# അരവിന്ദയോഗി.



കേരള സാഹിത്യ
അക്കാദമി



കണ്ണത്ത്
ജനാർദ്ദനമേനോൻ



V. V. Publishing House,
Ernakulam.

# അരവിന്ദയോഗി.

കന്നത്തു

ജനാർദ്ദനമേനോൻ.



ബി. വി. പ്രസിദ്ധീകരണശാല,

എറണാകുളം.

# അരവിന്ദയോഗി



## പൂർവ്വഭാഗം



ശ്രീ അരവിന്ദഘോഷ് ഇപ്പോൾ സാംസാരികമായ എല്ലാ വ്യവഹാരങ്ങളിൽനിന്നും ഒഴിഞ്ഞു് ആത്മയോഗപഥത്തിൽ സർവ്വതന്ത്രസ്വതന്ത്രനാകുവാൻ തപശ്ചര്യയിൽ ഏർപ്പെട്ടിരിക്കയാണല്ലോ. എന്താണു്, എങ്ങോട്ടാണു് അദ്ദേഹത്തിന്റെ ഈ ഗതി എന്നു ജനസാമാന്യം അത്രയൊന്നും അറിഞ്ഞിട്ടില്ല. ഒരു പതിറ്റാണ്ടിനുമുമ്പു് അദ്ദേഹത്തിന്റെ പേരു് ഭാരതഭൂമിയെങ്ങും മുഴങ്ങിക്കൊണ്ടിരിക്കയുണ്ടായി. ബങ്കാളത്തിൽ സ്വതന്ത്രവാദികളുടെ ഘോരഗർജ്ജനം ഒട്ടൊട്ടായി അങ്ങിങ്ങുടങ്ങിയപ്പോൾ അരവിന്ദഘോഷിന്റെ മുരളീഗാനം ഭാരതീയർ ഹൃദയാവർജ്ജകമാംവണ്ണം കേൾക്കയായ്‌വന്നു. ദേശീയസ്വാതന്ത്ര്യത്തിന്നായി മുന്നണി കേറിയവർക്കിടയിൽ നിർവ്യാജപ്രഭമായ മണിദീപമായിട്ടാണു് അന്നു് അരവിന്ദഘോഷ് നിലകൊണ്ടിരുന്നതു്. മഹാപ്രാജ്ഞനും, മഹാത്യാഗിയും, മഹാവിക്രാന്തനുമായി ദുഷ്പ്രതിഭടമായ തേജസ്സോടെ രാജ്യകാര്യവ്യവഹാരത്തിൽ അദ്ദേഹം മുന്നിട്ടിരിക്കുന്നതു കണ്ടപ്പോൾ മഹാജ

നതയ്ക്കുവളരെയെല്ലാം ആശ്ചരിക്കുവാനുണ്ടായി. എന്നാൽ, അദ്ദേഹം പെട്ടെന്നു് ആ പ്രവൃത്തിമാർഗ്ഗത്തിൽനിന്നു നിവൃത്തിമാർഗ്ഗത്തിലേക്കു തിരിഞ്ഞുപോയി. ഇതിൽ അന്നും ഇന്നും ഉള്ളവർക്കു് അത്ഭുതമല്ലാ, വിഷാദമാണുണ്ടായിരിക്കുന്നതു്. രാജ്യകാര്യത്തിൽ കേവലം ലൌകികമായിട്ടല്ലാ, ആത്മികമായിട്ടാണു് അദ്ദേഹം പ്രവർത്തിച്ചുപോരുന്നതെന്നു് അനേകരും കണ്ടിട്ടുണ്ടു്. ആദിമ സ്വാതന്ത്ര്യസമരത്തിൽ ആത്മീയഭാവം കലർത്തിയതു് ആദ്യമായി അദ്ദേഹമാണു്. വിദേശീയത്വത്തോടു് ഇടഞ്ഞുകൊണ്ടു് അദ്ദേഹത്തിൽ അന്നു കാണുമാറായ വാക്കുകളിലും കർമ്മങ്ങളിലുമെല്ലാം ക്ഷാത്രവീര്യമല്ലാ, ബ്രഹ്മതേജസ്സാണു് അധികമായി പ്രശോഭിച്ചിരുന്നതു്. സ്വയംഭരണസമരത്തിൽ അത്രയും ചിന്താരത്നപ്രഭ മറ്റാരിലും കണ്ടിട്ടില്ല. ബാലഗംഗാധരതിലകൻ ജ്ഞാനത്തിന്റെയും, ലാലാലജ്പത്റായി കർമ്മത്തിന്റെയുമെന്നപോലെ അരവിന്ദഘോസ് യോഗത്തിന്റെ മൂർത്തിമാനായിട്ടാണു് അന്നു് ദേശീയസ്വാതന്ത്ര്യത്തിന്നായി പടവെട്ടിനിന്നതു്. ആ യോഗാത്മാവു സച്ചിദാനന്ദാമൃതം ഭുജിക്കുവാൻ നിർവൃതിയിലേക്കുതിരിഞ്ഞതിൽ, ആ ഭവിതവ്യതയോർത്തു് ആക്ഷേപമുണ്ടാകുന്നതല്ലല്ലൊ അത്ഭുതം. എന്നാൽ, പരാക്രമശാലിയായ ആ ധീരവ്രതൻ ഈ സംസാരത്തിലേയ്ക്കു നഷ്ടനായതിൽ നമുക്കു വിഷാദിക്കാതിരിക്കുവാൻ കഴിവില്ല. സന്യാസത്തിന്നു കാലമായിട്ടില്ലെന്നും കർമ്മസ്ഥാനം ഭാരതത്തിൽ ശൂന്യമായിട്ടാണു കിടക്കുന്നതെന്നും, ജ്ഞാനാചിതനായ നേതാവിന്നുവേണ്ടി നാട്ടുകാർ തപിക്കുന്നുവെന്നും പ്രസ്താവിച്ചുകൊ

ണ്ടു്. ആത്മയോഗനിമഗ്നനായ അരവിന്ദഘോസിനെ ഇടയ്ക്കിടെ നമ്മുടെ ജനശ്രേഷ്ഠന്മാർ ചെന്നു വിളിക്കാറുണ്ടു്. സർവ്വശക്തയായ ആ ലോകമാതാവു് എങ്ങിനെ നിയോഗിക്കുന്നുവോ, തന്റെ ഗതി അങ്ങിനെയാണെന്നാണു് അദ്ദേഹം അതിന്നു മറുപടി കൊടുക്കുന്നതു്. ആ മാതാവു് രാജ്യകാൎയ്യത്തിലേക്കു് എപ്പോഴം വിളിക്കുന്നുവോ, തന്നെ അപ്പോഴം അവിടെ കാണാമെന്നു് അദ്ദേഹം പറയുന്നു. ആ വിളി അദ്ദേഹത്തിന്നു് ഉണ്ടായിട്ടില്ലായ്കയാൽ, യോഗനിദ്രയിൽത്തന്നെ സ്ഥിതിചെയ്യുകയാണിപ്പോഴം.

ഇന്ത്യയിലെ പരന്ത്രീസ്സ്നാടായ പുതുച്ചേരിയിലാണു് അരവിന്ദയോഗിയുടെ ആശ്രമം. അദ്ദേഹം നേടിവരുന്ന യോഗധനംകൊണ്ടു് എന്തു സമ്പത്താണു രാജ്യത്തിന്നുണ്ടാകുകയെന്നു സാധാരണന്മാൎക്കു് ഊഹിക്കാവുന്നതല്ല. ഭാരതത്തിന്നു പേരും പെരുമയുമുണ്ടാക്കിയ പണ്ടുള്ളവരേവരും യോഗാത്മാക്കളായിരുന്നുവെന്നു പുരാണേതിഹാസങ്ങളിൽ നാം കാണുന്നുണ്ടു്. ഭൗതികമായ ക്ഷാത്രവീൎയ്യം ആത്മികമായ ബ്രഹ്മതേജസ്സോടു് ഏകീഭൂതമായിട്ടാണു ഭാരതത്തിന്നു് അന്നു ശ്രേയസ്സുണ്ടായിട്ടുള്ളതെല്ലാം. കേവലമായ ഭൗതികപ്രചാരത്തെ അന്നു് ആസുരമായിട്ടേ ഗണിച്ചിട്ടുള്ളൂ. ശ്രേയസ്സും അന്നു ഭാരതത്തിന്നുണ്ടായിട്ടുള്ളതു യോഗീന്ദ്രന്മാരിൽ നിന്നാണു്. അതിനെ പാലിക്കുകമാത്രം രാജാക്കന്മാർ തപോധനവശന്മാരായി അന്നു ചെയ്തുപോന്നിട്ടുണ്ടു്. ആ തപോധനം തിരോഭൂതമായതുമുതല്ക്കാണു ഭാരതത്തിന്നു വേണ്ടിവന്നിട്ടുള്ള ഈ അധഃപതനമെന്നും നാം കാണു

ന്നുണ്ട്. തപസ്സാണു ഭാരതത്തിന്റെ ശക്തി. തപസ്സിലാണു ഭാരതത്തിന്റെ മുക്തി. ഈ വാസ്തവം പൂർവിക കൃതികളിൽനിന്നു സുവ്യക്തം ഗ്രഹിക്കാം. അതുകൊണ്ട്, വിജയവിക്രമനായി രണ്ടു പതിററാണ്ടുകൾക്കുമുമ്പു നമുക്കിടയിൽ മഹായശസ്വിയായി പ്രശോഭിച്ചിരുന്ന അരവിന്ദഘോഷ് ഇടയ്ക്കു പെട്ടെന്നു നമ്മെ വെടിഞ്ഞു നിശിതവ്രതനായി യോഗമാർഗ്ഗത്തിൽ പ്രവേശിച്ചു ശമദമസമ്പത്തിയോടെ തപിച്ചുപോരുന്നതുകൊണ്ടു നമുക്കു നൈരാശ്യമല്ലാ ഉണ്ടാകേണ്ടതു്. ഭാരതതേജസ്സിന് ആധാരമായുള്ള ആ പൂർവ്വിക യോഗതേജസ്സ് അരവിന്ദയോഗിയിൽനിന്ന് ഉജ്ജ്വലിച്ചുകാണുമാറാവട്ടെയെന്നു നാം ഭക്തിപൂർവ്വം പ്രാർത്ഥിക്കുകയേ വേണ്ടൂ. ആ പ്രാർത്ഥനയെ ഫലവത്താക്കുവാൻ അദ്ദേഹത്തിന്റെ ജീവിതകഥയെ ഇപ്പോഴെപ്പോഴും നാം സ്മരിച്ചുകൊൾക.

രാജനാരായണബോസ് ബംഗാളിസമുദായത്തെ ആചാരപരിഷ്കൃതിയിലേക്ക് ഇറക്കിവിട്ടവരിൽ മുഖ്യനാണ്. ബ്രഹ്മസമാജമാണല്ലോ ബംഗാളികൾക്കു പുതുമയിലേക്ക് ഉണർച്ച നൽകിയതു്. കലാനൈപുണ്യത്തിൽ ബംഗാളം ഭാരതത്തിലെ മററുനാടുകളെക്കാൾ ഉയർന്നുനില്ക്കുന്നതു കാലാനുകൂലം ആചാരപരിവർത്തനത്തിൽ അവിടെ ആദ്യമായി അഭിനിവേശമുണ്ടാകയാലാണ്. കാലംപോലെ മാറേറണ്ടതും മാററാവുന്നതുമാണ് ആചാരങ്ങൾ എന്ന് അവിടത്തെ ജനശ്രേഷ്ഠന്മാർ ധരിച്ചതിന്റെ ഫലമായിട്ടാണു ബ്രഹ്മസമാജത്തിന്റെ ആവിർഭാവം. സമുദായഗതിയെ ആ സമാജം പുതിയൊരു രൂപ

ത്തിലാക്കിത്തീൎത്തു. അങ്ങിനെയാകുവാൻ പഴമയോടു ഭേദമററായി മല്ലിട്ടുകയുണ്ടായ ധീരാത്മാക്കളിൽ രാജനാരായണബോസിനു് ഉന്നതസ്ഥാനമുണ്ടു്. ജനസമ്മതനായ വേദശാസ്ത്രജ്ഞനാണദ്ദേഹം. അദ്ദേഹത്തിന്റെ ജീവിതം ഭാരതീയസംസ്കാരത്തിന്റെ വിജയത്തിന്നായി സമൎപ്പിതമാണു്. അങ്ങനെയുള്ള ആ ബംഗാളിപ്രമാണിയുടെ ദൌഹിത്രനാണു് ശ്രീ അരവിന്ദഘോഷ്.

കൃഷ്ണധനഘോഷ് ഐ. എം. എസ്സ്. പാശ്ചാത്യസംസ്കാരത്തെ അനുകരിക്കുന്ന പുതുമക്കാരിൽ അന്നു് ഒന്നാം കിടയിൽ നിന്നിരുന്ന നവീനവിദ്യാസമ്പന്നനായ സൎക്കാരുദ്യോഗസ്ഥപ്രവരനാണു്. പാശ്ചാത്യപരിഷ്കൃതിയിൽ ഭാരതീയപ്രകൃതിയുടെ കൃത്രിമനായിട്ടാണു് അദ്ദേഹം ജീവിച്ചിരുന്നതു്. അത്യുഗ്രമായ മദ്യപാനക്കേളിക്കിടയിൽ ജനോപകാരകമായ ഉദാരപ്രവൃത്തിയും, അന്തസ്സേറിയ ഉദ്യോഗപ്രതാപത്തിനിടയിൽ ജനാനുരാഗകമായ വിനയശീലവും അദ്ദേഹത്തിൽ കണ്ടിരുന്നു. അദ്ദേഹമാണു് അരവിന്ദഘോഷിന്റെ ജനകൻ. പിതാവിന്റെയും മാതാമഹന്റെയും സൽഗുണങ്ങൾ ശരിക്കും തെളിയിച്ചുകൊണ്ടുണ്ടായതാണു് അരവിന്ദന്റെ ജന്മം.

1872-ാമാണ്ടു് ആഗസ്റ്റുമാസം 15-ാംനു- ശ്രീ അരവിന്ദഘോഷ് ഭൂജാതനായി. ഓരായിരം വൎഷങ്ങളോളം ഉറങ്ങിക്കിടന്നിരുന്ന ഭാരതീയർ സ്വാമി ദയാനന്ദസരസ്വതിയുടെ ഘോഷണനാദത്താലും, രാമകൃഷ്ണപരമഹംസന്റെ പ്രഭാതഗാനത്താലും ഉണൎന്നുതുടങ്ങിയിരിക്കുന്ന കാലമാണതു്. സാഹിത്യത്തിൽ ബങ്കിംചന്ദ്രചാറ്റർജിയും,

സമുദായത്തിൽ രാമമോഹനറായിയും അന്നു വംഗഭൂമിയിൽ വിളക്കുകാണിച്ചു കഴിഞ്ഞിട്ടുണ്ടു്. ബാലഗംഗാധരതിലകൻ വേദപ്രകാശത്തിൽക്കൂടി ഉത്തരധ്രുവത്തെ ദർശിക്കയുണ്ടായതും, വിവേകാനന്ദൻ വേദാന്തഘോഷത്താൽ ഭാരതീയരെ വിളിച്ചുണർത്തിയതും അതിന്നടുത്ത കാലത്താണു്.

തികഞ്ഞ യൂറോപ്യൻമട്ടിലാണു തന്റെ പുത്രനെ കൃഷ്ണധന ഘോഷ് വളർത്തിയതു്. വിചാരത്തിലും ആചാരത്തിലും തികച്ചും പാശ്ചാത്യപരിഷ്കാരത്തിന്റെ കോമളമാക്കുവാൻ അദ്ദേഹം ഉത്സാഹിച്ചു. ബാല്യംമുതല്ക്കു ഇംഗ്ലണ്ടിൽ ചെന്നുവേണം മകനു വിദ്യാഭ്യാസമെന്നു വെച്ചു് അദ്ദേഹം അതിലേയ്ക്കു് ഒരുമ്പെട്ടു. പതിമൂന്നാമത്തെ വയസ്സിൽ അരവിന്ദൻ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറി. അവിടെ മാഞ്ചസ്റ്ററിൽ ഒരു പാതിരിയുടെ ഗൃഹത്തിലാണു് അരവിന്ദനെ വളർത്തുവാൻ അച്ഛൻ ആക്കിയതു്. അത്രയും ചെറുപ്പത്തിൽത്തന്നെ ഇംഗ്ലീഷുഭാഷയിൽ കൈയാളുവാനും ഇംഗ്ലീഷുജനതയിൽ പെരുമാറുവാനും ആ ബാലൻ അഭ്യസിച്ചുകഴിഞ്ഞിട്ടുണ്ടു്. തനിയെ ആ മറുനാട്ടിൽ ആ അപരിചിതർക്കിടയിൽ മരുവുന്നതിനു് ആ വിദ്യാർത്ഥിക്കു ക്ലേശമുണ്ടായില്ല. ശിക്ഷണയോഗത്തിൽ കുതൂഹലിയായ ആ കുട്ടി സ്വജനവിയോഗത്തിൽ ശോകസന്തപ്തനായതുമില്ല.

സെയിൻറുപോൾ കലാശാലയിൽ അരവിന്ദൻ ശിഷ്യനായി പ്രവേശിച്ചു. പരീക്ഷയിലെല്ലാം ഒന്നാമനായിത്തന്നെ വിജയം നേടിവരികയാൽ അരവിന്ദനു വി

ഭ്യാഭ്യാസത്തിൽ അങ്ങോളം സ്കോളർഷിപ്പു കിട്ടി. സാഹിത്യവിഷയമായുള്ള ആദ്യപാഠങ്ങളെല്ലാം പ്രശസ്തമായി ഉൾക്കൊണ്ടുകഴിഞ്ഞതിൽപ്പിന്നെ ആ വിദ്യാൎത്ഥി ഐ. സി. എസ്. പരീക്ഷയ്ക്കു ചേൎന്നു. ആ വഴിക്കു മകനെ ഉയൎന്ന സൎക്കാരുദ്യോഗസ്ഥനാക്കേണമെന്നാണു് അച്ഛന്റെ കരുതൽ. പിതൃവശനായ അരവിന്ദൻ സ്വാതന്ത്ര്യത്തിനു് അന്നു് ആളായിട്ടില്ലല്ലോ. അച്ഛന്റെ നിൎദ്ദേശംപോലെയാണു് ആ കുട്ടിയുടെ അന്നത്തെ പഠിപ്പുയരൽ. ഇരുപതു വയസ്സു തികയുംമുമ്പു തന്നെ ഐ. സി. എസ്സ്. പരീക്ഷയിൽ അരവിന്ദൻ വിജയിയായി. എന്നാൽ, ആ വിജയം ദൈവഗത്യാ അനുഭവത്തിനു വിഷയമായില്ല. പ്രായോഗികമായുള്ള കുതിരസ്സവാരിപരീക്ഷയ്ക്കു് അരവിന്ദനു ചെല്ലുവാൻ യദൃച്ഛയാ തരമാവാതെ പോയി! അതുകൊണ്ടു്, ഇൻഡ്യൻസിവിൽസൎവ്വന്റായി സൎക്കാരിനാൽ ആയാളം അംഗീകൃതനായില്ല; അങ്ങിനെയാണു ദൈവേച്ഛ. അസ്വതന്ത്രനായി സൎക്കാർസേവനത്തിനല്ലാ, സ്വതന്ത്രനായി മഹാജനസേവനത്തിനാണു് അരവിന്ദൻ ഉദിച്ചിരിക്കുന്നതു്. സൎക്കാർസേവനാൎത്ഥം ഐ. സി. എസ്സ്. പരീക്ഷയ്ക്കു് ആ മണിദീപത്തെ ആകമാനം വിഴുങ്ങുവാൻ, ദൈവാൽ ഉണ്ടായ ഇടച്ചയാൽ കഴിഞ്ഞില്ലെന്നാണു പറയേണ്ടതു്. ആ ഇടരോ, എത്ര ഉത്തമം! അതിൽനിന്നു തിരിഞ്ഞ ജീവിതഗതിയോ, എത്ര സമുൽകൃഷ്ടം!

നേരിടുന്ന വിപത്തു തുടൎന്നുകണ്ട സമ്പത്തിന്റെ നീണ്ട നിഴലാണെന്നു കവിവാക്യമുണ്ടല്ലോ. എങ്കിലും

ഞന ദൃഷ്ടിക്ക് ഈ വത്തമാനവിപത്തിലല്ലാതെ, ഭാവിസംഭവത്തിൽ നോട്ടമെത്താറില്ല. അതുവരെ സുഭഗമായി വിളങ്ങിയിരുന്ന ജീവിതാന്തരീക്ഷം, അരവിന്ദന്റേതു, പെട്ടെന്നു കരിങ്കാറടഞ്ഞു ദുർഭഗമായി. അതു, പരമോജ്ജ്വലമായ ജീവിതപരിവത്തനത്തിനു പുതിയ രംഗം ചമയ്ക്കുവാൻ തിരശ്ശീല വീണതാണെന്ന് അപ്പോഴും ഓർക്കാവുന്നതെങ്ങിനെ? ആപത്തെപ്പോഴും കൂട്ടത്തോടെയാണല്ലോ വരവ്. ഐ. സി. എസ്സ്. പരീക്ഷ തനിക്ക് അപൂർണ്ണമായിരുന്നുവല്ലോ എന്ന വിചാരം ചൂടാറുംമുമ്പാണ്, അരവിന്ദന് അച്ഛന്റെ അകാലമരണത്താൽ ഘോരപ്രഹരം ഏറ്റുകൊള്ളേണ്ടിവന്നതു്. എത്തിപ്പിടിക്കുവാൻ താൻ കൈക്കലാക്കിയ ആ വിദ്യാപരീക്ഷയും, ജീവിതരക്ഷയ്ക്കായി താൻ കാലൂന്നിയ ആ പിതൃജീവനവും ഒരേകാലത്തു് അരവിന്ദനു നഷ്ടമായി.

ജീവിതത്തെ യശസ്സുജ്ജ്വലമായി അലങ്കരിച്ചുകൊണ്ടു്, ഉദ്യോഗം അന്തസ്സോടെ നാളോടുനാൾ ഉപഭോഗസമൃദ്ധിയിൽ വാണുവന്നതല്ലാതെ കൃഷ്ണധനഘോഷ് പിൽക്കാലത്തേക്ക് പണമൊന്നും നേടിവെക്കയുണ്ടായില്ല. അതുകൊണ്ട് പിതൃശോകത്തോടൊപ്പം ദാരിദ്ര്യദുഃഖത്തിലും അരവിന്ദഘോഷിനു വീഴേണ്ടിവന്നു. എന്നാൽ, ആ ധീരോദാത്തന് അതിൽ മനശ്ചാഞ്ചല്യമുണ്ടായില്ല. സ്വജീവിതത്തിന്റെ പുരോഗതിക്കായി തനിക്കു കാലൂന്നുന്നതിന് അദ്ദേഹം സ്വന്തം പ്രഭാവത്തെ ഉയർത്തി. അതോടുകൂടി സ്വാതന്ത്ര്യജ്യോതിസ്സ് അദ്ദേഹത്തിൽ പുലർന്നു. അച്ഛൻ മരിക്കയാൽ താൻ

അനാഥനും ദരിദ്രനുമായല്ലോ എന്നു പേടിച്ചു് അദ്ദേഹം നാട്ടിലേക്കു തിരിച്ചോടിവരികയല്ലാ ഉണ്ടായതു്. ഐ. സി. എസ്സ്. ഉദ്യോഗത്തിനു താൻ കൊള്ളാതെയായതിൽ അദ്ദേഹം ഒട്ടും നിരാശനായതുമില്ല. വിദ്യാഭ്യാസത്തിൽ അസാമാന്യമായുള്ള സാമർത്ഥ്യത്താൽ സ്കാളർഷിപ്പ് അപ്പോഴും അദ്ദേഹത്തിനുണ്ടു്. അതിനെക്കൊണ്ടു് ആ വിനയസമ്പന്നൻ തനിക്കുള്ള ചെലവെല്ലാം നടത്തിക്കൊണ്ടു് ഇംഗ്ലണ്ടിൽത്തന്നെ വിദ്യാഭ്യാസം തുടർന്നു. സാഹിത്യവിദ്യയിൽ ഉപരിപഠനത്തിലാണു പിന്നെ അദ്ദേഹം ഏർപ്പെട്ടതു്. ഇംഗ്ലീഷിൽമാത്രമല്ല, ഗ്രീക്ക്, ലത്തീൻ എന്നീ ഭാഷകളിലും അദ്ദേഹം നിപുണനായി. അതോടുകൂടി, പാശ്ചാത്യരുടെ തത്വശാസ്ത്രജ്ഞാനസാഗരം അദ്ദേഹത്തിനു പ്രത്യക്ഷമായി. പാശ്ചാത്യസാഹിത്യരത്നങ്ങളെന്ന നിലയിൽ അദ്ദേഹം സമുൽകർഷത്തോടെ വിജയം നേടിയതിൽപ്പിന്നെയാണു കലാശാലയിൽനിന്നു പോന്നതു്. ഇംഗ്ലീഷ്ഭാഷയെ ഇംഗ്ലീഷ്കാർക്കുപോലും അസൂയാവഹമാംവണ്ണം അത്രയും സ്വച്ഛമായി ഉപയോഗിക്കുന്നവരെന്നു് ഇന്ത്യയിൽ പ്രശസ്തരായി രണ്ടുപേരാണുള്ളതു്. അവരിൽ മൂത്തവൻ അരവിന്ദഘോഷ്; ഇളയവൻ മഹാത്മാഗാന്ധി.

1885 മുതൽ 1892 വരെ ഏഴു കൊല്ലം അരവിന്ദഘോഷ് ഇംഗ്ലണ്ടിൽ പാർക്കുകയുണ്ടായി. അത്രയും കാലംകൊണ്ടു താൻ ആശിച്ചേടത്തോളം വിദ്യാഭ്യാസം പൂർത്തിയാകയാൽ അദ്ദേഹം സ്വദേശത്തേയ്ക്കു മടങ്ങുവാൻ ഒരുങ്ങി.

II

വിചാരമെന്നപോലെ ആചാരവും ഉൽകൃഷ്ടാവസ്ഥയിലാണു് അരവിന്ദഘോസിന്നു വിദ്യാഭ്യാസകാലത്തു തന്നെ വ്യാപൃതമായതു്. കുലംകൊണ്ടും ശീലംകൊണ്ടും ഉത്തമന്മാരായ ജനശ്രേഷ്ഠന്മാരാണു് അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ. ആ വഴിക്കു ബറോഡാ ഗായക്വാഡിന്നു കൃതവിദ്യനും കൃതാത്മാവുമായ അരവിന്ദഘോസിൽ സവിശേഷം സംപ്രീതിയുണ്ടായി. സമ്പൂർണ്ണമായി നേടിയ വിദ്യാധനത്തോടെ നാട്ടിലേക്കു പുറപ്പെട്ട ആ യുവാവിനെ അന്നത്തെ ഗായക്വാഡ് (ബറോഡാമഹാരാജാവു) തന്റെ സഹചരനായി അംഗീകരിച്ചു. അങ്ങിനെ അരവിന്ദഘോസ് ബഡോദ (ബറോഡ)യിലെ ഉദ്യോഗസ്ഥനായി. 1894 മുതൽ 1906 വരെക്കും ഗായക്വാഡിന്റെ ഉദ്യോഗസ്ഥനായിട്ടാണു ശ്രീ ഘോസിന്റെ വാഴ്ച. അവിടെ ആദ്യം അദ്ദേഹം നിയുക്തനായതു് ആദായനികുതിവകുപ്പിലെ കാര്യക്കാരനായിട്ടാണു്. രാജ്യത്തിലെ നിർവ്വഹണപദ്ധതിയിൽ അങ്ങിനെ അദ്ദേഹം കേറിത്തുടങ്ങിയെങ്കിലും, അതിസംതൃപ്തിയോടുകൂടിയല്ലാ, അതിൽ അദ്ദേഹം പ്രവർത്തിച്ചുപോന്നതു്. ഇന്നത്തെ രീതിക്കുള്ള രാജപ്രകൃതിയിൽ നിർവ്വഹണബന്ധം ചിന്താരത്നാലംകൃതരായ മതിമാന്മാൎക്കു് ഒട്ടും രുചിക്കുന്നതല്ലപോൽ. ആത്മവശതയും മാനസികമായിട്ടുപോലും ആ ഭാഗത്തു യോഗ്യമല്ല. ജ്ഞാനദീപത്തിന്നു ആ നിർവ്വഹണവിഭാഗം മങ്ങുന്നുകിടങ്ങളാണു്. അതുകൊണ്ടു്, വരപ്രാജ്ഞനായ അരവിന്ദഘോസിന്നു നിർവ്വഹണാധികാരി

യുടെ നിലക്കു സ്വന്തം ചിത്തത്തെ അടച്ചുവെച്ചുകൊണ്ടു വേണ്ടിവന്നു പ്രവർത്തിക്കുവാൻ. പണത്തിലല്ലാ, അറിവിലാണു ജീവിതത്തിൽകമ്പമെന്നു കണ്ടവൎക്ക് ഈ അവസ്ഥ ഒട്ടും സുഖാവഹമാകുന്നതല്ലല്ലോ. തന്നെ വിദ്യാഭ്യാസവകുപ്പിലേക്കു മാറെറണമെന്ന് അരവിന്ദഘോസ് അപേക്ഷിക്കയാൽ ഉന്നതനായ മഹാരാജാവ് അതു കൈക്കൊണ്ടു. അപ്രകാരം ശ്രീ ഘോസ് ബറോഡാ കാളേജിലെ ഇംഗ്ലീഷു പ്രൊഫസറായി. അടുത്ത അവസരത്തിൽതന്നെ അദ്ദേഹം ആ കാളേജിലെ വൈസ് പ്രിൻസിപ്പാളുമായി.

അരവിന്ദജന്മം അടിമപ്പണിയിൽ അവസാനിക്കുവാനുള്ളതല്ല. അത് ഏതൊരു സർക്കാരിന്നും വശമാകുന്നതുമല്ല. എന്നാൽ, ബറോഡയിൽ അരവിന്ദഘോസ് ഉദ്യോഗസ്ഥനായി വന്നതെങ്ങിനെ? അച്ഛൻ മരിച്ചപ്പോഴം അവിചാരിതമായുണ്ടായ നിർദ്ധനാവസ്ഥ ആ യുവാവിനെ തൽക്കാലത്തേക്കു വ്യാകുലനാക്കി. ബാല്യത്തിൽതന്നെ ബഹുദൂരെയായി വിദേശവാസം കൈക്കൊള്ളുകയാൽ സ്വദേശത്തിൽ അദ്ദേഹത്തിന്നു പരിചയമില്ലെന്നായി. പണവും പഴക്കവുമില്ലാതെ സ്വജനങ്ങൾക്കിടയിൽ ജീവിതം തുടരേണ്ടതെങ്ങിനെയെന്ന് അദ്ദേഹത്തിന്നു വിഷമിക്കേണ്ടിവന്നു. സ്വരാജ്യത്തിന്റെയും സ്വധർമ്മത്തിന്റെയും വലിപ്പമാണ് അദ്ദേഹം വിദേശവാസം വിട്ടത്. ഇംഗ്ലണ്ട് ആ പണ്ഡിതവത്സനെ കൊണ്ടാടുവാൻ അകത്തേക്കു വിളിച്ചിട്ടും താൻ ഭാരതപുത്രനാണെന്നു നിരസിച്ച്, തന്റെ നേതൃത്വത്തെ

ല്ലാം ജന്മദേശത്തേക്കു കപ്പൽ കയററിയിരിക്കയാണ്. ഇവിടെ സത്തെല്ലാം ചെലുത്തേണ്ടതു് എങ്ങിനെയെന്നു് അറിയേണ്ടിയാൽ മാത്രമാണു കുഴക്കം. കണ്ണുതെളിയുന്നതുവരെക്കും അടങ്ങിയിരിക്കുകയേ നിർവ്വാഹമുള്ളുവെന്നു് അദ്ദേഹം കണ്ടു. സ്വാതന്ത്ര്യപ്രയോഗത്തിനു് ഉള്ളാകുന്നതുവരെക്കും പാരതന്ത്ര്യമല്ലാതെ ഗത്യന്തരമില്ലല്ലോ. പണം വേണം; ഇടം കാണണം; തരം നോക്കണം; കൂട്ടാളും ചേരണം—ഇത്രയും തികയുന്നതുവരെക്കും അദ്ദേഹത്തിനു പരാധീനതയെ കൈകൊള്ളേണ്ടിവന്നു. അങ്ങിനെയാണു് അദ്ദേഹം ബറോഡയിലെ സർക്കാരുദ്യോഗസ്ഥനായതു്. സ്വദേശീയതമൂലമായി എത്ര നാമമാത്രം ഇടപെട്ടുപോരുമ്പോഴേക്കും ശങ്കയകലുകയാൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യോന്മുഖമായുള്ള തേജസ്സു് ഒട്ടൊട്ടായി വികസിച്ചുതുടങ്ങി. അപ്പോഴും, പാരതന്ത്ര്യത്തിലെ കണ്ടകബാധ അദ്ദേഹത്തിനു ദുസ്സഹമായി. സർക്കാരിൻ കീഴിലായാലും, വിദ്യാഭ്യാസപ്രവർത്തനത്തിൽ അല്പം സ്വാതന്ത്ര്യസുഖമുണ്ടെന്നു തോന്നുകയാൽ അദ്ദേഹം അതിലേക്കു മാറി.

ബറോഡാകാളേജിലെ വൈസ്പ്രിൻസിപ്പാളായിരിക്കുന്നകാലത്താണു് ശ്രീ അരവിന്ദഘോഷ് സാക്ഷാൽ ഭാരതീയവിദ്യാർത്ഥിയായതു്. അതുവരെക്കും മാതൃഭാഷയിൽപോലും വേണ്ടുന്നതു പരിജ്ഞാനം അദ്ദേഹത്തിന്നു് ഉണ്ടായിരുന്നില്ല. ദേശീയസാഹിതിയിൽ തനിക്കു പരിചയമില്ലെന്നു സംസാരത്തിൽകൂടിയും നിർല്ലജ്ജം കരുതുവാൻ മൂർഖതയുള്ളവരാണല്ലോ കൊമ്പും വാലും കൂടി

യ ഇന്നത്തെ വലിയോർ. ആ നാണംകെട്ട നിലയിൽ അരവിന്ദഘോസിന്നു് അറപ്പുതോന്നി. ഭാരതീയജ്ഞാനത്തിന്റെ പരിപോഷണത്തിന്നുള്ള താവാരു തനിക്കു വൈദേശികമായുണ്ടായ വിദ്യാസമ്പത്തിലെയെന്നു് അദ്ദേഹം ധരിച്ചിട്ടുണ്ടു്. ഇംഗ്ലണ്ടിൽ നിന്നു തനിക്കു കിട്ടിയതു് ഉപകരണം മാത്രമാണെന്നും, തനിക്കു വേണ്ടുന്ന അന്നം സ്വദേശത്തുനിന്നു തന്നെ നേടേണമെന്നും അദ്ദേഹത്തിന്നറിയാം. വെളിയിലുള്ളതുകൊണ്ടു് ഉള്ളിലുള്ളതു വർദ്ധിപ്പിക്കയാണു ചെയ്യേണ്ടതു്. വെളിയിലുള്ളതിൽ വ്യാമോഹിതനായി ഉള്ളിലുള്ളതു കെടുത്താൽ അവൻ രണ്ടും കെട്ടവനാണു്. അത്തരം രണ്ടും കെട്ടവർ ഭാരതത്തിൽ കുറെയൊന്നുമല്ലല്ലോ പെരുകിക്കൂടിയിരിക്കുന്നതു്. അവരെക്കൊണ്ടു തല താഴ്ത്തേണ്ടിവന്ന ഭാരതപുത്രിക്കു് അരവിന്ദഘോസിന്റെ ആർജ്ജവം ആശ്വാസപ്രദമായി. അദ്ദേഹം താൻ സമ്പാദിച്ച വിദേശവിദ്യകൊണ്ടു ഭാരതീയജ്ഞാനത്തിന്നു് ആളാകുവാൻ ഉദ്യുക്തനായി. ആദ്യം മാതൃഭാഷയായ ബങ്കാളിയിൽ അദ്ദേഹം കവനം ചെയ്തു. ആ പ്രതിഭാശാലിക്കു ജന്മദേശഭാഷ അധികം വശംഗതയായി. അന്നുതൊട്ടിങ്ങോട്ടുള്ള ജീവിതം അദ്ദേഹത്തിന്റേതു തനിച്ചു—തികച്ചു—ബങ്കാളിയായിട്ടാണു്. അതുകൊണ്ടു് അദ്ദേഹത്തിന്നു് അലംമതിയുണ്ടായില്ല. സംസ്കൃതമയമാണല്ലോ ഭാരതീയജ്ഞാനകോശം. അതിൽനിന്നു രണ്ടുനാലു കാശെങ്കിലും നേടീട്ടില്ലാത്തവർ ഭാരതീയത്വത്തിന്നു് അർഹരല്ല. ഭാരതമാതാവിന്റെ ഉത്തമപുത്രനാകുവാനാണു് അരവിന്ദഘോസിന്റെ മോഹമെല്ലാം. അതുകൊണ്ടു് അദ്ദേഹം ധൈര്യത്തോടെ സംസ്കൃതഭാഷയിലേക്കിറങ്ങി.

സംസ്കൃതസാഹിത്യം ആകമാനം അലംകാരമിശ്രമാണ്. കവിതാമയമാണ് അതിന്റെ ഉടലും ഉയിരുമെല്ലാം. ഏകത്വത്തിൽ നാനാത്വത്തെ ദർശിച്ച പരമാനന്ദലഹരിയിൽ മഹർഷിവര്യന്മാർ പാടിട്ടുള്ളവയാണവ. ഏതൊരു മനോവികാരത്തേയും, പ്രകൃതിവിലാസമേതൊന്നിനേയും അവർ മൂർത്തിമത്താക്കും. നിഗൂഢപ്രപഞ്ചരഹസ്യങ്ങളെ സാമാന്യവിഷയങ്ങളാക്കിക്കൊണ്ട് അവർ കളിക്കും. പ്രകൃതിപരിണാമത്തെ സുസൂക്ഷ്മമായി ഗ്രഹിച്ച് അതിനെക്കൊണ്ടു സരസകാവ്യങ്ങൾ അവർ രചിക്കും. ലോകഗതിയെ ആദ്യന്തം കണ്ടുകൊണ്ട് അതിലെ ഓരോ സംഭവത്തെയും അവർ കൊച്ചുകുട്ടികളുടെ അത്ഭുതകഥകളായി രൂപാന്തരീകരിക്കും. സർവ്വജ്ഞന്മാരായ ആ ജിതേന്ദ്രിയന്മാർക്ക് എപ്പോഴും ആനന്ദമാണ്. എപ്പോഴുമവർക്ക് ലീലയാണ്. ഏതൊന്നുമവർക്ക് കവിതയുമാണ്. കിഷ്കിന്ധയിലെ പാർലിമെന്റിനെ അവർ കാണുന്നതു സുന്ദരീരത്നമായ താരയായിട്ടാണ്. ബഹുജനാധീനമായ സേനാബലം അവർക്ക് താരാപുത്രനായ അംഗദനാണ്. അങ്ങിനെയായപ്പോൾ, രാജാധികാരത്തിന്നായി ബാലി, സുഗ്രീവന്മാർ തമ്മിൽ മത്സരിക്കുന്നതിനെക്കൊണ്ട് അവർക്കുണ്ടാക്കുവാൻ കഴിഞ്ഞ കഥ എത്രയേറെ ഹൃദയംഗമമായി. അവരുടെ സുരാസുരന്മാർ പ്രപഞ്ചത്തിലെ സദസൽഭാവങ്ങളാണ്. അവരുടെ ക്ഷീരാബ്ധിമഥനം ലോകോദയമാണ്. ഭൂമിയിലെ കരയും കടലും അവർക്ക് ആനയും ആമയുമാണ്. അവ രണ്ടിനെയും തൂക്കിക്കൊണ്ടു ഗരുഡൻ പായുന്നതുപോലെ ഭൂമിയുടെ ഗതിയെ അവർ കാണുന്നു. പ്രപഞ്ചോത്തി

നുള്ള സൃഷ്ടിശക്തിയാണ് അവരുടെ ബ്രഹ്മാവ്. സൃഷ്ടിയോടുകൂടിത്തന്നെയുള്ള സാഹിത്യത്തെ അവർ സരസ്വതിയാക്കി. ലോകത്തിൽ അറിവിനും കഴിവിനും തമ്മിൽ എപ്പോഴുമുള്ള മത്സരത്തെ അവർ ബ്രാഹ്മണക്ഷത്രിയയുദ്ധമാക്കി വർണ്ണിക്കും. ആ ബ്രാഹ്മണശക്തിയുടെ മൂർത്തിയായി അവർ വസിഷ്ഠനെ ഉണ്ടാക്കും. ഭൂമിയെ അവർ വസിഷ്ഠന്റെ കാമധേനുവാക്കും. ഭൂമിയെ മുഴുവൻ പരിപാലിക്കുന്നയാ ദിലീപൻ അവർക്കു കാലിമേയ്ക്കുന്നവനാണ്. കാറ്റടിക്കുന്നതും, മഴ പെയ്യുന്നതും, സൂര്യൻ ഉദിക്കുന്നതുമെല്ലാം അവർക്കോരോരോ സരസകഥകളാണ്. ഇങ്ങിനെ സർവ്വത്തെയും കവിതയിലാക്കിയതാണ് സംസ്കൃതസാഹിത്യം. ഇതു ശരിയായി അറിയാത്തവർ ആ സാഹിത്യത്തിൽ പ്രവേശിച്ചാൽ ഒക്കെയും വിഡ്ഢിത്തമെന്നേ തോന്നുകയുള്ളു. ഇതിഹാസങ്ങൾ മുതൽ സാംഗോപാംഗവേദങ്ങൾ വരെക്കുമുള്ള എല്ലാററിലും എല്ലാ വാക്കിലും എല്ലാ പൊരുളിലും കവിതയാണ് നിറച്ചിരിക്കുന്നതു്. ഇതിഹാസപുരാണങ്ങൾ വിശ്വാസയോഗ്യങ്ങളല്ലെന്നും, വേദഗാനങ്ങൾ ആര്യസമുദായത്തിന്റെ ബാല്യചേഷ്ടകളാണെന്നും കരുതുന്നവർ ആര്യകവിതയെക്കുറിച്ച് അല്പംപോലും ഗ്രഹിക്കാത്തവരാണ്. ബ്രാഹ്മണന്മാരായ മഹർഷികളിൽ മൂഢതയോ, മൂർഖതയോ, അന്ധവിശ്വാസമോ കാണുന്നവർക്കൊക്കെ ഉൾക്കണ്ണില്ല. അങ്ങിനെയുള്ളവർ സംസ്കൃതസാഹിത്യത്തെക്കാൾ നല്ലതു് അറബിക്കഥകൾതന്നെ.

അരവിന്ദഘോഷ് സംസ്കൃതസാഹിത്യത്തിൽ കടന്നതു്, അതുലലോകമഹാന്മാരായ ദിവ്യാത്മാക്കളുടെ സമ-

ത്താണെന്ന വിശ്വാസത്തോടുകൂടിയാണ്. ഇന്നത്തെ നോവലുകളോടും ചരിത്രങ്ങളോടും താരതമ്യപ്പെടുത്തിനോക്കുവാനല്ല അദ്ദേഹം ഇതിഹാസപുരാണങ്ങൾ നോക്കിയതു്. ചില ചില ഭാഗങ്ങളെങ്കിലും അവയിൽ തത്വാത്മപ്രഭാപൂർണ്ണങ്ങളായുണ്ടെന്നു തൽകൃതികളെ അസംഭാവ്യമെന്നോ അസംബന്ധമെന്നോ ആക്ഷേപിക്കുന്നവർപോലും സമ്മതിക്കുന്നുണ്ടല്ലോ. തത്വചർച്ചയും ആത്മാവെന്നുള്ളവർക്കു ബാലിശമായ ചിന്താഗതി ഉണ്ടാകുന്നതെന്തിനോ എന്ന് അരവിന്ദഘോഷിന് ഓർത്തുനോക്കുവാൻ ക്ഷമയുണ്ടായി. അപ്പോഴാണ്, കവിതാദേവിക്ക് എത്രത്തോളമാവാം വിലാസഭാവങ്ങളെന്ന് അദ്ദേഹം കണ്ടതു്. ആ വഴിക്ക് ഇതിഹാസപുരാണങ്ങളിൽക്കൂടി വേദാന്തത്തിലേക്കും അവഗാഹം ചെന്നു. സംസ്കൃതസാഹിത്യംപോലെ അത്ര സമ്പൂർണ്ണമായി ലോകത്തിൽ മറ്റൊന്നില്ലെന്ന് അദ്ദേഹം അറിയുകയും ചെയ്തു.

വേദമാണ് പുരാണപ്രസിദ്ധമായ അമൃതം. അതു നേടുവാൻ അന്നുമുതൽ അരവിന്ദഘോഷ് ഉത്സാഹിച്ചുതുടങ്ങി. ആരുടെയോ ബാല്യചേഷ്ടകളല്ലാ, ബ്രഹ്മജ്ഞന്മാരിൽനിന്നു പൊഴിഞ്ഞ ജ്ഞാനരത്നമണികൾ കവിതയിൽ പൊതിഞ്ഞുവെച്ചിരിക്കുന്നതാണ് വേദമെന്ന് അദ്ദേഹം കണ്ടു. അലങ്കാരസമൃദ്ധമായ ഉടലിൽനിന്നു തത്വോജ്ജ്വലമായ ഉയിരിനെ നോക്കിക്കൊണ്ടാണ് സംസ്കൃതസാഹിത്യമണ്ഡലത്തിൽ സഞ്ചരിച്ചതു്. ഏതൊന്നറിഞ്ഞാൽ മനുഷ്യൻ ഏതൊന്നും അറിയുമോ, ഏ

തൊന്നിലെത്തിയാൽ മനുഷ്യന്ന് എന്തൊന്നും എത്തുമോ അതാണു വേദം. അതിലേക്കുള്ള മാൎഗ്ഗം യോഗമാണ്. അരവിന്ദഘോഷ് അതുകൊണ്ടു യോഗത്തിലേക്കു തിരിഞ്ഞു. ഇതിന്നുപുറമേ, ഇന്ത്യയിൽ തിരിച്ചെത്തുമ്പോൾ തായ്മൊഴിയായ ബങ്കാളിയിൽപ്പോലും വേണ്ടുന്നത്ര പരിചയമില്ലാതിരുന്ന അദ്ദേഹം, ആ ഭാഷയിലും സംസ്കൃതത്തിലും മാത്രമല്ല, മറാട്ടി, ഗുജറാട്ടി, ഹിന്ദി എന്നീ ഭാഷകളിലും രണ്ടുനാലുവൎഷങ്ങൾകൊണ്ടു നിപുണനാകയുമുണ്ടായി.

ബറോഡാകാളേജിലെ വൈസ് പ്രിൻസിപ്പാളായി വൎത്തിക്കുമ്പോൾതന്നെ, ചിന്താതന്തുവ്യാപാരിയായ ഉത്തമലേഖകനായി അരവിന്ദഘോഷ് ഭാരതത്തിൽ വെളിപ്പെട്ടു. ആ വഴിക്കു സൎക്കാരുദ്യോഗസ്ഥന്റെ നിലയ്ക്കു തനിക്കു കഴിയുന്നേടത്തോളം ലോകസേവനം അദ്ദേഹം ചെയ്തുപോന്നു. ഇംഗ്ലണ്ടിൽ വെച്ചുതന്നെ അദ്ദേഹം കവിതയെഴുതത്തുടങ്ങി. വേദാന്തവാസനാബോധംകൊണ്ട് അദ്ദേഹത്തിലെ ആ കവിതാവാഹിനി പൂൎവ്വാധികം സമൃദ്ധവും സുമധുരവുമായി. പാശ്ചാത്യപൌരസ്ത്യസാഹിതികൾ സാന്ദ്രരാഗം ആശ്ലിഷ്ടമായ ആ സമ്മേളനഭാവം അരവിന്ദകൃതികളിൽ കാണാം. അഗാധചിന്താപരമായി ദിവ്യപ്രേമഗാനമാണ് അദ്ദേഹത്തിന്റെ കവിതയെല്ലാം. വാസ്തവത്തിൽ ! അന്ന് അരവിന്ദനിൽ ഊറിയതാണ് ഇന്നു ടാഗൂറിൽ എത്തിയിരിക്കുന്ന നവ്യകവിതാപ്രസ്ഥാനം. അരവിന്ദകവിതയെപ്പറ്റി മഹാപണ്ഡിതനായ ജെ. എച്ച്. കസിൻസ് അന്ന് അഭിനന്ദിച്ചിരിക്കുന്നതാവിതു:—

"യൂറോപ്പിലെ ബൌദ്ധികകലാസൌന്ദൎയ്യവും, ഭാരതത്തിലെ ആത്മജ്ഞാനതേജസ്സും ഒരുമിച്ചിണങ്ങി വിളങ്ങുന്നതാണു് അരവിന്ദഘോഷിന്റെ കവിത. വേദാന്തസരിത്തായി അതു സമുല്ലാസമായൊഴുകുന്നു. പരിപാകം വന്ന ആത്മാവു ജീവന്മുക്തിക്കായി നടത്തുന്ന അന്വേഷണമാണതു്. അദ്ദേഹത്തിന്റെ ആത്മാനന്ദപ്രവാഹം മുഴുവൻ വാക്കിനു് ഉൾക്കൊള്ളുവാൻ കഴിയുന്നില്ല. അൎത്ഥത്തിലും അലംകാരത്തിലും പൂൎണ്ണസിദ്ധിയുള്ള മഹാപണ്ഡിതനാണദ്ദേഹം. അഭിനവോല്ലേഖത്തോടെ ലളിതപദാവലികളാൽ അദ്ദേഹം പാടുമ്പോൾ, ആത്മാനുഭൂതിയുടെ പരിപാകഫലത്തിൽനിന്നു മധുകണങ്ങൾ ഇററിററുവീഴുംപോലെ നമുക്കു തോന്നും. അത്രയ്ക്കു മനോഹാരിത്വം അദ്ദേഹത്തിന്റെ കവിതയ്ക്കു രചനയിലും അലംകൃതിയിലുമുണ്ടു്. അദ്ദേഹത്തിന്റെ നിൎമ്മലജ്ഞാനസരോവരത്തിൽ അഴകോടെ വിരിഞ്ഞുനില്ക്കുന്ന മട്ടലരുകളാൽ, പ്രേമഗംഭീരമായ പൂൎവ്വകവിതകൾപോലും നമുക്കു വിരസമായ്ത്തീരുന്നു."

മാതിരി കാണാവുന്നതെങ്കിലും, അരവിന്ദകവിതയെ ഭാഷയിൽ പകൎത്തുകയെന്നതു ദുസ്സാധ്യമാണു്. ഇളപ്പെല്ലിന്നു പകരം വൈക്കോൽത്തുരുമ്പു മതിയെന്നുള്ളവൎക്കു് അരവിന്ദഘോഷിന്റെ അകമലരെ. വിചാരഗതി എങ്ങിനെയെന്നു് അറിയുവാൻ ആ ഗാനങ്ങളിലൊന്നിലെ ചില വരി ഇവിടെ കാണിക്കാം:—

"പ്രേമനിധിയാണു ദൈവമെന്ന ആ ജ്യോതിൎമ്മൂൎത്തി. ആ സമ്പൂൎണ്ണതേജോരാശിയിലെ ക്ഷുദ്രസ്ഫുലിംഗ

ങ്ങളാണു നാം. ആ അനന്തസാഗരത്തിൽ നാം കൊച്ചുലകളാണ്. അവനായി ഉണ്ടായവരാണു നാം. എടോ, മനുഷ്യാ, ജീവിതത്തെ പേടിച്ചു നീ ഓടരുത്. അവനിൽനിന്നു പുണ്യപാപങ്ങളേയും, സുഖദുഃഖങ്ങളേയുമെല്ലാം ഹൃദയപൂർവ്വം ആമോദത്തോടെ നീ ഗ്രഹിച്ചുകൊള്ളുക. അവൻ അരുളുന്ന തരവോളം നീ അതെല്ലാം അനുഭവിച്ചുകൊണ്ടുതന്നെ നില്ക്കണം. ലോകം നിന്റെ നാടകരംഗമാണ്. നടനാണു നീ അതിൻ. സൂത്രധാരൻ അവനാണ്. സമത്വത്തോടെ നീ അഭിനയിച്ചുകൊൾക. പ്രപഞ്ചത്തിൽ ഉള്ളതായുള്ള ഒന്നേയൊന്ന് അവൻ. തുടർന്നുതുടർന്ന് കർമ്മം അനാസക്തമാത്രം ചെയ്യേണ്ടുന്നവനാണു നീ. അതിന്റെ ഫലങ്ങളെല്ലാം അവനുള്ളതാണ്. കർമ്മവ്യഗ്രനാകുക; പ്രേമപൂർണ്ണനാകുക; ജ്ഞാനപ്രകാശത്തിൽ ചെല്ലുക—എന്നാൽ നിന്റെ ആത്മാവിനു നിത്യാനന്ദമായി. സർവ്വേശ്വരനെ ഭജിക്കുക; സർവ്വജീവജാലങ്ങളെയും സ്നേഹിക്കുക; പ്രേമം ഏതിടത്തു ചെലുത്തുന്നതിലും ശങ്കവേണ്ടാ. നിന്റെ ജീവിതം ആ ആനന്ദമൂർത്തിയുടേതാണ്. നീ പേടിക്കേണ്ടാ. അവനെ നീ അന്വേഷിക്കുക, അതിലേക്കു നിന്നിൽ പൌരുഷം പൂർണ്ണമാവട്ടെ. നിനക്കുള്ള നരജന്മത്തെ നീ പൂർണ്ണമാക്കുക; നിന്റെ സമുദായത്തെയും നീ പൂർണ്ണമാക്കുക. അങ്ങിനെ നീ പരിപൂർണ്ണനായാൽ അവൻ നീതന്നെയാണെന്നു കാണും. പ്രേമവശനായ മനുഷ്യാ, എഴുന്നേല്ക്കുക; ഈശ്വരനെ ലക്ഷീകരിച്ച് ഉയർന്നുയർന്നു ചെല്ലുക."

ഇങ്ങിനെയാണ് അരവിന്ദഘോസിന്റെ അഗാധത്തെ മനോഗതി. പ്രേമാത്മകമായ വേദാന്തത്തിൽ

അദ്ദേഹം സർക്കാരുദ്യോഗസ്ഥനായിരുന്ന കാലത്തുതന്നെ വിഹരിച്ചുതുടങ്ങിയിരിക്കുന്നു. സ്വാർത്ഥബുദ്ധി ബാല്യാൽപ്രഭൃതി അദ്ദേഹത്തിന്നില്ല. ജന്മനാ, സ്ഥിതപ്രജ്ഞനും സർവ്വജീവാനുകമ്പിയുമാണദ്ദേഹം. തനിക്കുള്ളതെല്ലാം ലോകത്തിൻേറതാണെന്നു വിട്ടുകൊണ്ടാണു് അദ്ദേഹത്തിൻേറ കർമ്മമെല്ലാം. ഇങ്ങിനെയുള്ള മഹാത്മാവു സർക്കാരുദ്യോഗത്തിൽ ഒതുങ്ങാതെയായി. ബഡോഡയിൽ ചെന്നു് ഒമ്പതുകൊല്ലം കഴിഞ്ഞപ്പോഴം അദ്ദേഹത്തിൻേറ ശിക്ഷണസമ്പ്രദായം സാമാന്യേന ഗറെറാരു വഴിക്കു തിരിഞ്ഞു. തൻേറ ശിഷ്യന്മാരെ ലോകസേവനത്തിനു സ്വയം സമർത്ഥരാക്കുവാൻ പ്രായോഗികമായ രീതിയിൽ അദ്ദേഹം അഭ്യസിപ്പിച്ചുതുടങ്ങി. മാതൃഭൂമിയെ ആരാധിക്കുന്നതിലേക്കു ധീരോദാത്തന്മാരായ ഭക്തന്മാരെ മനോമൂർത്തമാക്കുവാൻ അണിയറയിൽ പ്രവർത്തിച്ചുകൊണ്ടാണു ബഡോഡയിലെ ഉദ്യോഗകാലത്തിൽ ഒടുക്കത്തെ നാലഞ്ചുവർഷം അദ്ദേഹം വിനിയോഗിച്ചതു്. ഇങ്ങിനെ അദ്ദേഹം 1893 മുതൽ പതിമൂന്നുകൊല്ലം ബഡോഡയിൽ വാണു. അപ്പോഴേക്കും അദ്ദേഹം മഹാതേജസ്വിയായി ഉയർന്നുകഴിഞ്ഞു.

---

## III

ജരാസന്ധവധോപായേന ബങ്കാളത്തെ നിർവ്വീര്യമാക്കുവാൻ കഴ്സൻപ്രഭു നിശ്ചയിക്കയുണ്ടായതിൽ ഇന്ത്യാരാജ്യം അനുകമ്പനം കോപതാപങ്ങളോടെ പൊങ്ങിയതു് ഏതുകാലത്തോർക്കുമ്പോഴും രോമഹർഷണമുണ്ടാ

ക്കുന്ന സംഭവമാണു്. ജനഹിതത്തെക്കുറിച്ചു ചിന്തിക്കുടാതെ കിഴക്കും പടിഞ്ഞാറുമായി ബങ്കാളത്തെ പിളൎന്നു വേറെ വേറെ ഗവൎണ്ണൎക്കായി വിഭജിച്ചുകൊടുക്കുക ഉടൻ കഴിഞ്ഞു. അതുണ്ടായ ഉടൻതന്നെ ബങ്കാളം സമസ്തമായി രോഷത്തോടെ എതിൎത്തു. ഏകമായ ബങ്കാളത്തെ ദ്വൈധമാക്കിയതു് ആ നാട്ടുകാൎക്കു സഹിക്കാവതായില്ല. കേരളത്തിന്റെ ത്രിധാഭംഗംകൊണ്ടു നമുക്കുണ്ടായിരിക്കുന്ന ദൌൎബ്ബല്യത്തെപ്പറ്റി ഓൎക്കുമെങ്കിൽ, തങ്ങളുടെ ഛിന്നതയിൽ ബങ്കാളികൾ എന്തിനു പേടിച്ചുവെന്നു നമുക്കു മനസ്സിലാക്കുവാൻ കഴിയും. കൂടിച്ചേൎന്നു വാഴുന്നതാണു ബലമെന്നു് അവർ അനുഭവിച്ചറിഞ്ഞിട്ടുണ്ടു്. ഗവൎമ്മെണ്ടിന്റെ ഭരണസൌകൎയ്യത്തിനുവേണ്ടി മാത്രം ഭിന്നിച്ചു നിന്നുകൊടുക്കുവാൻ അവൎക്കു സമ്മതമുണ്ടായില്ല. അതുകൊണ്ടു് ആ രാജ്യവിച്ഛേദത്തെ ആവുന്നതും അവർ സമരംകൊണ്ടു് ആക്ഷേപിച്ചു നോക്കി. അതിൽ ഗവൎമ്മെണ്ടു് ഇളകുന്നില്ലെന്നു കണ്ടു് അവരുടെ സമരം ഭീഷണത്തിലേയ്ക്കു മൂത്തു. നിശ്ചിതകാൎയ്യമാണു ബങ്കാളവിഭാഗമെന്നു ഗവൎമ്മെണ്ടു് അപ്പോഴും ഉറച്ചുനിന്നതേയുള്ളു. ഇളകുന്ന ബങ്കാളത്തെ സൎക്കാരുദ്യോഗസ്ഥന്മാർ അടിച്ചമൎത്തുന്നതിനു് ഇറങ്ങുകയാണു പിന്നെയുണ്ടായതു്. അപ്പോൾ ആ നാട്ടിലെ അസ്വാസ്ഥ്യത്തിനു തീക്ഷ്ണമായ വേഗമുണ്ടായി. ഇതുമായപ്പോൾ ബങ്കാളത്തിനുവേണ്ടി ഇന്ത്യാരാജ്യം മുഴുവനും ഏകമനസ്സോടെ മുന്നോട്ടു കുതിച്ചു.

ബംഗാളവിഭാഗപ്പിണക്കം സാക്ഷാൽ ഭാരതീയമായിത്തീൎന്നതിനു കാരണം പലതുമുണ്ടു്. ഭാരതഭൂമിയിലെ

ഏതാണ്ടൊരു നാട്ടിന് ആപത്തുണ്ടാകുമ്പോൾ മററു നാട്ടുകൾക്ക് അന്തരായമുണ്ടാകുക സ്വാഭാവികമാണല്ലോ. അങ്ങിനെയുള്ള അന്തരായം മാത്രമല്ല ബങ്കാളവിഭജനത്തിൽ ഇന്ത്യക്കുണ്ടായതു്. ബങ്കാളവിഭജനത്താൽ ദുസ്സഹമായി അടിയേററതു് ഇന്ത്യതന്നെയാണെന്നമട്ടിലാണ് അന്നുണ്ടായ ഇളക്കം. ഇതിന്നു മുഖ്യഹേതു ബങ്കാളം അന്ന് ഇന്ത്യയുടെ ഉത്തമാംഗമായി വിളങ്ങിനിന്നിരുന്നതാണ്. ഭാരതത്തിൽ വിത്തവൈഭവംകൊണ്ടു പശ്ചിമഭാഗവും, പരാക്രമശീലംകൊണ്ടു ഉത്തരഭാഗവും, വിദ്യാകൌശലംകൊണ്ടു ദക്ഷിണഭാഗവുമാണു മുന്നിട്ടു നില്ക്കുന്നതെങ്കിലും, എല്ലാംകൊണ്ടും ഉൽകർഷം നേടുകയുണ്ടായതു പൂർവ്വഭാഗമായ ബങ്കാളമാണ്. പാശ്ചാത്യസംസ്കാരത്തിന്ന് ഇന്ത്യയിൽ സ്ഥാനം കിട്ടിയതോടുകൂടി അതിൽ വിജയിയ്ക്കുന്നവനേ നാട്ടിൽ പ്രാമാണ്യമുള്ളു എന്നു വന്നുവല്ലോ. ആ വൈദേശികസംസ്കാരത്തിൽക്കൂടിയല്ലാതെ പുരോഗതിക്ക് ഇവിടെ വഴിയില്ലെന്നായി. നാടൻമുറകളൊക്കെയും അടിപെട്ടു ചീഞ്ഞു തുടങ്ങി. അനാസ്ഥതകൊണ്ടു കാലാനുകൂലം വളരുവാൻ അവയ്ക്കു കഴിഞ്ഞില്ല. ഈ വാസ്തവം ബങ്കാളികളാണ് ആദ്യം ഗ്രഹിച്ചതു്. അവർ ധൈര്യത്തോടെ പരിഷ്കരിക്ക തയ്യാറായി. ധർമ്മാചാരങ്ങളെയും കലാവിദ്യകളെയും അവർ പുതുമയ്ക്കൊത്തവണ്ണം വളർത്തിത്തുടങ്ങി. ശ്രീകൃഷ്ണചൈതന്യൻ, രാമകൃഷ്ണപരമഹംസൻ തുടങ്ങിയ മഹായോഗികളും, ഈശ്വരചന്ദ്രവിദ്യാസാഗരൻ, രാമമോഹനറായി തുടങ്ങിയ ആചാര്യന്മാരും, മധുസൂദനദത്തൻ, ബങ്കിംചന്ദ്രചട്ടർജി തുടങ്ങി

യ പണ്ഡിതന്മാരും ഭാരതത്തുവാകെ പ്രകാശിപ്പിച്ചുകൊണ്ടു് അവിടെ ഉദിച്ചു. ബങ്കാളം അതിവേഗം ഉയൎന്നുതുടങ്ങി. പാശ്ചാത്യരെ ഏററവും വിസ്മയിപ്പിച്ചുകൊണ്ടു് അവർ ഉൽകൎഷം നേടി. ഭാരതീയരിൽ വിവിധകലാപ്രവീണന്മാരെല്ലാം അവിടെയാണെന്നായി. ആചാരവിചാരങ്ങളെല്ലാം കാലോചിതജീവികളും ഭാരതത്തിൽ ബങ്കാളത്തിൽ നിന്നു് എടുക്കേണ്ടിവന്നു. അങ്ങിനെ ബങ്കാളം സമസ്തഭാരതത്തിനു പരിഷ്കൃതികളെ സമ്പാദിക്കുന്ന കലവറയായി വൎത്തിക്കുമ്പോഴാണു് ആ സംസ്ഥാനത്തെ ഗവമെണ്ടു് രണ്ടായി മുറിച്ചിടുകയുണ്ടായതു്. അപ്പോഴത്തിൽ ഇന്ത്യക്കാകമാനം രോഷമുണ്ടായതു സഹേതുകമാണല്ലോ. പിന്നത്തെ ഫലം ഇന്ത്യയിൽ അപ്പോഴാരംഭിച്ചിട്ടുള്ള സ്വാതന്ത്ര്യതൃഷ്ണയാണു്. പാരതന്ത്ര്യം ലജ്ജാവഹമാണെന്ന ബോധത്തിനു കൃതവിദ്യന്മാരാൽ ഇന്ത്യയിൽ അന്നു് ഒട്ടൊട്ടായി വ്യാപ്തിയുണ്ടായിട്ടുണ്ടു്. സ്വാതന്ത്ര്യത്തിനായി ഉദ്യോഗിക്കുന്നതിനു ദേശാഭിമാനികൾ അന്നു സന്ദൎഭം നോക്കിനില്ക്കയായിരുന്നു. ബങ്കാളവിഭാഗം അവൎക്കു മുന്നിട്ടുവാൻ നിമിത്തമായി. ഗവമെണ്ടിന്റെ മനഃകാഠിന്യം കണ്ടിട്ടുണ്ടായ അമൎഷമാണു ബങ്കാളകാൎയ്യത്തിൽ ഭാരതം മുഴുവൻ ഇളകുന്നതിനു മറെറാരു ഹേതു. ബങ്കാളികൾക്കു് ഇഷ്ടമില്ലാത്തതു് അവരുടെ തലയിൽ ഗവമെണ്ടു് എന്തിനു ബലാൽ ഏററിവെക്കുന്നുവെന്ന ചോദ്യം ഇവിടെ സൎവ്വത്ര മുഴങ്ങി. ഇതിൽ ഉദാസീനത കൈക്കൊണ്ടാൽ മേലിൽ മറെറാരോ സംസ്ഥാനത്തിനും ഇതു ഭധികാരപീഡ ഏല്ക്കേണ്ടിവരികയില്ലയോയെന്നു ശങ്കയു

ണ്ടായി. നാടുപിളൎന്നതു തങ്ങൾക്ക് ആപത്താണെന്നു മുറയിടുന്ന ബംഗാളികളെ ബലാൽ നിശ്ശബ്ദരാക്കുവാൻ സർക്കാരുദ്യോഗസ്ഥന്മാർ മർദ്ദിക്കുന്നതു ഇതെല്ലാം അന്യായമാണെന്നു ഇന്ത്യക്ക് എതിർക്കാതിരിക്കുവാൻ കഴിഞ്ഞില്ല. ഇങ്ങനെയെല്ലാംകൊണ്ടും, ബംഗാളവിഭാഗം സാക്ഷാൽ ഭാരതീയകാൎയ്യമായ്ത്തീൎന്നു.

ഒടുക്കം, ബംഗാളവിഭാഗത്തെ ബ്രിട്ടീഷ് ഗവൎമ്മെന്റിനു പിൻവലിക്കേണ്ടിവന്നുവല്ലോ. അതിലേക്കു, ബംഗാളം മാത്രമല്ല, ഭാരതം മുഴുവൻ ദീർഘമായേല്ക്കേണ്ടായ ഘോരപീഡകൾ എണ്ണത്തിലും വണ്ണത്തിലും ഇത്രയെന്നു പറയാവതല്ല. വിജയംവരെക്കും തീവ്രതരം തപിക്കുന്നതിന്നു ഇന്ത്യക്കാർ സമർത്ഥരാണെന്നു അന്നാണ് അഖിലലോകം കണ്ടതു. ഈ പരവശന്മാരായ നിരായുധന്മാരുടെ ആത്മഘോഷത്തിൽ മഹാബലശാലിയുമായ ബ്രിട്ടീഷ് ഗവൎമ്മെന്റിനു മുട്ടുകുത്തേണ്ടിവന്നു- ബംഗാളവിഭാഗവിധിയെ റദ്ദാക്കേണമെന്നുണ്ടായ സംരംഭത്തിൽനിന്നു അന്നുതന്നെ മുളച്ചിട്ടുള്ളതാണ് ഇന്നിത്ര വളൎന്നിരിക്കുന്ന ഈ 'സ്വദേശി'—'സ്വരാജ്യ'സംരംഭം.

ബംഗാളവിഭാഗത്താലും, മർദ്ദനകർമ്മങ്ങളാലും, സൎക്കാരിനാൽ നാട്ടുകാർ സന്തപിക്കുന്നതു അരവിന്ദഘോഷു കണ്ടു. 1905-ൽ തന്റെ നാട്ടുകാർ ആത്മസ്വരത്തോടെ വന്ദേമാതരം പാടുന്നതു അദ്ദേഹത്തിനു കേൾക്കാറായി. സ്വതന്ത്രനായി ലോകസേവനത്തിനു തനിക്കു കാലമായിയെന്നു അദ്ദേഹം അറിഞ്ഞു. സന്നദ്ധ

ണം വളൎന്നുവളൎന്നുകൊണ്ടാണു് അദ്ദേഹത്തിന്റെ തേജസ്സ്. ആദ്യം അതു കലശാലയിൽ അടങ്ങിക്കിടന്നു. പിന്നീടു ബറോഡാകൂപത്തിലായി. അനന്തരം, ബംഗാളതടാകത്തിലേക്കും, അവിടെനിന്നു ഭാരതസാഗരത്തിലേക്കും കടക്കുകയെന്നായി. അങ്ങിനെയാണു് ആ രവിന്ദതേജസ്സു ലോകമാകെ ഉൾക്കൊള്ളുന്നതായി വളരുന്നതു്. അതു ബറോഡയിൽ ഒതുങ്ങാതെ പുറംപാടും കവിഞ്ഞു പരന്നുകൊണ്ടിരിക്കുമ്പോഴാണു സ്വകീയമായ ബംഗാളകുടുംബം പീഡിതമാകുന്നതു് അദ്ദേഹം കണ്ടതു്. ആ മഹാമതിക്കു സ്വാൎത്ഥപരമായ അന്തസ്സും അധികാരവും കമനീയമായിട്ടോ, നശ്വരമായ വിത്തവും ഭോഗവും കമനീയമായിട്ടോ തോന്നീട്ടില്ല. അദ്ദേഹം ബറോഡയിലെ രാജാംഗപ്രഭാവത്തെ സ്വയം പരിത്യജിച്ചു ബംഗാളത്തിൽ മഹാജനജനത്തെ സഹർഷം കൈക്കൊണ്ടു.

ഭീകരമായി അന്നു നാടകരംഗം കലങ്ങിമറിയുകയാണു്. രാജഭക്തന്മാരും രാജ്യഭക്തന്മാരും ഇവിടെ വ്യത്യസ്തരെന്നായതു് അന്നാണു്. രാജ്യസ്നേഹിതന്മാരെ രാജദ്രോഹികളെന്നു കല്പിച്ചു ഗവൺമെണ്ടിലെ ദണ്ഡധരന്മാർ നിർദ്ദയം വേട്ടയാടുകയാണപ്പോൾ. ഇന്നത്തെപ്പോലെ വെറും കുട്ടിക്കളിയായിട്ടല്ലാ, തീവ്രമായ നരകപീഡയായിട്ടാണു് അന്നു കാരാഗാരവാസത്തെ ജനശ്രേഷ്ഠന്മാർ കരുതിയിരുന്നതു്. ആ നരകത്തിലേക്കുള്ള പ്രവേശമാണു ദേശാഭിമാനമെന്നായതു് അന്നാണു്. വന്ദേമാതരം എന്ന പഞ്ചാക്ഷരംപോലും അന്നു ഉറക്കെ ഉച്ചരിക്കാവതല്ല. ഇങ്ങിനെയുള്ള കാലത്തു തന്നെത്താൻ ദേശസേവനത്തിലേക്കു കുതിച്ചുചാടേണമെങ്കിൽ അവൻ

എത്ര ധീരാത്മാവായിരിക്കണം! അന്തസ്സും അധികാരവും തികഞ്ഞ ആ സർക്കാരുദ്യോഗത്തെ വലിച്ചെറിഞ്ഞു ദേശസേവനാർത്ഥം സാധുജനപീഡയിൽ പങ്കുചേരുവാനായി അരവിന്ദഘോസ് ഇറങ്ങി. ദാനം ഗ്രഹിക്കുന്നതിലല്ല, ബന്ധം സഹിക്കുന്നതിലാണ് ഐശ്വര്യാസ്പദമായ ആ സ്വാതന്ത്ര്യത്തെ അദ്ദേഹം കണ്ടതു്.

വിദ്യയും, നീതിയും, വാണിജ്യവും, സേവനവും ആകമാനം പരകീയമായിരുന്നതു ക്രമേണയായി സ്വകീയമാക്കുന്നതിന് അക്കാലത്താണ ഭാരതത്തിൽ ആരംഭിച്ചതു്. ദേശീയവിദ്യാഭ്യാസം, സ്വയംഭരണം, സ്വദേശീയം, സ്വദേശാഭിമാനം എന്നീ പേരുകളോടെ പലപല കർമ്മങ്ങൾ അതുമിതുമായി അങ്കുരിക്കമാറായി. ഇക്കൂട്ടത്തിൽ വിദ്യാവിഷയത്തിലാണ ശീലഗുണത്താൽ അരവിന്ദഘോസ് ഏർപ്പെട്ടതു്. അന്നു കൽക്കട്ടയിൽ ആവിർഭവിച്ച നേഷനൽകാളേജിൽ മുഖ്യാദ്ധ്യാപകപദം അദ്ദേഹം കൈയേററു. ബറോഡയിൽ അദ്ദേഹത്തിനു മാസംതോറും കിട്ടിയിരുന്ന ശമ്പളം എഴുനൂററിയമ്പതുറുപ്പികയാണ്. അതു കൈവിട്ടു, വിനീതമായി ജീവിതം നിർവ്വഹിക്കേണ്ടുന്ന ചെലവിലേക്കായി നൂററിയമ്പതുറുപ്പിക മാത്രമാണ് ഈ പുതിയ ജോലിയിൽ അദ്ദേഹം പ്രതിഫലം ഗ്രഹിക്കയുണ്ടായതു്.

ഭാരതത്തിനു മോചനമുണ്ടാവേണമെങ്കിൽ ധർമ്മാത്മാക്കളായ കൃതവിദ്യന്മാർ വിജിഗീഷുക്കളായി മുന്നോട്ടിറങ്ങണം. ലോകത്തിന്റെ ഇപ്പോഴത്തെ ആകപ്പാടെയുള്ള അവസ്ഥ ഉൽക്കർഷേച്ഛയോടെ അവർ ഗ്രഹിച്ചിരി

ക്കണം. 'ഞാൻ' എന്ന സങ്കുചിതരൂപം വിട്ട്, 'രാജ്യം' എന്ന വികസിതരൂപത്തിൽ അവരുടെ മനസ്സു ചെലിച്ചു പോകണം. നശ്വരമായ വപുസ്സിലല്ലാ, ശാശ്വതമായ യശസ്സിലായിരിക്കണം അവരുടെ വിചാരകർമ്മങ്ങളെല്ലാം. തനിക്കു വല്ലതുമുണ്ടോ എന്നു താണു നോക്കുകയല്ല, രാജ്യത്തിന്നുള്ളത് എവിടെയെന്ന് ഉയർന്നുനോക്കുകയാണ് അവർ ചെയ്യേണ്ടതു്. രാജ്യമാണു നമ്മുടെ സാക്ഷാൽ ശരീരമെന്നും, സ്വാതന്ത്ര്യമാണു നമ്മുടെ സാക്ഷാൽ ഏഞ്ഞയെന്നും അവർ ധരിച്ചിരിക്കണം. രാജ്യമൊന്നിലെ താഴെയുള്ളവരും രാജ്യത്തിന്നകത്തിലെ തനിക്കുള്ളവെന്നും അവർക്കു നിശ്ചയമുണ്ടാവണം. കല്പവൃക്ഷത്തിന്റെ തണക്കോലിലാണ്, എച്ചിലിലകളിലെ ചോറിലല്ലാ അവർ കണ്ണുവെച്ചേണ്ടതു്. അങ്ങിനെയുള്ള ധീരന്മാരെക്കൊണ്ടു് മുന്നണി തികഞ്ഞാൽ മാത്രമേ ഭാരതത്തിൽനിന്നു പാരധീനത ഒഴിയുകയുള്ളൂ. അതു മനസ്സിലാക്കിക്കൊണ്ടാണ് അരവിന്ദഘോഷ് ഇറങ്ങിയതു്. എന്നാൽ, കാലദോഷത്താൽ, ആ നേഷനൽകാളേജ് അദ്ദേഹത്തിന്റെ അഭിലാഷത്തിന്ന് ഇണങ്ങുകയുണ്ടായില്ല. ഇരുതോണികളിലായിട്ടാണ് അതിലെ പ്രവർത്തകന്മാർ നില്ക്കുകയുണ്ടായതു്. സ്വധർമ്മത്തിൽ പരധർമ്മത്തെയും ഇകലർത്തിക്കൊണ്ടാണ് അവരുടെ പോക്കു. ഇതു മിശ്രഭാവം വിജയത്തിന്നുള്ളതല്ലെന്ന് "അരവിന്ദഘോഷ്" കണ്ടു. നാമരൂപങ്ങളിലല്ലാതെ, വിചാരകർമ്മങ്ങളിൽ തെല്ലും ദേശീയത്വമില്ലാത്ത ആ കാളേജ് അദ്ദേഹത്തിന്നു വിരസമായി. ദേശസേവനത്തിന്നു ധീരയോദ്ധാന്മാരെ ഇറക്കിവിടുവാൻ ആ ആലയത്തെക്കൊണ്ടു് അദ്ദേഹ

ത്തിന്നു കഴിഞ്ഞില്ല. സ്വാൎത്ഥലോലുപന്മാരുടെ പത്തപ്പിൽ കുറെ പുതിയ വേഷക്കാരെയും നിറയ്ക്കുവാൻ മാത്രമേ ആ കാളേജുകൊണ്ടുകാൎയ്യമുള്ളുവെന്നു വരികയാൽ സത്യവ്രതനായ അരവിന്ദഘോഷ് ആ ജാലത്തിൽ നിന്ന് അകലുകയെന്നായി.

അനാഥത്വത്താൽ ആതുരമായി, ബന്ധപാതത്താൽ സംത്രസ്തമായിട്ടാണ് അന്നു ബംഗാളത്തിന്റെ അവസ്ഥ. മുന്നണിക്കേറിയ ദേശഭക്തന്മാരൊക്കെയും കാരാഗാരബദ്ധരായി. അവരെ പിന്തുടൎന്നുചെന്ന വീരയുവാക്കന്മാർ അണിയണിയായി ചിന്നിച്ചിതറി. ഇതുകണ്ടുകൊണ്ട് അടങ്ങിനില്ക്കുവാൻ അരവിന്ദഘോഷിന്നു കഴിഞ്ഞില്ല. ദേശസേവന്മാരെ യോഗബലത്തോടെ നയിക്കുവാൻ പോർക്കളത്തിലാണ് അപ്പോൾ നാഥൻ വേണ്ടതെന്ന് അദ്ദേഹം അറിഞ്ഞു. നേഷനൽ കാളേജിനെ സ്വപ്നാനുകൂലം പ്രവൎത്തിപ്പിക്കുവാൻ തൽപ്രവൎത്തകന്മാരെ ഇണക്കുന്നതിന്നു കുറെയേറെ പരിശ്രമിച്ചുവെങ്കിലും ആ മതിമാന്നു സാധിച്ചേക്കാം. എന്നാൽ, അകത്തിരുന്നുകൊണ്ട് ഈ സംഘടനാവസ്ഥയിൽ പ്രവൎത്തിക്കുവാനല്ല അദ്ദേഹത്തിന്നു മനസ്സുണ്ടായത്. പുറത്തുകടന്ന് അവിടെ ചിന്നിച്ചിതറിനില്ക്കുന്ന ദേശീയസേനയെ കൂട്ടിയിണക്കി മുന്നോട്ടു നടത്തുവാൻ അദ്ദേഹത്തിന്റെ മനസ്സു ഉൽക്കണ്ഠയോടെ കുതിച്ചു. അതിന്റെ ഫലമായി, അദ്ദേഹം 'വന്ദേമാതരം' എന്ന ആ വിശ്രുതപത്രം തേജോമയമായി പ്രയോഗിച്ചുതുടങ്ങി. രാഷ്ട്രീയപത്രപ്രവൎത്തകന്റെ നിലയിൽ അദ്ദേഹത്തെ ആ നേഷനൽകോളേജ് പേടിക്കയാണു

ണ്ടായതു്. അത്രയുമായപ്പോൾ അദ്ദേഹം ആ പാഠശാലയിൽനിന്നു തീരെ ഒഴിഞ്ഞു. അതുവരെക്കും, ആ കാളേജിന്റെ രക്ഷയ്ക്കുവേണ്ടി മറവിലിരുന്നുകൊണ്ടാണു് അദ്ദേഹം വന്ദേമാതരത്തിൽ പ്രവർത്തിക്കയുണ്ടായതു്. പ്രിൻസിപ്പാളുദ്യോഗം കൈവിട്ടപ്പോൾ—പത്രാധിപത്യം തനിക്കാണെന്നു് അദ്ദേഹം അപ്പോഴും തെളിപ്പെടുത്തിയില്ലെങ്കിലും—വന്ദേമാതരം അരവിന്ദഘോസിന്റെ പാഞ്ചജന്യമാണെന്നു ലോകം അറിയുകയുണ്ടായി.

നേഷനൽകാളേജിൽനിന്നു് ഒഴിയുമ്പോൾ, വിദ്യാർത്ഥികളുടെ വിജയാശംസയ്ക്കു മറുപടിയായി അരവിന്ദഘോസിൽനിന്നുപുറപ്പെട്ട ഉൽബോധനമാവിതു്.-

"ഞാൻ ഇനി അനുഭവിക്കുവാൻ പോകുന്നതു് എന്റെ ഭവിതവ്യതയാണു്. അതു് എന്തെന്നും എങ്ങിനെയെന്നും ഞാൻ ബാല്യംമുതല്ക്കു കണ്ടുകൊണ്ടുതന്നെയാണു വളരുന്നതു്- ഇന്നു നിങ്ങൾ എന്നെ പൂജിക്കയുണ്ടായതു് എന്നിൽ ഏററിവെച്ചിരിക്കുന്ന കാളേജു പ്രിൻസിപ്പാൾ എന്ന ആ ഉദ്യോഗത്തെ പുരസ്കരിച്ചുകൊണ്ടല്ലെന്നു് എനിക്കറിയാം. എന്റെ അന്തരംഗത്തിൽ എഴുന്നരുളുന്ന ഭാരതജനനിയോടു നിങ്ങൾക്കുള്ള ഭക്തിയാണു് ഇപ്പോൾ ഇവിടെ കണ്ടതു്. ഞാൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം ആ ജനനിക്കായിട്ടാണു്. എനിക്കുണ്ടാകുന്ന സങ്കടമേതും ആ ജനനിക്കുവേണ്ടിയാണു്. ജനനിയുടെ ഉൽകർഷത്തിനായി മുന്നിടുവിൻ! പൂർവ്വിക

മായ മഹത്വത്തോടെ ലോകസമക്ഷം ഉയർന്നുനില്ക്കുമാറു ജനനിയെ ശ്രേഷ്ഠതമയാക്കുവിൻ! നിങ്ങൾ പഠിക്കുന്നതെല്ലാം ജനനിക്കായിട്ടായിരിക്കണം. നിങ്ങളുടെ ദേഹവും, നിങ്ങളുടെ മനസ്സും, നിങ്ങളുടെ പ്രാണനും, നിങ്ങളുടെ സർവ്വസ്വവും ജനനിക്കുവേണ്ടി ഭക്ഷിക്കുകയാവണം. നിങ്ങളുടെ ജീവിതം ജനനിക്കായി അർപ്പിക്കുവിൻ! ജനനിയുടെ ഐശ്വര്യത്തിന്നായി നിങ്ങൾ പ്രയത്നിക്കുവിൻ! ജനനിയെ സന്തോഷിപ്പിക്കുവാൻ നിങ്ങൾ തപിക്കുവിൻ!''

IV

ഒരു വർഷത്തേക്കുമാത്രമേ അരവിന്ദഘോഷ് നേഷനൽകാളേജിലെ പ്രിൻസിപ്പാളായി വർത്തിക്കയുണ്ടായുള്ളു. 1907-ൽ അദ്ദേഹം സ്വതന്ത്രനായി പോർക്കളത്തിൽ ഇറങ്ങി. അന്നു ഭാരതമഹാജനസഭ കക്ഷിപ്രതികക്ഷികളാൽ ആകുലമായിട്ടാണിരുന്നതു്. വങ്കാളവിഭാഗത്തെ ഗവൺമെണ്ടിനെക്കൊണ്ടു പിൻവലിപ്പിക്കുവാനുണ്ടായ സംരംഭം എതിരടിയാൽ തീപ്പൊരി ചിതറിക്കൊണ്ടു സ്വയംഭരണവാദമായി രൂപാന്തരപ്പെട്ടപ്പോൾ, അതിൽ ഭാരതമഹാജനസഭയ്ക്കു് അഭിപ്രായഭേദമുണ്ടായി. ബ്രിട്ടീഷ് ഗവൺമെണ്ടിനെ പ്രസാദിപ്പിച്ചുകൊണ്ടുവേണം ഇന്ത്യക്കു് ഉയരുവാൻ എന്നു ചിലരും, ബ്രിട്ടീഷ് ഗവൺമെണ്ടിനെ അവഗണിച്ചു സ്വയമേവ ഉൽഗതിക്കു തിരിയേണ്ടതാണെന്നു മറ്റുചിലരും കാൺഗ്രസ്സിനുള്ളിൽ വാദിച്ചുതുടങ്ങി. ഇങ്ങിനെ ഗവൺമെണ്ടിനെ സംബന്ധിച്ചേടത്തോളം കാൺഗ്രസ്സിൽ ഇ

ണങ്ങരും പിണങ്ങരുമെന്നു് ഇരുകക്ഷികളുണ്ടായതിൽ പിണങ്ങരിൽ തലവനായി നിന്നതു ബാലഗംഗാധരതിലകനാണു്. ഇണങ്ങരായ സാമോപായികൾക്കാണു് അന്നു ഭൂരിപക്ഷം. പിണങ്ങരായ ഭേദോപായികൾ ബലഹീനരായതുകൊണ്ടു ഗവൺമെണ്ടിൽനിന്നു നിരന്തരം ദുസ്സഹമായി പീഡിതരായ്ത്തീർന്നു. അവരുടെ വാദമാവട്ടെ, കാൺഗ്രസ്സിൽ അണിയറയോളം മാത്രമേ ചെല്ലുകയുണ്ടായുള്ളു. എന്നാൽ, നാട്ടുകാരെ ഉണർത്തിയിളക്കിയതെല്ലാം അവരാണു്. അവരുടെ ഉത്സാഹത്താലാണു ദേശീയത്വത്തെയും സ്വരാജ്യാധികാരത്തിന്റെയും കതിരൊളി നാട്ടിനുള്ളിൽ അങ്ങിങ്ങായെങ്കിലും വീശുകയുണ്ടായതു്. കാൺഗ്രസ്സിലെ ഭൂരിപക്ഷത്തിന്റെ പ്രാതികൂല്യംകൊണ്ടു മഹാജനതയെ പ്രത്യക്ഷം നയിക്കുന്നതിനു് അവർക്കു കഴിഞ്ഞില്ലെന്നേയുള്ളു. കാൺഗ്രസ്സിന്റെ കാര്യവിചാരയോഗത്തിൽ വിവാദം വളർത്തുവാൻ മാത്രമല്ലാതെ, അവിടെ ഭൂരിപക്ഷത്തെ സ്പർശിക്കുവാൻ അവർക്കു് എളുതായില്ല. അതുകൊണ്ടു ഭേദോപായികൾ നാട്ടിനുള്ളിൽ സ്വബലത്തെ വർദ്ധിപ്പിക്കുവാൻ 1906-ാമാണ്ടുമുതൽ തുടങ്ങി. ആ നവശക്തി അന്നാണു സ്വകീയമായി രൂപം കൈക്കൊണ്ടതു്. സാമോപായികളെ അകത്തേക്കും, വിദേശീയത്വത്തെ പുറത്തേക്കും തള്ളുവാൻ ഈ പുതിയ കക്ഷി ഏററവും തീവ്രമായി പ്രയത്നിച്ചു. ജനനാഥത്വം വേലാൻ കൈക്കലാക്കിയ അന്നത്തെ പെരിയോർക്കെല്ലാം ഈ പുത്തൻകൂറുകാരോടു വെറുപ്പാണുണ്ടായതു്. അവരും ഗവൺമെണ്ടും ഓരോ പുറത്തുനിന്നുകൊ

ണ്ടു് എതിൎത്തിട്ടും ബാലഗംഗാധരകക്ഷി അത്ഭുതാവഹമായി വളരുകയാണുണ്ടായതു്. ഈ നവപക്ഷീയരിൽ ബങ്കാളത്തിലെ മഹാരഥനായി പ്രവൎത്തിച്ചതു് അരവിന്ദഘോഷാണു്. അദ്ദേഹത്തിന്റെ വന്ദേമാതരം ഉറങ്ങിക്കിടക്കുന്നവരെ തട്ടിയുണൎത്തുകയും, ഉറങ്ങിനില്ക്കുന്നവരെ മുന്നോട്ടു മുന്നോട്ടെന്നു് ഉത്സാഹിപ്പിക്കയും ചെയ്തുതുടങ്ങി. സ്വരാജ്യത്തിന്റെ പുനൎല്ലാഭം പരപ്രീതിയിലല്ലാ, സ്വാത്മനിശ്ചയത്തിലാണെന്നു് ഈ പുതിയ കക്ഷിയിൽനിന്നാണു് ആദ്യമായി നാട്ടാകെ ഉൽബോധമുണ്ടായതു്. അന്യരിൽനിന്നു വാങ്ങേണ്ടതല്ല, തന്നെത്താൻ നേടേണ്ടതാണു സ്വരാജ്യമെന്നു് അവർ അറിഞ്ഞറിയിച്ചു. സ്വന്തം കാൎയ്യമെല്ലാം സ്വന്തമായ്ത്തന്നെ നടത്തുവാൻ നാട്ടുകാൎക്കു ശക്തിയുണ്ടാകുമ്പോൾ അതിൽനിന്നു സ്വരാജ്യോദയം തനിയെ സംഭവിക്കും. അന്യരുടെ അടിമകളായി എപ്പോഴും പ്രവൎത്തിച്ചുകൊണ്ടു കുറച്ചുകുറച്ചായി സ്വാതന്ത്ര്യം നേടാമെന്നുള്ളതു വെറും മോഹമാണു്. ദേശാഭിവൃദ്ധിക്കു് അപേക്ഷിതമായ എല്ലാ കാൎയ്യത്തിലും നാട്ടുകാർ സ്വാവശരായി ഏൎപ്പെടുകയാണു് ആദ്യം വേണ്ടതു്. ഈ നിശ്ചയത്തോടെ ധീരാത്മാക്കളായ ദേശോപാസികൾ കൎമ്മക്ഷേത്രത്തിൽ ഇറങ്ങി. മാതൃഭൂസേവനത്തിൽ ഭക്തിയും, ദേശകാൎയ്യനിൎവ്വഹണത്തിൽ ശക്തിയുമുണ്ടാകുവാൻ അവർ നാട്ടുകാരെ വിളിച്ചുണൎത്തി. ദേശഭക്തിയെ സംബന്ധിച്ചുള്ള വചോമാല അവർ പത്രങ്ങളിൽക്കൂടിയും സഭകളിൽക്കൂടിയും തെരുതെരെ ചൊരിഞ്ഞു. ദേശീയവ്യവസായം, ദേ

ശീയവിദ്യാഭ്യാസം, ദേശീയന്യായാസനം, ദേശീയഭരണപ്പദ്ധതി എന്നിങ്ങിനെയുള്ള ഏർപ്പാടുകൾ അവർ ആരംഭിക്കമാറായി. എന്നാൽ, ഇതോടുകൂടി വിദേശീയമായുള്ളതെല്ലാം വർജ്ജിക്കേണമെന്ന് അവർക്ക് അഭിപ്രായമുണ്ടായി. അതിലാണു മുഖ്യമായി സാമോപായികൾക്ക് അകന്നുനില്ക്കേണ്ടിവന്നത്.

1907-ാമാണ്ടു ഭേദോപായികളുടെ വിചാരാചാരങ്ങളെ അരവിന്ദഘോഷിന്റെ വന്ദേമാതരം നാട്ടിലെങ്ങും പരത്തി. അദ്ദേഹത്തിന്റെ ഹൃദയം ഘോരമായ ആ രണഭൂമിയിൽപ്പോലും സാത്വികപ്രധാനമായിട്ടാണു വർത്തിച്ചത്. അഹിംസാക്രമേണവേണം വിജയം നേടുവാനെന്ന് ആ മഹാമനസ്വിക്കു നിശ്ചയമുണ്ടായി. അസത്യമോ, വിദ്വേഷമോ തിന്മകപോലും ചെയ്യാതെയാണ് അദ്ദേഹത്തിന്റെ വാക്കും കർമ്മവുമെല്ലാം. കായബലമല്ലാ, ആത്മബലമാണു ശുഭവും പൂർണ്ണവുമായ വിജയത്തിന്ന് ഉപയുക്തമാകുകയെന്ന് അദ്ദേഹം കണ്ടു. നാട്ടുകാരിൽ ആത്മോദയത്തിന്നുവേണ്ടിയാണ് അദ്ദേഹത്തിൽനിന്നുണ്ടായ പരിശ്രമമെല്ലാം. ഭാരതത്തിന്റെ ആത്മികപ്രഭാവത്തെ ഉദ്ധാരണംചെയ്യൽ അതുതന്നെയാണു സ്വരാജ്യമെന്നറിഞ്ഞു ആ മാർഗ്ഗത്തിലാണ് അദ്ദേഹത്തിന്റെ ഗതി. അദ്ദേഹം അന്നൊരിക്കൽ പറയുകയുണ്ടായത് ഇതാ, കേൾക്കുക:—

"ആത്മയോഗമാണു നമ്മുടെ ദേശീയതയ്ക്കു" ആധാരം. ഭാരതീയജനതയുടെ ആത്മപ്രഭാവത്തെ വീണ്ടും

ഉയർത്തുന്നതിലേക്ക ദൃഢവ്രതരായി മുന്നണി കേറുവാനാണ് നാം ഇപ്പോൾ ഒരുങ്ങിയിരിക്കുന്നത്. കേവലം രാജ്യകാൎയ്യസംബന്ധമായ പുറപ്പാടല്ലാ ഇത്. ഇത് ആത്മീയമായ മഹോദ്യമമാണ്. ഭാരതീയർക്ക് അഭിമാനം വേണ്ടതായുള്ള സുഖജീവിതത്തിലേക്കാണ് നമ്മുടെ നോട്ടം. അന്നം, വസ്ത്രം, ഗൃഹം എന്നീ ജീവിതകാൎയ്യങ്ങളിൽ നമുക്കുള്ള പാരവശ്യത്തിൽ നിന്ന് നാം വിമുക്തരാവണം; സ്ത്രീത്വവും പുരുഷത്വവും ഇച്ഛാബലാന്വിതം പരസ്പരയോഗത്തോടെ സമുന്നതിയിൽ എത്തണം;—ഈ ഉദ്ദേശത്തോടെയാണ് നാം ഇപ്പോൾ ഒരുങ്ങിയിരിക്കുന്നത്. പരമോൽകൃഷ്ടമായ അദ്ധ്യാത്മപഥത്തിലാണ് ഭാരതഭൂമിയുടെ അർത്ഥാത്മകമായ ലൗകികജീവിതത്തെ ഉറപ്പിക്കേണ്ടത്. ഇങ്ങിനെയുള്ള സമുദായവിവൎത്തനം കണ്ട ലോകത്തിലെ രാജ്യതന്ത്രജ്ഞന്മാർ വിസ്മിതരാവട്ടെ. ഇക്കഴിഞ്ഞ രണ്ടായിരം സംവത്സരങ്ങളോളം തീവ്രതരം പ്രയത്നിച്ചിട്ടും സിദ്ധിയിലായിട്ടില്ലാത്ത ആ ദൈവസാമ്രാജ്യം നമ്മുടെ ഉത്സാഹത്താൽ ലോകത്തിൽ സുപ്രതിഷ്ഠിതമാവട്ടെ. ഈ പ്രാൎത്ഥനയോടെയാണ് ഇപ്പോൾ നാം മുന്നിട്ടിരിക്കുന്നത്. മനുഷ്യവൎഗ്ഗം ഈശ്വരനോട് സായൂജ്യം പ്രാപിക്കേണമെന്നതാണ് നമ്മുടെ ദേശീയതയുടെ ഉന്നം. മനുഷ്യന്റെ ആത്മികമായ ഉൽകൎഷത്തിന്നായിട്ടാണ്—അവന്റെ ദൈവികമായ ജീവിതത്തിന്നായിട്ടാണ്—നമ്മുടെ ഈ സമാരംഭം. സ്വൎഗ്ഗസാമ്രാജ്യം ലോകത്തിൽ സ്ഥാപിക്കുവാനാണ് നാം ഇപ്പോൾ ഒരുങ്ങിയിരിക്കുന്നത്."

ഇതിൽനിന്നു്, ദേശീയമായ സംരംഭത്തിൽ അരവിന്ദഘോഷിന്റെ ഹൃദയം എങ്ങിനെയാണെന്നു് ആൎക്കും നല്ലവണ്ണം കാണാം. "വന്ദേമാതരം" എന്നു് അദ്ദേഹം കൈകൂപ്പിയതു ലോകമഹാജനനിയെ സ്മരിച്ചുകൊണ്ടാണു്. വന്ദേമാതരമെന്ന ദേശീയമന്ത്രം ഭാരതീയരാകമാനം ഇങ്ങിനെ ഉച്ചരിക്കമാറായതു് അരവിന്ദഘോഷാലാണെന്നു പറയാം.

വന്ദേമാതരമെന്ന പത്രം ഏതാനും മാസങ്ങളാൽ തന്നെ നാട്ടിലെങ്ങും പ്രചുരമായി പ്രചരിച്ചു. ദേശസേവനം മനുഷ്യന്റെ ദൈവനിയുക്തമായ ധൎമ്മമാണെന്നു് ആ പത്രത്തിൽനിന്നുണ്ടായ ഉൽബോധനത്താൽ നാട്ടുകാർ പൂൎവ്വാധികമായ വേഗത്തോടെ ഇളകി. അതു കണ്ടപ്പോൾ സർക്കാരിന്റെ ദണ്ഡധാരികൾ ആ പത്രത്തെയും പിടികൂടി. അങ്ങിനെയുണ്ടായ കേസ്സിൽനിന്നു് അരവിന്ദഘോഷിനു ശിക്ഷ കിട്ടിയില്ലെങ്കിലും, അദ്ദേഹത്തിന്റെ ആ പത്രായുധം മുറിഞ്ഞുവീണുപോയി! പിന്നെ അദ്ദേഹം വാഗായുധമേന്തിക്കൊണ്ടാണു സമരഭൂവിൽ ഇറങ്ങിയതു്. അതുവരെ ലേഖകശ്രേഷ്ഠനായിരുന്ന അദ്ദേഹം അന്നുമുതൽ പ്രസംഗവീരനായി. ദേശീയമായ ധൎമ്മയുദ്ധത്തിൽ ബങ്കാളത്തിലെ മഹാരഥന്മാരായി പ്രവൎത്തിച്ചിരുന്നവരെല്ലാം അന്നേക്കു സർക്കാരിനാൽ ബന്ധരായൊഴിഞ്ഞിരിക്കയായിരുന്നു. അവരുടെ സ്ഥാനത്തേക്കു കേറിവരേണ്ടുന്ന മററു പലവന്മാർ സർക്കാരിനെ പേടിച്ചു് അകത്തേയ്ക്കു വലിഞ്ഞു് ഒളിഞ്ഞിരിക്കയുമായിരുന്നു. അപ്പോഴം അരവിന്ദഘോഷ് സ്വയം മു

ന്നേറി വാഗ്മഹാജനതയുടെ നേതൃത്വത്തെ വഹിച്ചു. പ്രസംഗപരമ്പരയാൽ ജനതയെ ഇളക്കിക്കൊണ്ടു് അദ്ദേഹം നാടെങ്ങും സഞ്ചരിക്കുകയെന്നായി.

സൂറത്തിൽവെച്ചാണു് അക്കൊല്ലത്തെ കാൺഗ്രസ്സ് സമ്മേളനം. മന്ദോപായികൾ അപ്പോഴേക്കു് എല്ലാറ്റിലും ബലവാന്മാരായിത്തീർന്നിട്ടുണ്ടു്. അവർ സാമോപായികളുമായി സൂറത്തിലെ കാൺഗ്രസ്സുയോഗത്തിൽവെച്ചു കൂട്ടിമുട്ടി. പക്ഷദൌർബ്ബല്യംകൊണ്ടു് അതുവരെ കാൺഗ്രസ്സിൽ അടങ്ങിയിരുന്നുപോന്ന മന്ദോപായികൾ പ്രതിപക്ഷത്തോടു തുല്യബലത്തോടെ കയർക്കുവാൻ അന്നേക്കു ശക്തരായി വളർന്നുകൊണ്ടു് ഇരുകക്ഷികളും തമ്മിൽ ഘോരമായ വാക്സമരം അവിടെവെച്ചുണ്ടായി. അതിൽനിന്നു ഭാരതമഹാജനസഭയ്ക്കു ഒരു മുറിവുണ്ടായിട്ടു പിളരേണ്ടിവന്നു. ആ പിളർപ്പു പലകൊല്ലങ്ങളോളം നീണ്ടുനിന്നതും, ഒടുവിൽ ബാലഗംഗാധരതിലകകക്ഷിക്കു കാൺഗ്രസ്സു വശഗതമായതുമെല്ലാം കാൺഗ്രസ്സു ചരിത്രത്തിൽനിന്നു് അറിയുവാനുള്ളതാണു്.

സാമോപായികളും മന്ദോപായികളും തമ്മിൽ സൂറത്തിൽവെച്ചുണ്ടായ ആ ദ്വന്ദ്വയുദ്ധം കഴിഞ്ഞതിൽപ്പിന്നെ വിജയഹർഷത്തോടെയാണു് അരവിന്ദഘോഷ് ബംഗാളത്തിലേയ്ക്കു മടങ്ങിയതു്. വഴിനീളെ അദ്ദേഹം ദേശീയസ്വാതന്ത്ര്യത്തെക്കുറിച്ചു വാഗ്വർഷം ചെയ്തിരുന്നു. അപ്പോഴത്തെ ആ പ്രബോധനങ്ങളിൽ ഒന്നു് ഇങ്ങിനെയാണു്:—

"ഏതു രാജ്യത്തെയും ആന്തരികമായി നയിച്ചുകൊണ്ടിരിക്കുന്നതു സാക്ഷാൽ ഈശ്വരനാണ്. ഈശ്വരസങ്കല്പമാണ് ഇക്കാണുന്നതെല്ലാം. അനശ്വരനാണ് ഈശ്വരൻ. അദ്ദേഹം ആരംഭിച്ച കാര്യം നിശ്ചയമായും സിദ്ധിയെ പ്രാപിക്കും. നമ്മളെല്ലാവരും ദൈവത്തിന്റെ കരുക്കൾ മാത്രമാണ്. നമ്മുടെ ജീവിതം നമ്മുടെ സ്വന്തമല്ല. ദൈവകാര്യാർത്ഥം വെറും ആയുധങ്ങളാണു നാം. ഈ വാസ്തവം അറിയുമ്പോൾ മാത്രമാണു നിങ്ങൾ ശരിയായ ദേശഭക്തരാകുക; അപ്പോഴാണു രാജ്യത്തിന് ഉൽകർഷമുണ്ടാകുക. ഈശ്വരനെ ദൃഢവിശ്വാസത്തോടെ അവലംബിച്ചുകൊള്ളുവിൻ. നമ്മുടെ മോചനത്തിനു ദൈവമല്ലാതെ മറ്റൊരു ശക്തി ഇല്ല. ദൈവം നമ്മെ അനുഗ്രഹിക്കണമെങ്കിൽ നാം തീവ്രതരം തപിക്കയും, സ്വാർത്ഥബുദ്ധിയെ ഒഴിക്കയും, ത്യാഗനിഷ്ഠയിൽ ഉറയ്ക്കയും ചെയ്യണം. സർവ്വകാര്യങ്ങളും നിർവ്വഹിക്കുന്നതു ദൈവമാണെന്ന് എപ്പോഴും നാം ഓർക്കണം. ദൈവാധീനമല്ലാത്ത മാനുഷികബലം തീരെ തുച്ഛമാണ്. ഇക്കാണുന്ന ജനനേതാക്കന്മാരെല്ലാവരും മാറിനിന്നാലും ഇല്ലാതെയായാലും, ദൈവകാര്യം മുറയ്ക്കു നടക്കുകതന്നെ ചെയ്യും. ദൈവമാണു സർവ്വജ്ഞം സർവ്വത്തിനും നിയന്താവ്. അദ്ദേഹം ആടിക്കും പോലെയാണു നമ്മുടെ ഈ ആട്ടമെല്ലാം. ഇതരന്മാർ ഉദാത്തചരിതന്മാരായി വളരുന്നതിലേക്കു നാം നിരന്തരം തപിക്കേണമെന്നാണു ദൈവനിശ്ചയം. അതിനുവേണ്ടിയാണു നമ്മുടെ ഈ താപമെല്ലാം. ആപത്തും ആപൽക്കാരിയും ദൈവംതന്നെ. മനുഷ്യഹൃദയത്തിൽ ദൈവം കുടികൊണ്ട് ഓരോരുത്ത

ത്തെയും അവനവനൊത്ത വഴിക്കു നടത്തുന്നു. ഏവരിലും എല്ലാററിലും ദൈവം സ്ഥിതിചെയ്യുന്നുണ്ടു്. ആ ദൈവത്തെമാത്രമാണു ഞാൻ സർവ്വദാ ഭജിക്കുന്നതു്. ദൈവത്തിന്നായിട്ടാണു് എന്റെ കർമ്മമെല്ലാം. ഇക്കാരണത്താൽ സർവ്വകാര്യങ്ങളും ദൈവം വഴിപോലെ നടത്തുന്നു. അങ്ങിനെ ദൈവകാര്യം നിർവ്വിഘ്നം നടന്നുകൊണ്ടിരിക്കെ, നിനക്കെന്തിന്നു ഭയം? നിന്റെ ഹൃദയത്തിൽ എപ്പോഴും ഉജ്ജ്വലിക്കുന്ന ആ മഹാശക്തിയെ നീ ആദ്യമായി അറിയണം. അതിനെ നീ പ്രകാശിപ്പിക്കുക. നമ്മുടെ ഈ പുരാതന രാജ്യത്തു കൃഷ്ണൻ അവതരിച്ചതു മറെറാരു അത്ഭുതകർമ്മം നിർവ്വഹിക്കുവാനാണു്. പൂർവ്വികമഹർഷികൾ നേടിക്കൂട്ടിവെച്ചിരുന്ന ആദ്ധ്യാത്മികധനത്തെ സർവ്വജനത്തിലും പരക്കെ പ്രകാശിപ്പിച്ചു ലോകത്തെ ഉയർത്തുവാനാണു് അദ്ദേഹത്തിന്റെ ജന്മം. “സ്വർഗ്ഗമെന്നതു നിന്റെ ഹൃദയത്തിൽത്തന്നെ ഉള്ളതാണ്” എന്നു ക്രിസ്തുദേവൻ പറഞ്ഞിട്ടില്ലേ! അതുപോലെ, സ്വാതന്ത്ര്യമെന്നതു നമ്മളിൽത്തന്നെ ഉണ്ടെന്നു നാം എപ്പോഴും ഓർക്കണം.

“ഭാരതമാഹാത്മ്യചിത്രമാകുന്ന ഉജ്ജ്വലകിരണങ്ങളോടെ ഉദിച്ചുയർന്നു് ഈ നാടാകമാനം പ്രശോഭിപ്പിച്ചു്, ഏഷ്യാഖണ്ഡമൊക്കെയും സ്വകരങ്ങളെ പ്രവേശിപ്പിച്ചു്, സമസ്തലോകത്തെയും അധീനമാക്കുമെന്നതു ദൈവനിശ്ചയമാണു്. അതിന്നനുസരിച്ചാണു് ഇന്ത്യയുടെ ഈ ഗതി. ആ സർവ്വോൽകൃഷ്ടാവസ്ഥയിൽ ഇന്ത്യക്കു് എത്തുവാൻ ദൈവം പരിഗണിച്ചിട്ടുള്ള ശുഭമുഹൂർത്തം അടുത്തുതന്നെ വരുന്നു.

"നിങ്ങളെല്ലാവരും ഒന്നാണ്, നിങ്ങളെല്ലാവരും സഹോദരങ്ങളാണ്. നിങ്ങളെല്ലാവരും ഒരേ അമ്മയുടെ മക്കളാണ്. ആ അമ്മ—ആ മാതൃഭൂമി—വെറും മണ്ണല്ല; സജീവമൂർത്തിയാണ്. മാതൃഭൂമിയെക്കൊണ്ടാണു നമ്മുടെ ജീവിതം. അമ്മയുടെ മടിയിൽ മക്കളെല്ലാവരും ഒരുമിച്ചു കളിച്ചുകൊണ്ടു ഈശ്വരനെ ഭജിച്ചാലും. സർവ്വവ്യാപിയായ ഈശ്വരനെ നിങ്ങളുടെ സഹോദരങ്ങളിൽ നിങ്ങൾ കാണണം. അങ്ങിനെ നിങ്ങൾ യോജിക്കുവിൻ, മോചിക്കുവിൻ, ശോഭിക്കുവിൻ! ഇതു ദൈവാജ്ഞയാണ്. ദൈവത്തിന്നും മാതൃഭൂമിക്കുമായി എപ്പോഴും കർമ്മംചെയ്യേണ്ടുന്നവരാണു നാം."

സാഹിത്യ അക്കാദമി

ഈ മട്ടിലാണ് അരവിന്ദഘോഷ് രാജ്യകാര്യത്തിലേക്കു നാട്ടുകാരെ വിളിച്ചുണർത്തിപ്പോന്നതു്. എപ്പോഴും സ്വച്ഛന്ദസ്വാമിയായ ഈശ്വരനിലാണ് അദ്ദേഹത്തിന്റെ ഹൃദയം. ഏതിലും രാഗമല്ലാതെ ഒന്നിലും ദ്വേഷം അദ്ദേഹത്തിന്നില്ല. സ്വരാജ്യത്തെ പാരതന്ത്ര്യത്തിൽനിന്നു മുക്തമാക്കി ഉയർത്തുകയെന്നതു ദൈവകാര്യമായിട്ടാണ് അദ്ദേഹം കാണുന്നതു്. ആ ഉദ്യമത്തിൽ അന്യരെയാരെയും അദ്ദേഹം വക്കാണിക്കുകയുണ്ടായില്ല. ഇന്ത്യയുടെ സ്വാതന്ത്ര്യം ഇന്ത്യയിൽത്തന്നെയാണെന്ന് അദ്ദേഹത്തിന്നറിയാം. അതുകൊണ്ടു സ്വാതന്ത്ര്യത്തിന്നായി അന്യരോടു വൃഥാ വിദ്വേഷത്തോടെ മല്ലിടുകയെന്നതു് അദ്ദേഹത്തിന്നു വേണ്ടിവന്നിട്ടില്ല. ഭാരതീയരേവരും അവരവരുടെ ഹൃദയത്തെ ഈശ്വരനിൽ ഏകീകരിക്കയും, അവരവരുടെ കർമ്മങ്ങളെയെല്ലാം മാതൃ

ഭൂമിക്കായി അർപ്പിക്കയും ചെയ്താൽ സ്വരാജ്യോദയം സ്വയം സംഭവിച്ചുകൊള്ളുമെന്നാണ് അദ്ദേഹത്തിന്റെ ഉൽബോധനം. ലോകഹിതത്തെ പുരസ്കരിച്ചു ഭാരതമഹത്വത്തെ പ്രകാശിപ്പിക്കുവാൻ സത്യധർമ്മപരാക്രമനായി യോഗിപഥത്തിലാണ് ആദ്യമെതല്ലെ അദ്ദേഹത്തിന്റെ സഞ്ചാരം.

അക്കാലത്ത്, ഇന്ത്യയുടെ നവോദയത്തെക്കുറിച്ചു പാശ്ചാത്യപണ്ഡിതനായ മിസ്റ്റർ നെവിൻസൺ സ്വാനുഭവങ്ങളെ പ്രകാശിപ്പിക്കുകയുണ്ടായ പുസ്തകത്തിൽ അരവിന്ദഘോഷിനെപ്പററി ഇങ്ങിനെ കാണാം:—

“അരവിന്ദഘോഷിന്റെ വാക്കുകളിൽ എന്തോ ദൈവികധ്വനി—ആധ്യാത്മിക പ്രഭാവം—കുടികൊള്ളുന്നുണ്ട്. പണ്ടത്തെ കാലത്താണ് അദ്ദേഹമെങ്കിൽ ആചാര്യന്മാരിൽ അഗ്രേസരനായേനേ. അന്യരിൽ വിദ്വേഷമോ, പരമതത്തിൽ അസഹിഷ്ണുതയോ തെല്ലുപോലും ഇല്ലാതെ ഞാൻ അറിഞ്ഞേടത്തോളം മനുഷ്യരിൽ അരവിന്ദഘോഷിനെ മാത്രമേ കണ്ടിട്ടുള്ളു. അക്ഷോഭ്യനും സ്ഥിതപ്രജ്ഞനുമാണദ്ദേഹം. മൌനത്തിലാണ് അദ്ദേഹം അധികകാലവും വർത്തിക്കുന്നതു്. അദ്ദേഹത്തിന്റെ ദൃഷ്ടികൾ സ്വദേശീയത്വത്തെ ചുഴന്നുകൊണ്ടു് എന്തോ ദിവ്യജ്യോതിസ്സു ഗോചരീഭവിക്കുന്നുണ്ട്. ദൈവത്തിൽനിന്നു സ്വയം ആവിർഭവിച്ച ധർമ്മപഥമാണു സ്വദേശിപ്രസ്ഥാനമെന്ന് അദ്ദേഹം പറയുന്നു.”

ഇപ്രകാരം വിദേശീയർക്കു പോലും ആരാധ്യനായ ധർമ്മവ്രതനായിട്ടാണ് അരവിന്ദഘോഷ് കീർത്തനീ

യനായതു്. ജനസ്വാതന്ത്ര്യത്തിന്നായി ദ്വേഷത്തിന്റെ കണികപോലുമില്ലാതെ രാജ്യകാൎയ്യവ്യവഹാരത്തിൽ ഏൎപ്പെടാമെന്നു് ആധുനികലോകത്തിന്നു് ആദ്യം കാണിച്ചുകൊടുത്തതു് അരവിന്ദഘോഷനാണു്. ഭാരതസൂരികൾ അദ്ദേഹത്തെ അന്നു് എത്രത്തോളം മാനിച്ചിരുന്നുവെന്നറിയുവാൻ അദ്ദേഹത്തെപ്പററി 'വന്ദേമാതരം' കേസ്സുകാലത്തു രവീന്ദ്രനാഥടാഗോർ ബങ്കാളിയിൽ പാടുകയുണ്ടായ കീൎത്തനം ഇവിടെ പകൎത്തിക്കാം:—

"ഹേ, അരവിന്ദാ, രവീന്ദ്രന്റെ അഭിവാദ്യത്തെ കൈക്കൊണ്ടാലും! ഹേ, മിത്രമേ, ദേശീയാത്മാവിന്റെ വാക്കു് അങ്ങയിലാണു മൂൎത്തികൊള്ളുന്നതു്. പണം അങ്ങേക്കില്ല, ഭോഗം അങ്ങേക്കില്ല, അഭിമാനവും അങ്ങേക്കില്ല. ആരിൽനിന്നും തുച്ഛമായ ദാനത്തെയോ, ആരിൽനിന്നും സ്വല്പമായ ദയയെയോ അങ്ങു് അൎത്ഥിക്കുന്നില്ല. ഭിക്ഷാപാത്രം ധരിച്ചു ലോകാധീനനായി അങ്ങു് ആരുടെ മുമ്പിലും കൈമലൎത്തുന്നില്ല. പ്രതിബന്ധം ഏതുമില്ലാത്ത ആ പരിപൂൎത്തിയെയാണു്—അതിനെമാത്രമാണു്—അങ്ങയുടെ മനസ്സു വീക്ഷിക്കുന്നതു്. ആ പരിപൂൎത്തിയെ പ്രാപിക്കുവാനാണല്ലോ ബഹുബഹു സംവത്സരമായി അല്ലും പകലും നരദേവൻ ഘോരതപസ്സിൽ ഏൎപ്പെട്ടിരിക്കുന്നതു്! ആ പരിപൂൎത്തിയെയാണല്ലോ മേഘഗൎജ്ജനത്താൽ മഹാകാവ്യമാക്കി ഇന്ദ്രൻ ഘോഷിക്കുന്നതു്! വിക്രാന്തചരിതന്മാർ ആ പരിപൂൎത്തിക്കായിട്ടാണല്ലോ ഉഗ്രവ്രതങ്ങളിൽ ജീവിതത്തെ അൎപ്പിക്കുന്നതു്! സ്വാൎത്ഥസുഖമെല്ലാം ലജ്ജാഭാരത്താൽ തല താഴ്ത്തുന്നതു് ആ പരിപൂൎത്തിയുടെ മുമ്പിലാണല്ലോ! രാ-

ജ്യത്തിലെ ഘോരതാപത്തെ ശമിപ്പിക്കുന്നതിനു് ആ പരമോൽകൃഷ്ടവരത്തെ—സ്വന്തമായ ആ പരിപൂൎണ്ണാവസ്ഥയെ— അങ്ങു ദൈവത്തോടു് അൎത്ഥിക്കുന്നു:—നിശ്ചലമായ നിശ്ചയബുദ്ധിയോടും ഉജ്ജ്വലമായ സത്യവാക്കോടും അനന്യസമമായ ഭക്തിവിശ്വാസത്തോടും അങ്ങു് അൎത്ഥിക്കുന്നു. അങ്ങയുടെ പ്രാൎത്ഥനയെ ദൈവം ചെവിക്കൊള്ളുന്നുണ്ടു്. അതുകൊണ്ടല്ലയോ അദ്ദേഹത്തിന്റെ വിജയശംഖധ്വനി ഇപ്പോഴും കേൾക്കാറുന്നിരിക്കുന്നതു്! അതുകൊണ്ടല്ലയോ, രാജ്യത്തിലെ അന്ധകാരത്തെ ഇളച്ചുകൊണ്ടു ധ്രുവനക്ഷത്രംപോലെ തിളങ്ങുന്ന ശോകജ്വാലാമയമായ ദീപം തീവ്രവാത്സല്യത്തോടെ ദൈവം അങ്ങയുടെ വലങ്കൈയിൽ അൎപ്പിച്ചിരിക്കുന്നതു്! വിജയം—അതു് അങ്ങേക്കുള്ളതാണു്. ഇനിയാരും കണ്ണീർ വാൎക്കേണ്ടാ,—ഇനിയാൎക്കും പേടിവേണ്ടാ. അങ്ങയുടെ തേജസ്സിൻ ഏവൎക്കുമിനി വെളിച്ചവും തെളിച്ചവുമാവാം. ഇടയ്ക്കുവിൻ, കാതരക്ഷണങ്ങളെ, തുടയ്ക്കുവിൻകണ്ണീർ!

“അത്ഭുതൻ ദിവ്യജ്യോതിസ്സോടെ ഇതാ, ആവിൎഭവിച്ചിരിക്കുന്നു! അവനെ നിരോധിക്കുവാൻ തക്ക ബലം ഭൂമിയിൽ ഏതു രാജാവിനുണ്ടു്! ബന്ധനശൃംഖല അവന്റെ കാല്ക്കൽ വീണു കൈകൂപ്പും. കാരാഗാരം പോലും അവനായി സ്വാഗതം ചെയ്യുന്നു. മൃത്യുദേവനെ ഗ്രസിക്കുവാൻ കൈപരത്തി ആക്രമിക്കുന്ന ആ സാഹസികനായ രാഹു ഉടൻ മറഞ്ഞുമറയുന്ന വെറും നിഴൽ!

“ബന്ധമയം! അതു് ആൎക്കു്? കാലലോകത്താൽ തന്നെത്താനുയൎത്തിയ മായാദുൎഗ്ഗത്തിനുള്ളിൽ എന്നും ഒളി

ച്ചു പോകുന്നവനാണു മന്ദഭാഗ്യം! സ്വാൎത്ഥബുദ്ധിയോടെ സുഖഭോഗങ്ങളിൽ ഇറങ്ങി സ്വധൎമ്മത്തെ വെടിഞ്ഞു പരധൎമ്മത്തിൽ വൎത്തിക്കുന്നവനാണു മന്ദഭാഗ്യം! ദൈവത്തിൽനിന്നു സിദ്ധിച്ച നിത്യസാധനമായ പൌരുഷത്തെ മോഹത്താലും ക്ലൈബ്യത്താലും നിർല്ലജ്ജം സദസ്സിൽ നിരാകരിക്കുന്നവനാണു മന്ദഭാഗ്യം! തന്റെ നിജകൎമ്മങ്ങളിൽ അഭിമാനിക്കുന്ന ഭൃത്യത്തന്നാണു്. തന്റെ മാതൃഭൂമിയുടെ പരാധീനതയിൽ ലജ്ജാലുവായി നിന്നുകൊണ്ടും, ശോകപീഡിതയായ മാതൃത്തിന്റെ ദുൎദ്ദിനത്താൽ വിനഷ്ടസ്പൃഹനായിക്കൊണ്ടും നാളു കഴിക്കുന്നവൻ, രാജകീയ കാരാഗാരം [illegible]യാലും, നിത്യനരകത്തിൽ ഘോരദണ്ഡവിധിക്കു് അടിമയായി നരകിച്ചുകൊണ്ടിരിക്കുന്നവനാണു് ആ പാപാത്മാവു്.

"ശോകം, പീഡ, ബന്ധനം, അവമതി എന്നിവയ്ക്കിടയിൽ അങ്ങയുടെ കഴലുകൾ കണ്ടപ്പോൾ അഖണ്ഡമായ ആത്മാനന്ദത്തിന്റെ മധുരഗീതം എന്റെ കൎണ്ണങ്ങളിൽ പതിച്ചു. പരിപാവനമായ തീൎത്ഥയാത്രാസംകീൎത്തനം പോലെ നിത്യവും സചേതനവുമായ ദൃഢപ്രേമവും ഗംഭീരമായ അഭയവാക്യവും ഉദാരമായ ആത്മത്യാഗവും ഇടകലൎന്നു് അതു മാറ്റൊലിക്കൊണ്ടു.

"ഹേ കവീന്ദ്ര, ഭാരതവീണാധരൻ സ്വന്തം കരുണാൎദ്രമായ ദൃഷ്ടിയെ അങ്ങയുടെ മുഖത്തു ചേൎത്തുകൊണ്ടു തന്റെ വീണാതന്ത്രികളിൽനിന്നു ഝങ്കാരം പുറപ്പെടുവിക്കുന്നു. ആ ഝങ്കാരത്തിൽ ലേശംപോലുമില്ല ശോ

കമ്പനി. എന്നാൽ തെല്ലുപോലും വിഷാദഭാവമില്ല; ദീനതയില്ല; ഭീതിയുമില്ല. അതുകൊണ്ടു കൊടുംകാററാൽ കോളിളകിയ കടലിൽനിന്നു തടിച്ചു തിരകൾ അടിച്ചു പൊങ്ങുന്നതും, മഹാവേഗത്തോടെ പ്രവഹിച്ചു ചെല്ലുന്ന മലംപോലെ എതിർപെടുന്ന ശിലാഖണ്ഡങ്ങളെ തകർത്തു കവിയുന്നതും, ഉറങ്ങിക്കിടക്കുന്ന മുകിലുകൾ അശനിയുടെ ഗർജ്ജനത്താൽ ഉണർന്നെഴുന്നേൽക്കുന്നതും ഞാൻ ശ്രോത്രേന്ദ്രിയത്താൽ ഗ്രഹിക്കുന്നു. പുറപ്പാടും അന്തരംഗേണ കേൾക്കപ്പെട്ടിരിക്കുന്ന ഈ സംഗീതത്തിന്നിടയിൽ, ഹാ, അരവിന്ദാ, അങ്ങ് രവീന്ദ്രന്റെ അളിവാത്സല്യത്തെ കൈക്കൊണ്ടാലും.

"ഇനി ഞാൻ ആ 'അവനെ' വന്ദിക്കട്ടെ. തന്റെ ലീലാവിലാസത്താൽ മൺകണങ്ങളിൽനിന്നു നാകലോകങ്ങളെ സൃഷ്ടിക്കുന്നവനാണവൻ. മൃത്യുവിൽനിന്നു നവജന്മത്തെ അവൻ ഉയർത്തുന്നു. വിപത്തിന്റെ മടിയിൽ അവൻ സമ്പത്തിനെ വളർത്തുന്നു. തന്റെ ശത്രുക്കളോട് എതിരിടുവാൻ അന്ധകാരനിബിഡമായ നിശയിൽ ചുഴൽക്കാററിന്നിടയിൽ തന്റെ ഭക്തന്മാരെ അനായാസം നിരായുധന്മാരായ നിലയിൽ പുഞ്ചിരിത്തൂമയോടെ നിയോഗിക്കുന്നു. അവനെ ഇതിഹാസങ്ങളൊക്കെയും നാനാരൂപേണ വർണ്ണിക്കുന്നു. സർവ്വമഹാകർമ്മങ്ങളിലും സർവ്വമഹാത്യാഗങ്ങളിലും സർവ്വഫലപാരമ്യങ്ങളിലും അവൻ വിളങ്ങുന്നു. അവന്നായി നമസ്കാരം!

"ഇല്ലാത്തതാണു ശോകം; ഇല്ലാത്തതാണു നാശം; ഇല്ലാത്തതാണു ഭയം. രാജഭക്തി എന്നുവെച്ചാൽ എ

ന്തൊന്നാണു്? എന്താണു രാജകീയമായ ദണ്ഡവിധി? മരണം എന്തു്? ഘോരമായ അധർമ്മം എങ്ങിനെ? ഇതെല്ലാം ചിന്തിച്ചുകൊണ്ടു്, ഹേ, മൂഢാത്മാക്കളായ ഭീരുക്കളേ, എഴുന്നേററു തലയുയർത്തി നില്ക്കുവിൻ! ഭവിക്കുന്നു—ഭവിച്ചു—ഭവിക്കും—ഇതു സത്യം.”

V

‘വന്ദേമാതരം’കേസ്സിൽ അരവിന്ദഘോഷ് ദണ്ഡ്യനല്ലെന്നു ധർമ്മാസനത്തിൽനിന്നു വിധിയുണ്ടായപ്പോൾ ദണ്ഡാധികാരികൾ വിഷണ്ണരായി. അദ്ദേഹത്തെ എങ്ങിനെയെങ്കിലും കുടുക്കേണ്ടതിലേക്കു് അവർ ചാക്കുനോക്കിത്തന്നെനിന്നു. അന്നു് അദ്ദേഹം ഭാരതത്തിലെ ദേശീയസ്വാതന്ത്ര്യത്തിനായുള്ള സമരത്തിൽ ജനശ്രേഷ്ഠനായി ബംഗാളത്തിൽ അവരോധിച്ചിരുന്നുള്ളു. ഇതരന്മാരിൽ അധികംപേരും ബന്ധനത്തിലാകയും, ബാക്കിയുള്ളവർ ഭീതരായി അകത്തേക്കു വലിയുകയും ചെയ്തിരിക്കയാണെന്നുപ്പറയാം. അവരുടെ അന്യായികൾ ദണ്ഡധരന്മാരുടെ ദുസ്സഹമർദ്ദനമേററു് അമർഷം വളർന്നു് ഒളിവിലേക്കു മാറിക്കൊണ്ടു ദുഷ്പഥത്തിൽ കല്ലും കരളും ചെലുത്തുകയെന്നായി. അവരുടെ വിചാരം ക്രൂരമായ ഹിംസയിലേക്കു തിരിഞ്ഞു. ആനൃശംസ്യമാണു പരമമായ ധർമ്മമെന്നു് അരവിന്ദഘോഷ് ഏകനായി മുന്നിട്ടുനിന്നു് ഉപദേശിക്കയുണ്ടായതു് ഒളിച്ചുനില്ക്കുന്ന അമർഷവാന്മാർക്കു് ഉൾക്കൊള്ളുവാനായില്ല. അവർ സ്വാതന്ത്ര്യത്തിന്നായി ആത്മബലികളല്ലാ, ആ സ്വാതന്ത്ര്യത്തെ നിരോധിക്കുന്നവരോടു പ്രതിക്രിയയ്ക്കാണു മുതിർന്നു

ത്തു്. ഇവരെ നേർവഴിക്കു തിരിക്കുവാൻ അരവിന്ദഘോസ് ആവുന്നതും പ്രവർത്തിക്കയുണ്ടായി. മനുഷ്യന്നു താനാണു തന്റെ ബന്ധു—താൻതന്നെയാണു തന്റെ ശത്രു; തന്നിൽനിന്നാണു തന്റെ അഭ്യുദയം; തന്നിൽനിന്നാണു തന്റെ അസ്തമയം; അതുകൊണ്ടു മനുഷ്യൻ നന്നാകുവാൻ തന്നെത്താൻ തപിക്കുകയെന്നല്ലാതെ അന്യനെ പീഢിപ്പിക്കേണ്ടതു്—എന്നിങ്ങിനെ അരവിന്ദഘോസ് നാടാകമാനം നടന്നു ഘോഷിച്ചുതുടങ്ങിയതിൽ ഉദ്യോഗസ്ഥവർഗ്ഗം ദുർവ്യാഖ്യാനം ചെയ്യുമാറായി. തന്നെത്താൻ നന്നാകുവിൻ; സ്വദേശീയത്വത്തിലേക്കു തിരിയുവിൻ; സ്വയംഭരണത്തിലേക്കു് ഇറങ്ങുവിൻ—എന്നു് അദ്ദേഹം നാട്ടുകാരോടു വിളിച്ചുപറയുന്നതുകേട്ടു ബ്രിട്ടീഷ്ഗവൺമെണ്ടിനെ അവഗണിക്കയാണെന്നു് അദ്ദേഹത്തോടു ഉന്നതാധികാരികൾക്കു പകയുണ്ടായതു്. അദ്ദേഹത്തെക്കൂടിയും ബന്ധനത്തിലാക്കിയാൽ ബങ്കാളം ശാന്തമാകുമെന്നു് അവർ മോഹിച്ചു.

1908-ാമാണ്ടിൽ കാൽക്കട്ടയിലെ മാണിക്തോലയിൽവെച്ചു ഹിംസാപരന്മാരാരോ വെള്ളക്കാരുടെനേരെ ബോംബെറിയുകയുണ്ടായി. അത്തരംനൃശംസകർമ്മങ്ങളിൽനിന്നു് അരവിന്ദഘോസ് ബഹുദൂരം മാറീട്ടാണു നില്ക്കുന്നതെങ്കിലും, അതിനെപ്പററി വിചാരിക്കാതെ അദ്ദേഹത്തെയും ആ കേസ്സിൽ പോലീസുകാർ ബന്ധിച്ചു. അങ്ങിനെ അദ്ദേഹം അലിപ്പൂരം ജെയിലിൽ ഒരുവർഷത്തോളം കുടുങ്ങി. അത്രയും നാളേക്കു ഉന്നതാധികാരികൾക്കു സ്വാസ്ഥ്യമുണ്ടായി. അരവിന്ദഘോസിന്നാവ

ട്ടു, സാംസാരികവ്യാകുലതയിൽനിന്നു മാറിനിന്നു് ആധ്യാത്മികജ്യോതിസ്സിൽ മനസ്സിനെ ഏകാഗ്രമായി പ്രവർത്തിക്കുവാൻ അപ്പോൾ അവസരം കിട്ടി. വിജനത്തിൽ ധ്യാനമഗ്നനാകുകയെന്നതാണു് അപ്പോൾ അരവിന്ദഘോഷ് ചെയ്തുവന്നതു്. ആ കാരാഗാരത്തിൽ മനഃപ്രഭാവത്താൽ അദ്ദേഹം തപോവനം ചമച്ചു. അവിടെ ഉഗ്രതപസ്സിൽ തപിച്ചുകൊണ്ടു് അദ്ദേഹം കൃഷ്ണനെ വിളിച്ചു. അപ്പോൾ ജഗന്മൂർത്തിയായി കൃഷ്ണൻ പ്രത്യക്ഷനായി. കാരാഗൃഹത്തിലാണല്ലോ കൃഷ്ണനെ പ്രസവിച്ചതു്! കൃഷ്ണൻ അവതരിച്ചതു് എങ്ങോ അങ്ങാണു താൻ എത്തിയിരിക്കുന്നതെന്നറിഞ്ഞു് അദ്ദേഹം ആനന്ദിച്ചു. ഒക്കെയും കൃഷ്ണമയമാണെന്നു് അദ്ദേഹം കണ്ടുകയും ചെയ്തു. 'കേസ്സ്വിചാരണ'യിലല്ല കൃഷ്ണവിചാരത്തിലത്രെ അദ്ദേഹത്തിന്റെ മനസ്സ് ഊന്നിനിന്നതു്. അപ്പോഴത്തെ അവസ്ഥയെപ്പററി അദ്ദേഹം മറെറാരിക്കൽ പ്രസ്താവിച്ചതാണിതു്:—

“എന്നെ ഞാൻ കൃഷ്ണനായി അർപ്പിച്ചു. ഏതൊരു കർമ്മത്തിലും അദ്ദേഹത്തിന്റെ ഇക്കൈവിളയാട്ടം ഞാൻ കണ്ടു. കഷ്ടതയും വ്യാകുലതയും അല്പമായി ആലസ്യങ്ങളായതു ക്രമേണ നീങ്ങി എനിക്കു മനശ്ശാന്തി കിട്ടി. അമ്മയുടെ മടിയിൽ അടങ്ങിയൊതുങ്ങിക്കിടക്കുന്ന ശിശുവിന്റേതുപോലെയുള്ള ആനന്ദം എനിക്കു് അപ്പോൾ ഉണ്ടായി. അങ്ങിനെയിരിക്കെ, പൂർവ്വാഹ്നത്തിലും സായാഹ്നത്തിലും വെളിയിൽച്ചെന്നു ലാത്താമെന്നു പെട്ടെന്നൊരനുവാദം കാരാഗൃഹാധികാരിയിൽനിന്നു് എനിക്കു് അ

ന്നങ്ങകിട്ടി. ജെയിൽപ്രാകാരത്തിന്നരികെ അങ്ങൊരു മരമുണ്ട്. വെളിക്കാറ്റേറ്റുകൊണ്ട് ആ വൃക്ഷത്തിന്റെ മൂലത്തിലേക്ക് യദൃച്ഛയാ നോക്കിയപ്പോൾ അവിടെ കൃഷ്ണൻ മുരളീധരനായി നില്ക്കുന്നതു ഞാൻ കണ്ടു. പിന്നീട്, സൃഷ്ടിയിലും, സർവ്വചേഷ്ടയിലും ഈശ്വരചൈതന്യമുണ്ടെന്ന് എനിക്ക് അനുഭൂതമായി. സർവ്വം ബ്രഹ്മമയം! അവിടുള്ള തൊഴിൽപ്പുരയും, ആ തൊഴിലുകളും, കഴിഞ്ഞ വാനിടത്തു തെളിഞ്ഞു പറക്കുന്ന പക്ഷികളും, ഇടുങ്ങിയ മുറികളിൽ വിലങ്ങിൽക്കുടുങ്ങിയ ജെയിൽപ്പുള്ളികളുമെല്ലാം ബ്രഹ്മമയംതന്നെയെന്ന് എനിക്കു തോന്നി. അപ്പോൾ പരമമായ ശാന്തിയും അഭിനവമായ ശക്തിയും എന്നിൽ ഉദിച്ചു. എന്തെല്ലാം എങ്ങിനെയെല്ലാം സംഭവിച്ചാലും ദൈവസങ്കല്പത്താൽ അവസാനം ശോഭനമായിട്ടേ പരിണമിക്കയുള്ളൂവെന്ന് എനിക്കു ബോധമുണ്ടായി."

ഇതാണ് അരവിന്ദഘോഷിന്നു ജെയിൽവാസംകൊണ്ടുണ്ടായ സിദ്ധി. എല്ലാകാര്യങ്ങളും ദൈവത്തിന്ന് അധീനമാണെന്നും, എല്ലാറ്റിന്നും ദൈവമാണു കർത്താവെന്നും നിശ്ചയത്തോടെ അദ്ദേഹം ആ കേസ്സിൽ തീരെ മൌനിയായിട്ടാണു വർത്തിച്ചതു്. തനിക്കു ബന്ധനമോചനത്തിനായി അദ്ദേഹം മനുഷ്യരോടു അർത്ഥിച്ചില്ല. താൻ നിരപരാധിയാണെന്ന് അദ്ദേഹം വാദിച്ചതുമില്ല. കേസ്സിനെ സംബന്ധിച്ച നടപടികളിലെല്ലാം അദ്ദേഹം നിശ്ശബ്ദം നിലകൊണ്ടതേയുള്ളൂ. തന്നെ പോലീസുകച്ചേരിയിലേക്കു കൊണ്ടുപോകുമ്പോഴും, തന്നെ

കൂട്ടിനുള്ളിൽ നിർത്തിക്കൊണ്ടു സാക്ഷികളിൽനിന്നു മജിസ്റ്റ്രേട്ടു തെളിവെടുക്കുമ്പോഴും, തന്നെ വീണ്ടും ജെയിൽ മുറിയിലേക്കു തള്ളുമ്പോഴുമെല്ലാം അദ്ദേഹം കണ്ടുപോന്നതു കൃഷ്ണലീല ഒന്നുമാത്രമാണ്. കൃഷ്ണന് ഇങ്ങിനെയൊരു കളിക്കു താൻ പാത്രമാകയാൽ തന്റെ ജന്മം സഫലം തന്നെയെന്നോർത്ത് അടിക്കടിയുണ്ടായ ലോമഹർഷണം മാത്രമാണു തൽകേസ്സിനെ സംബന്ധിച്ചു' അദ്ദേഹത്തിൽനിന്നു വല്ലതും പ്രകടനമുണ്ടായിട്ടുണ്ടെങ്കിൽ അതു്.

പിൽക്കാലത്തു ദേശബന്ധുവെന്നു വിഖ്യാതിനേടിയ ആ വംഗകേസരിയായ ചിത്തരഞ്ജനദാസാണ് അരവിന്ദഘോഷിന്റെ പക്ഷത്തിൽ വക്കീലായിനിന്നു വ്യവഹരിച്ചതു്. സാക്ഷിതെളിവുകളെല്ലാം കഴിഞ്ഞു്, ഒടുക്കത്തെ 'വക്കീൽപ്രസംഗ'ത്തിൽ സി. ആർ. ദാസ് മജിസ്റ്റ്രേട്ടിനോടായി അരവിന്ദഘോഷിനെക്കുറിച്ചു പറകയുണ്ടായതിൽ ചെറിയൊരംശം മാത്രം ഇവിടെ കാണിക്കാം:—

"ഇദ്ദേഹം—അരവിന്ദഘോഷ്—ഈയൊരു കോട്ടിലല്ലാ ഇപ്പോഴും നില്ക്കുന്നതു്. ലോകചരിത്രത്തിലെ അത്യുന്നതമായ ധർമ്മാസനത്തിൻമുമ്പിൽ ഇദ്ദേഹത്തിന്റെ ഈ നില്പ് ഭാവിജനതയ്ക്കു കാണാം. അന്നേക്കു് ഈ കുടിലവ്യവഹാരവും ചപലസാക്ഷികളുമൊന്നും കാണുകയില്ല. ഇന്നത്തെ ഈ അസ്വാസ്ഥ്യവും വിക്ഷോഭവുമെല്ലാം അന്നേക്കു് അസ്തംഗതമാകും. അരവിന്ദഘോഷിന്റെ ഈ ജഡശരീരവും അപ്പോഴേക്കു് ഇല്ലാതായേക്കും. അന്ന്—നമ്മളിൽനിന്നു ബഹുകാലത്തിന്നു

പ്പുറത്തു നില്ക്കുന്ന ആ ജനത അരവിന്ദഘോസിൻെറ യശോമൂർത്തിയെ ദേശീയമഹാകവിയെന്നും, ഭാരതമഹാജനനായിയെന്നും, മനുഷ്യലോകത്തിലെ പ്രേമപാരാവാരമെന്നും കീർത്തനംചെയ്യും. അന്ന് ഇദ്ദേഹത്തിൻെറ ബിരുദഘോഷം ഈ ഭാരതത്തിൽ മാത്രമല്ലാ, കടലുകൾക്കപ്പുറമുള്ള ദൂരെദൂരെയായുള്ള നാടുകളിൽപ്പോലും പ്രതിധ്വനിച്ചുകൊണ്ടിരിക്കും.”

ഇങ്ങിനെയുള്ള ചിന്താതരംഗപ്രവാഹധാരയിൽ മജിസ്ട്രേട്ട് ആമഗ്നനായി, അദ്ദേഹം അരവിന്ദഘോസിനെ നിരപരാധിയെന്നു വിട്ടയച്ചു. 1909 മെയിമാസത്തിൽ അരവിന്ദഘോസ് ജയിലിൽനിന്നു പുറത്തു വന്നു. പോലീസിന്ന് അതിലും തെററുപററി. അതിൽനിന്നു സത്യദർശനമല്ലാ, അമർഷകർഷണമാണ് അവർക്കുണ്ടായതു്. സദ്ഗുണ പുണ്യാത്മാവാണ്, ഒന്നുകൊണ്ടും പാപശീലനല്ലാ അരവിന്ദഘോസെന്ന് അവർക്ക് അറിയുവാൻ മനസ്സുണ്ടായില്ല. അവർ ആ ധർമ്മപരായണനെ വീണ്ടും ബന്ധിക്കുവാൻ പതുങ്ങിപ്പിന്തുടർന്നു.

അരവിന്ദഘോസാവട്ടെ, ദേശീയമായ പ്രാരബ്ധകർമ്മത്തെ പിന്നെയും തുടർന്നു. ഭാരതധർമ്മത്തിൻെറ ഉദ്ധാരണത്തിന്ന് അദ്ദേഹം ധീരതയോടെ യത്നിച്ചു. ഭൌതികതത്വത്തെക്കാളധികം ആത്മികതത്വമാണ് അദ്ദേഹത്തിൻെറ വാമൊഴിയിലും വരമൊഴിയിലും പ്രകാശിച്ചതു്. സ്വധർമ്മവ്രതരാകുവിൻ എന്ന് അദ്ദേഹം നാട്ടുകാരെ വിളിച്ചുണർത്തിത്തുടങ്ങി. ജനങ്ങളെ പുന

സ്സംഘടനംചെയ്യുന്നതിലേക്ക് ആത്മതന്ത്രവ്യവഹാരത്തിൽ ഏർപ്പെട്ട പൂർവ്വികാചാര്യന്മാരെപ്പോലെയാണ് അദ്ദേഹം ദേശീയകാര്യത്തിൽ പ്രവർത്തിച്ചുപോന്നതു്. ആത്മാവിനാൽ മാത്രമാണ് ആത്മാവു് ഉദ്ധൃതമാകവാൻ—തന്നെക്കൊണ്ടു മാത്രമേ താൻ നന്നാകയുള്ളൂ—എന്ന സത്യത്തെ ജനഹൃദയത്തിൽ പ്രകാശിപ്പിക്കുവാൻ അദ്ദേഹം ആവുന്നേടത്തോളം പരിശ്രമിച്ചു. നമ്മെ സംബന്ധിച്ചേടത്തോളം വെറും കൃത്രിമമായ വൈദേശികത്വത്തെയെല്ലാം വർജ്ജിച്ചു നമുക്കു നൈസർഗ്ഗികമായുള്ള ഭാരതീയത്വത്തിൽത്തന്നെ നാം പൂർണ്ണമായി പ്രവേശിക്കുന്നതായാലേ നമുക്ക് ഉന്നതിയുണ്ടാകയുള്ളുവെന്ന് അദ്ദേഹം ഋഷിവാക്യവ്യാഖ്യാനംചെയ്തതിൽ രാജദ്രോഹച്ചുവ ചിലർക്കു തോന്നിപോലും. ഇംഗ്ലീഷിൽ 'കർമ്മയോഗി'യെന്നും ബങ്കാളിയിൽ 'ധർമ്മം' എന്നും രണ്ടു പത്രങ്ങൾ സ്വന്തമായി അദ്ദേഹം അക്കാലത്തു പ്രകാശിപ്പിച്ചുപോരുകയുണ്ടായി. ഭാരതധർമ്മത്തിന്റെ ഉദ്ധാരണത്താൽ ലോകത്തിന്നാകമാനം സമുൽകർഷമുണ്ടാകുമെന്ന ഉദ്ദേശത്തോടുകൂടിയാണ് അദ്ദേഹം ആ പത്രങ്ങളിൽ എഴുതീട്ടുള്ളതെല്ലാം. വേദജ്ഞനായ യോഗീന്ദ്രന്റെ സത്യദർശനമാണ് ആ പത്രങ്ങളിലെ ഉള്ളടക്കം. നിഷ്കാമകർമ്മത്തെയും സനാതനധർമ്മത്തെയും അവലംബിച്ചുകൊണ്ടായിരിക്കണം മനുഷ്യരുടെ വിചാരാചാരങ്ങളെന്ന ഭാരതീയമായ വർത്തമാനാവസ്ഥയിൽ എല്ലാ നിലയിലും ഒന്നായും ഒന്നൊന്നായും തൊട്ടുകാണിച്ചുകൊണ്ടു് അദ്ദേഹം വിമർശിക്കയാണ് ആ പത്രങ്ങളെക്കൊണ്ടു ചെയ്തിരുന്നതു്. എന്നിട്ടും, പലർക്കുമതു്

ആ പത്രങ്ങഠം തീക്കനലുകഠംപോലെ തോന്നുകയുണ്ടായി. അന്നുള്ളവർ കാഞ്ഞവെള്ളത്തിൽ വീണ പൂച്ചകളായിരുന്നതിനാൽ ഈ പച്ചവെള്ളത്തെയും പേടിച്ചു പോരുകയെന്നുമാത്രം. 'വന്ദേമാതര'മെന്ന ശബ്ദംപോലും രാജദ്രോഹസൂചകമെന്നു ദുർവ്യാഖ്യാതമായ അക്കാലത്തു്—രാജ്യസ്വാതന്ത്ര്യവ്യവഹാരമെല്ലാം ഭരണാധികാരികളെ ക്രുദ്ധരാക്കിവന്ന അക്കാലത്തു്—അമിതവാദികളെന്നു നിന്ദിച്ചുകൊണ്ടു ദേശീയപ്രവർത്തകന്മാരെയൊക്കെയും നിർദ്ദയം അടിച്ചമർത്തിക്കൊണ്ടിരുന്ന അക്കാലത്തു്—ഉദ്യോഗസ്ഥന്മാർക്കു് ഒട്ടും പ്രിയംകരനല്ലാത്ത അരവിന്ദഘോഷും, സമ്പൂർണ്ണസ്വാതന്ത്ര്യമാണു നമ്മുടെ പ്രാപ്യസ്ഥാനമെന്നു വേദഹിതമായി ഉദ്ഘോഷിക്കുന്ന ആ പത്രങ്ങളും അന്നിവിടെ പെരുകിക്കിടന്നിരുന്ന ഭീരുക്കളെയെല്ലാം പേടിപ്പിച്ചതിൽ അത്ഭുതമില്ലല്ലോ. അതുകൊണ്ടു്, ധർമ്മത്തിനും കർമ്മയോഗിക്കും വേണ്ടുന്നേടത്തോളം പ്രചാരമുണ്ടായില്ല. വളരെയെല്ലാം കഷ്ടപ്പെട്ടുകൊണ്ടാണു് അരവിന്ദഘോഷിനു് ആ പത്രങ്ങളെ ജീവിപ്പിക്കേണ്ടിവന്നതു്.

തന്നെയും തന്റെ പത്രങ്ങളേയും നാട്ടുകാർ അധികമായും പ്രകടമായും അടുക്കാതെ നിന്നതിൽ അവരെ പഴിക്കുകയല്ലാ അരവിന്ദഘോഷ് ചെയ്തതു്. അദ്ദേഹം തന്നിലേക്കുതന്നെ നോക്കി. നാട്ടുകാരുടെ ഹൃദയത്തിൽ അഭയദാതാവായി നിർബ്ബാധം പ്രവേശിക്കുവാൻ തക്കവണ്ണം തനിക്കു് ആത്മവീര്യമുണ്ടായിട്ടില്ലെന്നു അദ്ദേ

ഹം കണ്ടു. അങ്ങിനെ തന്റെ പ്രബോധനം നാട്ടുകാർ വേണ്ടുന്നത്ര ഏല്ക്കാത്തതിൽ അവരിലല്ലം തന്നിലാണു അദ്ദേഹം കുററം കണ്ടതു്. ജനങ്ങളെ നയിക്കുവാൻ താൻ ആളായിട്ടില്ലെന്നു് അദ്ദേഹം അറിഞ്ഞു. ഭാരതജനനിയുടെ വത്സനാകുവാൻ താൻ അർഹനായിട്ടില്ലെന്നും അദ്ദേഹത്തിനു മനസ്സിലായി. യോഗബലംകൊണ്ടാണു പണ്ടുള്ളവർ ധർമ്മോദ്ധാരണത്തിനു ശക്തരായതു്. ആത്മജ്ഞാനം സമ്പൂർണ്ണമായി നേടിയവർ മാത്രമേ ഭാരതത്തിൽ സ്ഥിരമായി പ്രശോഭിച്ചിട്ടുള്ളൂ. ആത്മാവിനെ അറിഞ്ഞാൽ എല്ലാം അറിയാമെന്നും, ആത്മയോഗമുണ്ടായാൽ സർവ്വജനയോഗം അനായാസേന സാദ്ധ്യമാണെന്നും ഋഷിവാക്യമുണ്ടു്. വാഗ്മിത്വംകൊണ്ടും, ബാഹുബലംകൊണ്ടോ താൽകാലികമായിമാത്രം അല്പം യശസ്സോ, അപ്പം, ശ്രേയസ്സോ നേടാമായിരിക്കാം. അതു വെറും സ്വാർത്ഥം. ധർമ്മസംസ്ഥാപനമാവട്ടെ നാവിലോ കൈയിലോ അല്ല, ആത്മാവിലാണു വേണ്ടതു്. അധർമ്മത്തെ അടിച്ചമർത്തി, ധർമ്മത്തെ പിടിച്ചുയർത്തിയ മഹാപുരുഷന്മാർ യോഗസിദ്ധന്മാരാണു്. അതുകൊണ്ടു ഭാരതത്തെ സമുദ്ധരിക്കേണമെങ്കിൽ അതു യോഗബലംകൊണ്ടല്ലാതെ കഴികയില്ല. സൂര്യൻ ഉദിക്കട്ടെ; അപ്പോൾ സർവ്വത്ര സുദീപ്തമായിക്കൊള്ളും. ഈ ഘോരാന്ധകാരത്തിൽ വെറും കൈത്തിരികൊണ്ടു ജനതയ്ക്കാകമാനം പ്രകാശം നൽകുവാൻ പുറപ്പെടുന്നതു വെറും വ്യാമോഹം! തന്നിലുള്ള വാഗ്ദീപം കണ്ടുമാത്രം ഈ തമോമഗ്നരായ ജനങ്ങൾ തന്നെ വിശ്വസിച്ചുകൊണ്ടു് അടുക്കുന്നതല്ലെന്നും, തന്നിൽ യോഗതേജോമൂർത്തി

യുടെ ആവേശമുണ്ടായാൽ ജനങ്ങളേവരും നിർഭയം അനുഗമിച്ചുകൊള്ളുമെന്നും അരവിന്ദഘോസിനു ബോധമുണ്ടായി. വേദഭാണ്ഡാഗാരത്തിൽ ആത്മാവിനെ പ്രവേശിപ്പിച്ചു യോഗധനം നേടുവാൻ അദ്ദേഹം മുതിർന്നു. കർമ്മമെല്ലാം നിർത്തിവെച്ചു തപസ്സിലേയ്ക്കു അദ്ദേഹം തിരിഞ്ഞു. വാസ്തവത്തിൽ, തപസ്സിന് അധികാരിയാകുവാൻ അഭ്യസിക്കുകയാണ് അത്രയും കാലം അദ്ദേഹം ചെയ്തത്. സുഖദുഃഖാദി ദ്വന്ദ്വങ്ങളേയും, കാമക്രോധാദിവികാരങ്ങളേയും നിഗ്രഹിച്ചവൻ മാത്രമേ തപസ്സിനു ശക്തനാകയുള്ളു. ത്യാഗപൂർവ്വകമായ ജനസേവനത്താലും, സത്യധർമ്മാത്മകമായ പരാക്രമത്താലും അദ്ദേഹം ശോകഭയങ്ങളെയെല്ലാം വെന്നുകഴിഞ്ഞതുപ്രകാരം ഇനിയിരണ്ടാം തപസ്സിലേക്കെന്നായി.

'ധർമ്മ'ത്തിനും 'കർമ്മയോഗി'ക്കും ഏതാണ്ട് ഒമ്പതുമാസത്തോളമേ ആയുസ്സുണ്ടായുള്ളു. അപ്പോഴേക്കും ലൌകികവ്യവഹാരങ്ങളിൽനിന്ന് അരവിന്ദഘോസ് അന്തർദ്ധാനം ചെയ്തു. ബ്രിട്ടീഷിന്ത്യയിലെങ്ങും തൻ്റെ ശരീരത്തിന് അദ്ദേഹം രക്ഷ കണ്ടില്ല. തന്നെക്കൂടിയും ഘോരദണ്ഡവിധിയാൽ നിർവ്വീര്യനാക്കുവാൻ സർക്കാർ കിങ്കരന്മാർ തരംനോക്കിക്കൊണ്ട് എപ്പോഴും ചുഴന്നുനിൽക്കുന്നുണ്ടെന്നറികയാൽ, ആ ബാധയിൽനിന്ന് ഒഴിയുന്നതിനു അദ്ദേഹത്തിനു നാടുവിടേണ്ടിവന്നു. പരന്ത്രീസുനാടായ പുതുച്ചേരിയിലേയ്ക്കു അദ്ദേഹം ആശ്രമവാസത്തിന്നായി യാത്രയായി.

അപ്പോഴെക്കും, അരവിന്ദഘോസിൻ്റെ നേരെ സർക്കാരിൽനിന്നു നിയമാസ്ത്രപ്രയോഗമുണ്ടായി. അദ്ദേ

ഹം തന്റെ നാട്ടുകാരെ അഭിസംബോധനം ചെയ്തുകൊണ്ടു 'കർമ്മയോഗി'യിൽ ഒടുക്കം എഴുതിയ ലേഖനം രാജാക്ഷേപാത്മകമാണെന്നു തോന്നിക്കൊണ്ടു നീതിനിർവ്വാഹകന്മാർ ഇടഞ്ഞു. അവർ പ്രയോഗിച്ച അസ്ത്രത്തിന്നു ഫലപൂർണ്ണം അലക്ഷ്യമാകുകയാൽ അവർക്കു നിരാശരാകേണ്ടിവന്നു. പുതുച്ചേരിയിൽ എത്തിക്കഴിഞ്ഞ അരവിന്ദഘോസിലേക്കു് അവരുടെ നിയമബാഹുവിന്നു നീളമില്ലാഞ്ഞയാൽ അതു പിൻവലിച്ചു്, കർമ്മയോഗിയുടെ അച്ചുകൂടത്തിന്മേൽ ആഞ്ഞുവിട്ടു. എന്നാൽ, ആ കേസ്സിലും നിർവ്വഹണാധികാരികൾക്കു തോല്വിയാണുണ്ടായതു്. അരവിന്ദഘോസിന്നും കർമ്മയോഗിക്കും അപരാധമില്ലെന്നു ഹൈക്കോർട്ടുവിധി ഉണ്ടായി.

VI

1910-ാമാണ്ടു് ഏപ്രിൽമാസം 4-ാംതിയ്യതി അരവിന്ദഘോസ് പുതുച്ചേരിയിൽ പ്രവേശിച്ചു. അന്നുമുതൽ ഇന്നുവരെ അദ്ദേഹം ആ നാട്ടിൽത്തന്നെയാണു്. അവിടെനിന്നു് ഒരിടത്തേക്കും ഒരു മുഹൂർത്തത്തേക്കുപോലും അദ്ദേഹം അകന്നിട്ടില്ല. കോൺഗ്രസ്സിൽനിന്നു് അദ്ദേഹത്തെ പലകുറി വിളിക്കയുണ്ടായിട്ടുണ്ടു്. കാലമായില്ല എന്നാണു് അതിന്നു് അപ്പോഴെല്ലാം മറുപടി.

പുതുച്ചേരിയിൽ പാർപ്പാക്കിയതിൽപ്പിന്നെ, ആദ്യം നാലുകൊല്ലത്തേക്കു് അരവിന്ദഘോസ് യാതൊരു ലൌകികവിഷയത്തിലും മനസ്സു ചെലുത്തിയില്ല. ഏകാഗ്രമായി ധ്യാനനിഷ്ഠയിൽ അദ്ദേഹം ഏർപ്പെട്ടു. ചിത്തവൃത്തിനിരോധമായ യോഗത്തിൽ അദ്ദേഹം നിശിതവ്രതത്തോടെ സ്ഥിതനായി. ഇന്ദ്രിയഗ്രാമങ്ങളെ കീഴട

ക്കിയവൻമാത്രമേ മഹാകർമ്മങ്ങൾക്കെതിന്നും ശക്തനാകയുള്ളൂ. നാലുകൊല്ലത്തെ തപസ്സുകൊണ്ടു് അരവിന്ദഘോസ് ജിതേന്ദ്രിയനായി. അന്തസ്സാരമെല്ലാം ഇന്ദ്രിയങ്ങളിൽക്കൂടി ഒഴിഞ്ഞുപോകുന്നതുകൊണ്ടാണു മനുഷ്യന് ആത്മവീര്യമില്ലാതാകുന്നതു്. ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചു മനസ്സിനെ ഒതുക്കുമ്പോൾ ആത്മാവിനെ പ്രാപിക്കുന്നതിന്നു് അവൻ ബലാന്വിതനാകും. ഈ ബഹിർല്ലോകത്തിലല്ലാ, ആ അന്തരാത്മാവിലാണു മനുഷ്യന്നുള്ള ശാശ്വതമായ സിദ്ധികളെല്ലാം. ആത്മാവിന്റെ നിഴലാണു വെളിയിൽ ഇക്കാണുന്നതു മുഴുവൻ. അകത്തെ ജ്യോതിസ്സിലല്ലാ, പുറത്തെ നിഴലിലാണു ഇന്ദ്രിയവ്യാപാരം. അതുകൊണ്ടെപ്പോഴും ഭയശോകാധീനനായി മനുഷ്യന്നു കഴിയേണ്ടിവരുന്നു. ഛായയെവിട്ടു ജ്യോതിസ്സിലേക്കു തിരിയേണമെങ്കിൽ ആദ്യം മനസ്സിനെ അന്തർമ്മുഖമാക്കണം. അതിന്നു് ഇന്ദ്രിയങ്ങളെല്ലാം ബഹിർല്ലോകത്തിൽനിന്നു പിൻവലിക്കണം. അത്രയുംകാര്യം നാലുകൊല്ലംകൊണ്ടു് അരവിന്ദഘോസ് സാധിച്ചു. അപ്പോൾ അദ്ദേഹത്തിന്നു് ആത്മികമാർഗ്ഗം തുറന്നുകിട്ടി. അതോടുകൂടി വേദാഭ്യാസത്തിന്നു് അദ്ദേഹം അധികാരിയായി.

1914-ാമാണ്ടു് അരവിന്ദഘോസ് "ആര്യ"യെന്നു ഇംഗ്ലീഷ് മാസികപത്രം ആരംഭിച്ചു. ലോകമഹായുദ്ധവും അക്കൊല്ലം തന്നെയാണല്ലോ തുടങ്ങിയതു്. ആധുനികലോകത്തിന്നു സുഗ്രഹമാകുമാറു വേദവ്യാഖ്യാനമാണു് ആര്യയിലെ വിഷയം. അരവിന്ദഘോസ് മഹാനു

വേദാന്തവനത്തിൽ പ്രാഗത്ഭ്യത്തോടെ സഞ്ചരിക്കുമ്പോഴും അവിടെ കാണുകയുണ്ടായ വിഭവങ്ങളിൽനിന്ന് ഒട്ടുചിലതു പുറത്തെക്കിട്ടുതരികയാണ് 'ആര്യ്യ'കൊണ്ടു ചെയ്തതു്. ഭൂലോകത്തിനു സ്വർല്ലോകവുമായുള്ള ഇടപാടു പൌരാണികകാലത്തെപ്പോലെ ഇപ്പോഴും ആവാമെന്ന് അദ്ദേഹം കാണുന്നു. വേദജ്ഞാനമുണ്ടായാൽ അതുതന്നെയാണു ദേവലോകത്തിലേക്കുള്ള താക്കോൽ. അതുകൊണ്ട് അദ്ദേഹം ത്രയീവിദ്യയിലേക്കു ജനതയെ ആകർഷിക്കുവാൻ ആര്യ്യയെക്കൊണ്ട് ആവുന്നത്ര പരിശ്രമിച്ചിട്ടുണ്ട്. വേദത്തിന്റെ മഹത്വവും അരവിന്ദഘോഷിന്റെ പാണ്ഡിത്യവും ആര്യ്യയിൽ നല്ലവണ്ണം കാണാം. ഭാരതത്തിനു വേദത്തിൽക്കൂടിയല്ലാതെ ഉൽകർഷമുണ്ടാകുന്നതല്ലെന്നും, ഭാരതം ഉണർന്നാലല്ലാതെ ലോകം ശാന്തിനേടുന്നതല്ലെന്നുമാണ് അദ്ദേഹത്തിന്റെ മതം. വിവേകാനന്ദനെക്കാൾ കുറെക്കൂടിയും അകത്തേക്കു കടന്നുകൊണ്ടാണ് അദ്ദേഹം വേദത്തെ ദർശിക്കുന്നതു്. അഥവാ, വിവേകാനന്ദൻ സാമാന്യന്മാരെ—അരവിന്ദൻ പണ്ഡിതന്മാരെ വേദത്തിലേക്കു വിളിക്കുന്നു. ഈ ഭൂമിയിൽത്തന്നെയാണു സ്വർഗ്ഗമെന്നു വേദത്തിൽ കാണാമെന്നും, യോഗത്താൽ മനുഷ്യന് അമർത്ത്യനാവാമെന്നും, ഭൂമിയിൽ ഇക്കാണുന്നതെല്ലാം ദേവകാര്യ്യമാകയാൽ ഏതു മനുഷ്യനും ഇവിടെ നിർഭയം വിഹരിക്കാമെന്നും അരവിന്ദഘോഷ് ആര്യ്യയിൽ പ്രമാണപൂർവ്വം പ്രസ്താവിച്ചിട്ടുണ്ട്. ഭഗവൽഗീതയേയും അദ്ദേഹം ആര്യ്യയിൽ വ്യാഖ്യാനിച്ചിരിക്കുന്നു. തിലകവ്യാഖ്യാനം കർമ്മപ്രധാനമാണല്ലോ. അരവിന്ദവ്യാഖ്യാനം യോഗപ്രധാനമാണ്.

ഇപ്പോഴത്തെ സയിൻസ് എത്രത്തോളം ഉയൎന്നിട്ടുണ്ടോ അത്രയും ഉയരെ ഭഗവൽഗീതയെ പൊക്കിവെക്കുകയാണ് ബാലഗംഗാധരതിലകൻ ചെയ്തിരിക്കുന്നതു്. സ്വൎഗ്ഗത്തിൽനിന്നു്—ശാന്തിയിൽ നിന്നു്—ആത്മതേജസ്സിൽ നിന്നു്—അഖണ്ഡപരിപൂൎണ്ണത്തിൽ നിന്നു് - നിത്യസ്വാരാജ്യത്തിൽനിന്നു്—മനുഷ്യർ ഇപ്പോഴും എത്രത്തോളം അകന്നിരിക്കുന്നുവെന്നു് അളന്നുകാണിക്കുന്നതാണു് അരവിന്ദഘോഷിന്റെ ഗീതാവ്യാഖ്യാനം. കൎമ്മമയമാണു് ലോകമെന്നു് അദ്ദേഹവും കാണുന്നുണ്ടു്. എന്നാൽ, ആ കൎമ്മം സചേതനമാകേണമെങ്കിൽ യോഗയുക്തമാ വേണമെന്നു് അദ്ദേഹം ഉപദേശിക്കുന്നു. കൎമ്മപ്രഭാവംകൊണ്ടു മനുഷ്യനു സ്വൎഗ്ഗത്തിൽ—മോക്ഷത്തിൽ—എത്താമെന്നു തിലകൻ കാണിക്കുന്നു. യോഗബലംകൊണ്ടു സ്വൎഗ്ഗത്തെ മനുഷ്യനു തന്നിലേക്കു വലിക്കാമെന്നതാണു് അരവിന്ദന്റെ ദൎശനം. ഈ മനുജജീവിതത്തിൽതന്നെ അമരസാമ്രാജ്യം സ്ഥാപിക്കാമത്രെ. അവനവനിൽതന്നെ അകത്തു മറഞ്ഞുകിടക്കുന്ന ആ സാമ്രാജ്യത്തെ പുറത്തേക്കു കൊണ്ടുവരികമാത്രമേ വേണ്ടുള്ളു. അതു യോഗത്താൽ സാധിക്കും. അതിന്നുള്ള വഴി വേദത്തിലുണ്ടു്—ഇതാണു് അരവിന്ദമതം. ഇതിനെക്കുറിച്ചു് ആൎയ്യയിൽ വിവിധരൂപേണ ഹൃദയംഗമമായി വ്യവഹരിച്ചിട്ടുണ്ടു്. അരവിന്ദസാഹിത്യനിധിയാണു് 'ആൎയ്യ'. ആ നിധിയെക്കൊണ്ടു ലോകം ഇനിയങ്ങോട്ടാണു ശ്രീസമ്പന്നമാകുവാൻ പോകുന്നതു്. ദുൎല്ലഭം ചില പണ്ഡിതാഗ്രേസരന്മാർ മാത്രമേ ഇപ്പോഴും അതിൽ കണ്ണെത്തിട്ടുള്ളൂ. അവർതന്നെയും അതിനെ

ചിന്താവിഷയമാകുവാൻ ഇപ്പോൾ കാലമായിട്ടില്ല. ലോകത്തിന്നു ഇനിയുമെത്രയോ തപിക്കുവാനുണ്ടു്. തപിച്ചു തപിച്ചു പാകമാകുമ്പോൾ ഈ ഭ്രാന്തിയിൽനിന്നു സാക്ഷാൽ ശാന്തിയിലേക്കു ലോകം തിരിയും. അപ്പോഴെക്കുള്ള നേതൃമാണു് അരവിന്ദഘോസിന്റേതു്.

ആറുകൊല്ലം മാത്രമെ അരവിന്ദഘോസ് ആര്യയെ നടത്തുകയുണ്ടായുള്ളൂ. 1921 മുതൽക്കു് അദ്ദേഹം 'ദൈവമണ്ഡലം' സ്ഥാപിക്കുവാനാണു പരിശ്രമിച്ചുപോരുന്നതു്. ഭൂമിയിൽത്തന്നെ ദൈവത്വം നേടിയ മനുഷ്യരെ അദ്ദേഹത്തിന്നു വളർത്തണമെപോലും. ഇതിനെപ്പററി അദ്ദേഹം 1920-ൽ പ്രസ്താവിക്കയുണ്ടായതു നമുക്കു നോക്കാം:—

"ഇപ്പോൾ ഭാരതീയർ നശിച്ചുകൊണ്ടിരിക്കയാണു്. അങ്ങിങ്ങായി ഒട്ടു ചില യോഗികളും ബ്രഹ്മചാരികളും ആത്മസ്വാതന്ത്ര്യം ഭുജിക്കുന്നുണ്ടാവാം; അല്പം ചില ഭക്തന്മാർ പ്രേമാനന്ദത്തിൽ മത്തന്മാരായി ആറാടുന്നതുമുണ്ടാവാം. മററെല്ലാവരും ചൈതന്യഹീനരായി ഘോരതമസ്സിൽ ആണ്ടുകിടക്കുകയാണിപ്പോൾ. ജ്ഞാനദീപ്തിയും മനോബലവും ഇല്ലായ്കയാലാണു ഭാരതീയർക്കു് ഇങ്ങിനെ അധഃപതിക്കേണ്ടിവന്നതു്. മാനസികമായി ബലപ്പെട്ടിട്ടുള്ളവരാണു പാശ്ചാത്യർ. ഏതുകാര്യത്തെക്കുറിച്ചും അവർക്കു ഗാഢമായി വിചിന്തനം ചെയ്യുവാൻ ശക്തിയുണ്ടു്. മഹാകർമ്മങ്ങളിൽ അവർ ഉത്സാഹത്തോടെ പ്രവേശിക്കുന്നു. ഭാരതീയരാവട്ടെ, ഹീനവിചാരങ്ങളിലും തുച്ഛകാര്യങ്ങളിലുമാണു മനസ്സുചെലുത്തുന്നതു്. ശ്രേഷ്ഠഗുണത്തിൽ ചേരുവാൻ സുദുർല്ലഭമാ

യിട്ടേ ഇവിടെ ആളുള്ളൂ. പരക്കെയുള്ളവരെല്ലാം ബുദ്ധിയിലും മനസ്സിലും തീരെ ദുർബ്ബലരാണ്. ധൈര്യമോ വീര്യമോ തുള്ളിപോലും അവരിൽ കാണുന്നില്ല. ഒരേനിമിഷത്തെ ഉദ്യോഗത്താൽ അവർ തളർന്നുപോകുന്നു. എങ്കിലും, പൂർവ്വികന്മാരുടെ അനുഗ്രഹംകൊണ്ടു ഭാരതത്തിൽ ആത്മികബലം ഇപ്പോഴും അന്തർലീനമായി അവശേഷിച്ചിട്ടുണ്ട്. അതു മറ്റെല്ലാബലത്തെയും അടിച്ചു തകർത്തു ജയിക്കുവാൻ തക്കവണ്ണം തേജസ്സുകൂടിയതാണ്. ആ ബലത്തെ നമ്മളിൽ ഉറപ്പിക്കുവാൻ നാം വിധിപോലെ ശക്തിയെ ആരാധിക്കണം. ശക്തിപൂജയെ നാം തിരസ്കരിച്ചിരിക്കയാണ്. അതുപ്രകാരം ശക്തിദേവിയെ നാം വേണ്ടാത്തവരായി. മാനസികക്ഷേത്രത്തിൽ ക്രീഡിച്ചു കൊണ്ടിരുന്നാൽ ജയം നേടാമെന്ന ആശ എനിക്കേതുമില്ല. പരിപൂർണ്ണമായ ശാന്തിയിൽനിന്നാണു യോഗമൂർത്തിയുടെ ഉദയം. ശക്തിമഹോദധിയിൽ ജ്ഞാനദീപത്തിൽ നിന്നു കിരണാവലികൾ വിളങ്ങട്ടെ.

ആ കിരണമണ്ഡലത്തിൽ ഐക്യവും, പ്രേമവും, ആനന്ദവും ഉറപ്പും പരപ്പും ചേർന്നു, അതിരും എതിരുമില്ലാതെ ഉല്ലസിച്ചുവളരട്ടെ. അങ്ങിനെയുള്ള ഉദ്യമത്തിലേക്കാണ് എന്റെ മനസ്സു ചെല്ലുന്നതു്. ഇതിലേയ്ക്കു ശിഷ്യന്മാരായി ലക്ഷമോ സഹസ്രമോ വേണമെന്നില്ല. പൂർണ്ണമനസ്കരായി ഒരു നൂറുപേർ ഉണ്ടായാൽ മതി. കാമലോഭങ്ങൾക്കോ മദമാത്സര്യങ്ങൾക്കോ മനസ്സിൽ ഇടം കൊടുക്കാത്തവരായി, സർവ്വകർമ്മങ്ങളെയും സർവ്വവിചാരങ്ങളെയും ദൈവത്തിൽ സമർപ്പിച്ചവരായിരിക്കണം അവർ. തന്നിലുള്ള ദൈവതത്ത്വത്തെ ജ്ഞാനോദയത്താൽ ഉണ-

ത്തി സത്യപ്രകാശത്തിൽ ഉറപ്പാക്കി അമരജീവിതത്തെ പ്രാപിച്ചവനാണ രാജ്യത്തിൽ ശ്രേയസ്സുയർത്തുവാൻ സമർത്ഥൻ. അങ്ങിനെയുള്ള അമരത്വത്തിനായി ശ്രമിക്കുന്നവരെ ഉൾപ്പെടുത്തിക്കൊണ്ടുള്ളതാണ് എന്റെ ഈ ദേവശരണപ്രസ്ഥാനം. ആദ്ധ്യാത്മികമായ ഐക്യത്തെ ആധാരമാക്കി നിലകൊള്ളുന്ന സാക്ഷാൽ ഭാരതധർമ്മത്തെ ഉദ്ധാരണംചെയ്ത് അതിനെക്കൊണ്ടു സൽകർമ്മങ്ങളെയും നടത്തുന്നതിനാണ ഞാൻ ഉദ്ദേശിക്കുന്നത്. അഭിവൃദ്ധി. അന്തരംഗത്തിൽനിന്നാണ് ഉണ്ടായിവരേണ്ടത്. ബാഹ്യമായ വികാരഭേദംകൊണ്ടു മാത്രം ശ്രേയോവഹമായ വൃദ്ധിയാകയില്ല. ഓരോ മനുഷ്യനേയും അവനവന്റെ പ്രകൃതിപോലെ വളരുവാൻ വിടണം. മോക്ഷമെന്നോ, നിർവ്വാണമെന്നോ പേരിൽ പാരത്രികമായി മാത്രം ആത്മസായൂജ്യത്തിന്നായി ഉദ്യമിക്കുവാൻ പ്രേരിപ്പിക്കുന്നതാണ പഴയ ധാർമ്മികവിധികളെല്ലാം. ഐഹികമായിട്ടുതന്നെ ദൈവത്വം നേടാവുന്നതുകൊണ്ട് അതിലേക്കാണ് എന്റെ പോക്ക്. സൂക്ഷ്മശരീരത്തിലോ പരലോകത്തിലോ മാത്രമല്ല, ഈ സ്ഥൂലശരീരത്തിൽതന്നെ—ഈ ലൗകികജീവിതത്തിൽ തന്നെ—ആത്മാവിനെ പ്രകാശിപ്പിക്കാം. ഈ ജീവിതം തീരെ തുച്ഛമാണെന്ന മതത്തോടു ഞാൻ യോജിക്കുന്നില്ല. ഈ ഭൗതികജീവിതത്തെ ആത്മസാന്നിദ്ധ്യത്താൽ തേജോമയമാക്കാമെന്ന ഞാൻ കാണുന്നുണ്ട്. ഈ ജീവിതത്തിൽ നാം ഈശ്വരനെ പ്രകടമായി പ്രതിഷ്ഠിക്കണം. ഭൗതികജീവിതവും ആത്മികജീവിതവും ഒന്നാക്കിത്തീർക്കണം. ജ്ഞാനജ്യോതിസ്സിനെപ്രാപിക്കുവാൻ കഴിഞ്ഞാൽ

ജീവിതരഹസ്യമെല്ലാം വെളിപ്പെടും. ഈശ്വരന്റെ നിത്യലീലയാണു് ലോകമെന്നു് അപ്പോൾ നാം കാണും, ആ ലീലയുടെ പ്രകാശമാണു് ആത്മാവു്. സൂക്ഷ്മമോ സ്ഥൂലമോ ആയ സർവ്വഭൂതങ്ങളിലും ബ്രഹ്മമുണ്ടു്. ബ്രഹ്മജ്ഞാനമുണ്ടായാൽ നിത്യാനന്ദം സുകരമായി. ശരീരം, മനസ്സു്, ജീവൻ, ലോകം എന്നിവയിലെല്ലാം അപ്പോൾ ആനന്ദിക്കാം. അങ്ങിനെ ഈ ജീവിതത്തിൽത്തന്നെ സച്ചിദാനന്ദം ലഭ്യമാകുന്നതാണു്. ഈ നിശ്ചയത്തോടുകൂടിയാണു ഞാൻ യോഗനിഷ്ഠയിൽ പ്രവേശിച്ചിരിക്കുന്നതു്."

ഈ 'പ്രസ്ഥാന'ത്തിൽ ആദ്യം അരവിന്ദഘോഷിനു നാലോ അഞ്ചോ അനുയായികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ക്രമേണ ഇവരുടെ സംഖ്യ വർദ്ധിച്ചുതുടങ്ങി. വിധിവത്തായി യോഗമാർഗ്ഗത്തെ അനുസരിച്ചു ദൃഢവ്രതരും ത്യാഗശീലരുമായ യതികളാണു് അദ്ദേഹത്തിന്റെ ശിഷ്യന്മാർ. അവരെല്ലാം വിജ്ഞാനത്തിൽ പ്രശസ്തരാണു്. അവരവർക്കുള്ള സർവ്വസ്വത്തെയും ഭക്തിപൂർവ്വം സമർപ്പിച്ചുകൊണ്ടു ഗുരുസേവനം ചെയ്യുന്നവരാണവർ. ഹിന്ദുവും ബൗദ്ധനും ക്രിസ്ത്യാനിയും മുസ്സൽമാനും അവരിൽ ഉൾപ്പെട്ടിട്ടുണ്ടു്. ഇന്ത്യയിൽ നിന്നു മാത്രമല്ലാ, ഇംഗ്ലണ്ടിൽനിന്നും ഫ്രാൻസിൽനിന്നും അമേരിക്കയിൽനിന്നും സത്യകാമന്മാർ ആ ശിഷ്യഗണത്തെ വർദ്ധിപ്പിച്ചിരിക്കുന്നു. സാധകന്മാരായിട്ടാണു് അരവിന്ദാശ്രമത്തിൽ ഇവർ പ്രവർത്തിക്കുന്നതു്. വീടും നാടും വിട്ടു്, പേരും പെരുമയും മറന്നു്, ഇന്ദ്രിയസുഖങ്ങളിൽ വിര-

ക്തമായി, പൂർവ്വികമായ നേട്ടമെല്ലാം ആശ്രമത്തിന്നായി അർപ്പിച്ചു് അവർ അരവിന്ദഘോസിനെ പരിചരിച്ചുകൊണ്ടു വാഴുന്നു. മനുഷ്യജീവിതത്തിലേക്കു ദേവപ്രഭാവത്തെ ആനയിക്കുവാൻ പുറപ്പെട്ടിരിക്കുന്നവരാണവർ. ആത്മതേജസ്സിനെ ഉജ്ജ്വലിപ്പിച്ചു ലോകത്തിന്നു ശാന്തി നൽകുവാൻ ഉഗ്രതപസ്സിൽ ഏർപ്പെട്ടിരിക്കുന്നവരാണവർ. അവർക്കിടയിൽ സ്ത്രീകളുമുണ്ടു്. ഏവരും ബ്രഹ്മചാരികളാണു്.

ഏററവും വിനീതമായിട്ടാണു് ആശ്രമവാസികളുടെ ജീവിതം. സാത്വഗുണപ്രധാനമായ പദാർത്ഥങ്ങൾ മാത്രമേ അവർ ഭുജിക്കയുള്ളു. ഭക്ഷ്യഭോജ്യങ്ങളെല്ലാം നിശ്ചിതകാലത്തു പരിമിതമായിട്ടാണു് അവർ സേവിക്കുന്നതു്. ആശ്രമസംബന്ധമായ എല്ലാ ജോലികളും ശിഷ്യവർഗ്ഗം നിർവ്വഹിക്കുന്നു. ജീവിതത്തിന്നു് അപേക്ഷിതമായ ഏതു ജോലിക്കും ഉച്ചനീചഭേദമില്ല. ശുചിത്വം അകത്തും പുറത്തും ഒരുപോലെ നിഷ്കൃഷ്ടമായി ആചരിക്കുന്നുണ്ടു്. ആശ്രമഭരണസ്ഥാപനത്തെ പല ഡിപ്പാർട്ടുമെൻറുകളായി വിഭജിച്ചിരിക്കുന്നു. കലവറ, അടുക്കള, മരാമത്തു്, കൃഷി, വിദ്യാഭ്യാസം, വൈദ്യം, ശുചീകരണം, വിളക്കുവെപ്പു്, എന്നിങ്ങനെയുള്ള വകുപ്പുകൾ പല ഉപശാഖകളോടുകൂടി ഇവിടെ കാര്യക്ഷമമായി നടത്തിവരുന്നു. ലോകത്തിലെ പല ഭാഷകളിലുമുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങളെല്ലാം അടക്കിക്കൊണ്ടു വലിയൊരു വായനശാലയും ഇവിടെയുണ്ടു്. പല വീഥികളും ഓരോ വീഥിയിലും പല മന്ദിരങ്ങളുമായിട്ടാണു്

ആശ്രമം. ഓരോ മന്ദിരവും ഓരോ ഉദ്യാനമദ്ധ്യത്തിലാണു സ്ഥിതിചെയ്യുന്നതു്. വൈദ്യുതദീപമാണു് എല്ലാ വീട്ടിലേയ്ക്കും വെളിച്ചത്തിന്നു്. കുടിക്കുവാൻ ശുദ്ധജലം തയ്യാറാക്കുന്നതു യന്ത്രപ്രയോഗത്താലാണു്. പാത്രങ്ങളുണ്ടാക്കുവാനും, ചായം തേയ്ക്കുവാനും, മോട്ടോർ കാർ മുതലായ വാഹനങ്ങൾക്കു കേടുതീർക്കുവാനും, തുണികൊണ്ടും തോലുകൊണ്ടും ജീവിതരക്ഷയ്ക്കു് അപേക്ഷിതമായ സാമാനങ്ങൾ തയ്യാറാക്കുവാനും മററുമായി വെവ്വേറെ തൊഴിൽശാലകൾ ഇവിടെ അനേകശതമാണു്. ഏതു ശിഷ്യനും വാസനാനുരൂപം വിദ്യാഭ്യാസത്തിൽ ഏർപ്പെടുവാൻ ഇവിടെ സൌകര്യമുണ്ടു്. വിവിധഭാഷാഭ്യാസത്തിന്നും, കാവ്യനിർമ്മാണകൌശലത്തിന്നും, ഗീതം, നൃത്യം, ശില്പം, ചിത്രം മുതലായ വിവിധകലകളിൽ സാമർത്ഥ്യവിശേഷത്തിന്നും, കൃഷിവാണിജ്യവ്യവസായവൈദഗ്ദ്ധ്യത്തിന്നും പ്രത്യേകം പ്രത്യേകം സ്ഥാപനങ്ങൾ ഇവിടെ പ്രവർത്തിച്ചുവരുന്നു. ഇവയിൽനിന്നു ശിഷ്യജനം നേടുന്ന വിജയം മറെറാരിടത്തു കൊണ്ടുപോയി സ്വന്തമായി വല്ല കാര്യസിദ്ധിക്കും ഒരിക്കലും ഫലവാക്കിക്കൂടാ. ശിഷ്യരുടെ മനോബലത്തിന്നും ബുദ്ധിവികാസത്തിന്നുംവേണ്ടി മാത്രമാണു വിദ്യാഭ്യാസസംബന്ധമായ ഈ ഏർപ്പാടുകളെല്ലാം. പൂർവ്വാഹ്നത്തിലും സായാഹ്നത്തിലുമാണു യോഗാഭ്യാസം. അതുകഴിഞ്ഞു് ആ

വരവരുടെ വാസനപോലെ ഓരോരോ തൊഴിലുകളിൽ ശിഷ്യർ ചെല്ലുന്നു. അവരവൎക്കുള്ള ജോലിയെല്ലാം സുവ്യവസ്ഥിതമാണു്; അതിനെ ആരും ഒന്നുകൊണ്ടും അതിലംഘിച്ചുകൂടാ. വിദ്യാവിചാരം, ഭക്ഷണനിൎവ്വഹണം, കൃഷിവ്യവസായം, പരിചരണം, വിദ്യാഭ്യാസം എന്നീ പഞ്ചമുഖങ്ങളോടുകൂടിയതാണു് ആശ്രമവൃത്തി. ഓരോന്നിലും പല നിലകളുണ്ടു്. അതതിൽ ഏൎപ്പെട്ടവർ അതിൽത്തന്നെ ജാഗ്രതയായി നിലകൊള്ളണം. യോഗമാണു് ആശ്രമമൂൎത്തിയുടെ ആത്മാവു്. അതു് ഏവൎക്കും .ഒരുപോലെയാണു ജീവിതത്തിൽ. ആത്മപ്രകാശനത്തെ ഉദ്ദേശിച്ചുകൊണ്ടുള്ള യോഗാഭ്യാസത്തിൽ യഥാകാലം യഥാശക്തി എല്ലാവരും ചേരണമെന്നുള്ളതു നിർബ്ബന്ധമാണു്. ആശ്രമവിഷയമായ കാൎയ്യങ്ങളല്ലാതെ മറെറാന്നും അവിടെ വിനോദസംഭാഷണത്തിനുപോലും വിഷയമല്ല. അന്യൎക്കാൎക്കും അനുമതികൂടാതെ ആശ്രമത്തിൽ പ്രവേശിച്ചുകൂടാ, ആശ്രമകാൎയ്യാൎത്ഥമല്ലാതെ ശിഷ്യരാരും വെളിയിലേക്കു ചെല്ലുകയുമരുതു്. ആഗസ്റ്റ് 15-ാംനു-യിലെ അരവിന്ദജയന്തിക്കും, നവമ്പർ 24-ാംനു-യിലെ അരവിന്ദസിദ്ധിമഹോത്സവത്തിന്നും, ഫിബ്രുവരി 21-ാംനു-യിലെ ജഗന്മാതാജയന്തിക്കുംമാത്രമേ ആശ്രമത്തിനുള്ളിൽ പുറമേയുള്ളവൎക്കു ചെല്ലുവാൻ അനുജ്ഞകിട്ടുക പതിവുള്ളു. എങ്ങും പ്രസാദാത്മകമായ ശാന്തം! എങ്ങും സുഭഗമായ മൌനം! എല്ലാവരും സുവ്യവസ്ഥിതം കൎമ്മവ്യഗ്രർ!—ഇതാണു് ആശ്രമത്തിലേ അവസ്ഥ.

ഇപ്പോഴേക്ക് ഇരുപത്തൊന്നുകൊല്ലമായി, അരവിന്ദഘോഷ് ഈ ആശ്രമത്തിൽ പ്രവർത്തിച്ചുതുടങ്ങീട്ട്. ഇത്രയും വർഷങ്ങൾക്കുള്ളിൽ ഒരിക്കലെങ്കിലും അദ്ദേഹം വെളിയിലെങ്ങും ഇടപെട്ടിട്ടില്ല. പാർപ്പിടം മാറേണ്ടിവരികയാൽ അങ്ങിനെ മൂന്നുകുറിമാത്രമേ അദ്ദേഹത്തെ പുറത്തു കാണുകയുണ്ടായിട്ടുള്ളു. ഇത്ര സുദീർഘമായ ആശ്രമവാസം—ഇത്ര വിജനമായ തപോമയജീവിതം—ആധുനികലോകത്തിന് അത്ഭുതാവഹംതന്നെ. യോഗശാസ്ത്രസിദ്ധിക്കായി ജീവിതക്ഷേത്രത്തിൽ ഒരേ മനസ്സോടെ കിളച്ചുകൊണ്ടിരിക്കയാണ് അരവിന്ദഘോഷ്. ഈശ്വരയോഗം! സർവ്വജനയോഗം! ആത്മികനൈതികയോഗം! കർമ്മഭക്തിജ്ഞാനങ്ങളുടെ ഏകീകൃതയോഗം! മർത്ത്യവർഗ്ഗത്തിൽ, ശാന്തമായി, തേജോമയമായി, സർവ്വൈശ്വര്യസമ്പൂർണ്ണമായ ദൈവയോഗം!

---

## ഉത്തരഭാഗം.



അരവിന്ദഘോഷ് 1905-ൽ തന്റെ ഭാൎയ്യക്ക് അയച്ച കത്ത്:—

"പ്രിയേ, മൃണാളിനി,

"ഇപ്പോൾ, നിന്നെ ഞാൻ അറിയിക്കുന്നതു് ഏറ്റവും ഗൌരവംകൂടിയ കാൎയ്യമാണ്. എന്റെ മനോഭാവം ആകപ്പാടെ അസാധാരണമായ്ത്തീൎന്നിരിക്കുന്നു. അസാധാരണമായ വിചാരങ്ങളും വികാരങ്ങളും മനസ്സിൽ സംഭവിച്ചുതുടങ്ങിയാൽ ആ അവസ്ഥയെ ഉന്മാദമെന്നാണു ജനങ്ങൾ കാണുന്നതു്. എന്നാൽ, അങ്ങിനെയുള്ള ഉന്മത്തൻ തന്റെ ആ അസാധാരണവിഷയത്തിൽ വിജയം നേടുകയാണെങ്കിൽ, അവനെ അപ്പോൾ മഹാത്മാവെന്നും ജനനായകനെന്നും പുകഴ്ത്തിയേക്കും. എല്ലാം മുമ്പുള്ളതിനെ തുടൎന്നു തുടൎന്നു പോകുന്നതല്ലാതെ നവമായി, അസാധാരണമായ വൃത്തിവിശേഷം ലോകത്തിൽ സുദുൎല്ലഭമായിട്ടേ കാണുന്നുള്ളു. ആ അസാധാരണതപംകൊണ്ടു ജയം നേടുന്നവരാവട്ടെ, അതിലധികം ദുൎല്ലഭമാണു്. ആയിരത്തിൽ പത്തുപേർ പോലുമില്ല അസാധാരണചരിതന്മാർ; പത്തിൽ ഒരാൾപോലുമില്ല സിദ്ധിയെ പ്രാപിക്കുവാൻ. എന്റെ അവസ്ഥയാവട്ടെ, ഉഭയഭ്രഷ്ടമായിട്ടാണിരിക്കുന്നതു്. എന്റെ ഉദ്യമത്തിൽ

സിദ്ധിയെ ഞാൻ സമീപിക്കപോലും ചെയ്തിട്ടില്ല. ആ ഉദ്യമത്തിൽത്തന്നെയും ഞാൻ പൂൎണ്ണമായി ഇനിയും ഇറങ്ങിക്കഴിഞ്ഞിട്ടുമില്ല. ലൌകികമായി ഇവിടെ സാധാരണമായുള്ള വിചാരാചാരങ്ങളുടെ മുമ്പിൽ എനിക്കിപ്പോഴും സ്ഥാനമില്ല. കാൎയ്യസിദ്ധിയൊന്നും എന്നിൽ കാണുന്നതുമില്ല. അതുകൊണ്ടു സാധാരണന്മാരെവരും എന്നെ ഭ്രാന്തനെന്നുതന്നെയാണു വിളിക്കുക. എന്റെ ഈ ഭ്രാന്തിന്നു മൂന്നു കൈവഴികളുണ്ടു്. അവയിൽ ഒന്നാമത്തേതു് ഇതാണു്:—

“വിദ്യയേയും വിത്തത്തേയും സംബന്ധിച്ച് അവനവന്നു കിട്ടുന്ന വിഭവങ്ങളിൽനിന്നു തന്റെ കുടുംബസംരക്ഷണത്തിന്നു് അത്യന്തം അപേക്ഷിതമായ അംശം മാത്രമേ മനുഷ്യൻ ചെലവിടാവൂ. കിട്ടിയതു മുഴുവൻ തന്നിയെ തിന്നൊടുക്കുവാൻ മനുഷ്യന്നു് അധികാരമില്ലെന്നാണു് എന്റെ മതം. ദൈവത്തിൽനിന്നുണ്ടാകുന്നതാണു് ആ നേട്ടങ്ങളെല്ലാം. മനുഷ്യൻ അതെല്ലാം തന്റെ ഉദരഭാണ്ഡത്തിൽ പൊതിഞ്ഞു കെട്ടിവെച്ചു പുഴക്കുന്നതു ദൈവസമ്മതമല്ല. ജീവിതധാരണത്തിന്നു കൂടിയേകഴിയൂ എന്നുള്ളതു മാത്രം എടുത്തു ബാക്കിയുള്ളതെല്ലാം ദൈവത്തിന്നുതന്നെ തിരിയെ കൊടുക്കണം; അതത്രയും ദൈവകാൎയ്യാൎത്ഥം വിനിയോഗിക്കുവാനുള്ളതാണു്. എനിക്കു കിട്ടാവുന്നതും കിട്ടിക്കഴിഞ്ഞതുമെല്ലാം വാരിയെടുത്തു് എന്റെ സുഖഭോഗങ്ങൾക്കു മാത്രമായി ഞാൻ ചെലവിടുന്നതായാൽ അതു വെറും തസ്കരവൃത്തിയാണു്.

ദൈവത്തിൽനിന്നു നേടുന്ന ധനം ദൈവകാൎയ്യത്തിന്നായി അൎപ്പിക്കാതെ ലോഭത്താൽ സ്വന്തമാക്കുന്നവൻ പാപാത്മാവായ ചോരനാണെന്നു ശാസ്ത്രവിധിയുണ്ടു്. ഇതേവരേക്കും ഒരുറുപ്പികയിൽനിന്നു രണ്ടണമാത്രം ദൈവകാൎയ്യാൎത്ഥം നീക്കിവെച്ചു ബാക്കി പതിന്നാലണയും സ്വന്തം കാൎയ്യത്തിന്നു ചെലവാക്കി അങ്ങിനെ കണക്കു മറിച്ചുകൊണ്ടാണു ഞാൻ കഴിഞ്ഞുപോന്നിരിക്കുന്നതു്. തന്റെയും തന്റെ കുടുംബത്തിന്റെയും ഉദരത്തെ ആവുന്നത്ര നിറച്ചുകൊണ്ടു പരിതൃപ്തിനേടി അങ്ങിനെ നാളുകൾ പോക്കുകയെന്നതു മൃഗങ്ങൾപോലും ചെയ്യുന്നതാണല്ലോ. ഇപ്രകാരം, തസ്കരവൃത്തിയേയും മൃഗവൃത്തിയേയുമാണു ഞാൻ ഇതുവരെ അനുസരിച്ചുപോന്നതു്; ലോഭാന്ധനായി ആ പാപപ്രവാഹത്തിൽ ഞാൻ മുഴുകമാറായി. ഇതിനിടയായി എന്റെ മനസ്സു മിഴിച്ചു നോക്കുവാൻ തുടങ്ങിയപ്പോഴാണു സത്യം വെളിപ്പെട്ടതു്. ഇപ്പോൾ ഞാൻ പശ്ചാത്തപിക്കുന്നു; ഇതുവരെയുണ്ടായ എന്റെ നീചജീവിതത്തെ ഞാൻ വെറുക്കുന്നു. ഇനി ആ വഴിക്കു ഞാൻ ഇല്ലാ. ആ പാപജീവിതഭാണ്ഡത്തെ ഞാൻ അകലെ വലിച്ചെറിഞ്ഞുകളഞ്ഞു.

"ദൈവത്തിന്നു നൽകുകയെന്നാൽ അതു് എങ്ങിനെയാണു്? ധൎമ്മകൎമ്മങ്ങളിൽ വിത്തത്തേയും വിദ്യയേയും ചെലുത്തുകയെന്നതുതന്നെയാണു ദൈവാൎപ്പണം. പരോപകാരമാണു ധൎമ്മത്തിന്റെ ആകെക്കൂടിയ പൊരുൾ. ഈശ്വരഭക്തിയുടെ തനിനിറവും പരോപകാരം തന്നെ. പരോപകാരത്തിൽ കൂടി നാം ചെലു

ത്തുന്നതൊക്കെയും ഈശ്വരനിലാണു ചെന്നു ചേരുന്ന-
ത്. സ്വന്തം വീട്ടുകാരെ സംപ്രീതരാക്കുന്നതു നാം ചെ-
യ്യുന്ന പരോപകാരത്തിൽ—ദൈവകാൎയ്യത്തിൽ—ഒരംശം
തന്നെ. മക്കളെ രക്ഷിക്കുകയെന്നതു മൃഗങ്ങളും പോലും
ചെയ്യുന്നതാണല്ലൊ. അതിന്നപ്പുറം ദായാദന്മാരെ ര-
ക്ഷിക്കുകയെന്നായാൽ അവന്ന് അല്പം മനുഷ്യത്വമുണ്ടെ-
ന്നായി. എന്നാൽ, അത്രയുംകൊണ്ടു ധൎമ്മത്തിന്നു വ്യാപ്തി-
യോ പൂൎത്തിയോ ഉണ്ടാകുന്നതല്ലാ. ഈ ക്ഷാമകാലത്തു
നാടാകമാനം എന്റെ ഗൃഹദ്വാരത്തുവന്ന് അന്നമന്വേ-
ഷണത്തിന്നായി കൈകലത്തിനിന്നു കേഴുന്നതുപോലെ എ-
നിക്കു തോന്നുന്നു. ഇവിടെ എനിക്കു സഹോദരീസഹോ-
ദരന്മാരായി മുപ്പതുകോടിയുണ്ട്. അവരിൽ എത്രയോ
പേർ വിശന്നുവിശന്നുകരഞ്ഞു ചാകുന്നു. വേറെയെത്രയോ
പേർ രോഗത്താലും ശോകത്താലും തളൎന്നുമെലിഞ്ഞു ജീ-
വിതം ദുൎവ്വഹമായി ഉഴലുന്നു. അവരെ ആവുന്നത്ര
സാന്ത്വനം ചെയ്യേണ്ടതു് എന്റെ ധൎമ്മമല്ലയോ? നി-
നക്ക് ഇതിൽ അഭിപ്രായഭേദമുണ്ടോ?

“എനിക്കു നീ ഇക്കാൎയ്യത്തിൽ അനുജ്ഞതരുമോ! വെ-
റും സാമാന്യനായി നാം കഴിക്കുവാൻ വേണ്ടേടത്തോളം
മാത്രം എന്റെ നേട്ടത്തിൽനിന്ന് എടുത്ത്, ബാക്കിയെ-
ല്ലാം ദൈവകാൎയ്യത്തിന്നു ചെലവിടുന്നതിന്നാണ് എ-
ന്റെ പുറപ്പാട്. അങ്ങിനെയൊരു മഹാവ്രതം ഞാൻ സു-
ദൃഢമായി അംഗീകരിച്ചു കഴിഞ്ഞു. എന്നെ നീ ഇതിൽ
അനുകൂലിച്ച് ആത്മയജ്ഞത്തിന്നു തയ്യാറാകുമെങ്കിൽ
എന്റെ അഭിനിവേശത്തിന്റെ സാഫല്യം സുകരമാ-

യേക്കാം. "ജീവിതത്തിൽ യാതൊരു സുഖവും എനിക്കില്ലാ" എന്നു നീ കൂടക്കൂടെ വിലപിക്കുന്നുണ്ടല്ലോ. നിന്റെ സുഖത്തിനു നല്ലൊരുവഴി ഇതാ ഞാൻ കാണിച്ചുതന്നിരിക്കുന്നു. ഈ വഴിക്കു നീ എന്നെ സഹചരിക്കുമോ?

"ഇനി, എനിക്കുള്ള രണ്ടാമത്തെ ഭ്രാന്തിനെക്കുറിച്ചു പറയാം. ഇതു് എന്നെ ബാധിച്ചിട്ടു കുറച്ചുകാലമായി. അഭിമുഖമായി ആത്മാവിനെ അറിയേണമെന്ന സംരംഭമാണതു്. കാണുന്നതിലും കേൾക്കുന്നതിലുമെല്ലാം ദൈവാംശമുണ്ടെന്നു് ഉച്ചരിക്കയും എതിർപ്പെടുന്നവരെയെല്ലാംവണങ്ങിനിന്നു കൈകൂപ്പുകയും ചെയ്യുന്നവർ ഇപ്പോഴത്തെ കാലത്തുവലിയ ഭക്തന്മാരായിജനങ്ങൾക്കിടയിൽ നിലകൊള്ളുന്നു. വാക്കിലും ചേഷ്ടയിലുമല്ലാതെ സാക്ഷാൽ ഈശ്വരനിൽ അവരുടെഭക്തി ഒട്ടും ചെല്ലാറില്ല. അവരുടെഈശ്വരവിചാരം നാമരൂപങ്ങളോളമേയുള്ളൂ. ഏകമായ പരമാത്മാവു് ഈ ലോകത്തിൽ പ്രവർത്തിക്കുന്നുണ്ടെങ്കിൽ ആ സത്യം സ്വയം അറിയുവാനും അതിനെ നേരെ കാണുവാനും വല്ലതുമൊരു മാർഗ്ഗം നമുക്കു നിശ്ചയമായും ഉണ്ടായിരിക്കണം. ആ മാർഗ്ഗം എത്ര ദുർഗ്ഗമമായിരുന്നാലും അതിൽക്കൂടി അങ്ങോളം ചെല്ലേണമെന്നു ഞാൻ ദൃഢമായി നിശ്ചയിച്ചിരിക്കയാണു്. പരമാത്മാവിലേക്കുള്ള മാർഗ്ഗം നമ്മളിൽതന്നെ ഉണ്ടെന്നു പൂർവ്വികശാസ്ത്രങ്ങൾ പറയുന്നു. ആ വഴി നമുക്കു തുറന്നുകിട്ടുന്നതിനും, അതിൽക്കൂടി നമുക്കു സഞ്ചരിക്കുന്നതിനും ചില വിധികളെല്ലാമുണ്ടു്. അവയെ അനുസരിച്ചു മ

നോവാക്കുയങ്ങളെ നിയന്ത്രിക്കുവാൻ ഞാൻ അഭ്യസിച്ചുവരികയാണിപ്പോൾ. ഒരു മാസംകൊണ്ടുതന്നെ ശാസ്ത്രവിധി അസത്യമല്ലെന്നു് എനിക്കു് അനുഭവമായി. മുന്നോട്ടു ചെല്ലുംതോറും ഓരോ ഘട്ടത്തിലെ അവസ്ഥാന്തരത്തെക്കുറിച്ചു ശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതു വളരെ ശരിയായ്ത്തന്നെ ഞാൻ കാണുന്നുണ്ടു്. ഇത്രയുംകൊണ്ടു് എനിക്കു മാർഗ്ഗനിശ്ചയം ഉണ്ടായ്വന്നു. ഈ മാർഗ്ഗത്തിൽ എന്നോടൊപ്പം നിന്നെക്കൂടിയും കൊണ്ടുചെല്ലേണമെന്നു് എനിക്കു് അഭിലാഷമുണ്ടു്. എനിക്കുള്ളേടത്തോളം വേഗം നിനക്കു് ഈ യാത്രയിൽ തല്ക്കാലം ഉണ്ടാകയില്ലായിരിക്കാം. എങ്കിലും, എന്നെ അനുഗമിക്കുകയെന്നതു നിനക്കു് ഒട്ടും ദുഷ്കരമല്ലാ. ആരംഭത്തിൽ പ്രയാസം തോന്നിയേക്കാമെങ്കിലും, മുന്നോട്ടു മുന്നോട്ടു ചെല്ലുംതോറും ഓരോ വക അത്ഭുതസിദ്ധികളാൽ ഉത്സാഹം വളരും. ഒടുക്കം നിശ്ചയമായി വിജയം പ്രാപിക്കയും ചെയ്യും. അത്രത്തോളം ഈ മാർഗ്ഗത്തിൽ എത്തേണമെങ്കിൽ അതിൽ ഏർപ്പെടുന്നവനു് അത്രയ്ക്കു് ശ്രദ്ധയുണ്ടാവണം. തിതിക്ഷയില്ലാത്തവൻ ഇവിടെ പരാജിതനായേക്കും. അതുകൊണ്ടു നിന്നെ ഈ വഴിക്കു ബലാൽക്കാരമായി എനിക്കു കൂട്ടിക്കൊണ്ടുപോകാവതല്ലാ. സ്വമേധയാ ദൃഢവ്രതയായി നീ ഈ വഴിക്കു് ഇറങ്ങുകയാണു വേണ്ടതു്. അങ്ങിനെ നിനക്കു ചെയ്യാമെങ്കിൽ ഇതിനെപ്പററി ഇനിയുള്ളതെല്ലാം ഞാൻ നിന്നെ വഴിയേ അറിയിക്കാം.

“എൻെറ മൂന്നാമത്തെ ഭ്രാന്തിനെപ്പററിയാണു് ഇനി ഞാൻ പറയുന്നതു്:—

"സാധാരണമായി സ്വന്തം രാജ്യത്തെ അധികംപേരും കാണുന്നതു് മൈതാനങ്ങളും വയലുകളും; കാടുകളും മലകളും പുഴകളുമടങ്ങിയ രൂപം . ജഡമായിട്ടാണു്. ഞാനാവട്ടെ, ഈ ഭൂമിയെ എന്റെ അമ്മയായിട്ടാണു ഭജിച്ചുപോരുന്നതു്. അമ്മയെയെന്നപോലെ എന്റെ രാജ്യത്തെ ഞാൻ പ്രണാമപൂർവ്വം പൂജിക്കുന്നു. അമ്മയുടെ വക്ഷസ്സിൻമീതെ .ഏതാണ്ടൊരു രാക്ഷസൻ ബലാൽ കേറിയിരുന്നു് അമ്മയുടെ രക്തത്തെ വലിച്ചു കുടിക്കുകയാണെങ്കിൽ മകൻ ചെയ്യേണ്ടതെന്തു്? മക്കളോടും ഭാര്യയോടുംകൂടി വിനോദിച്ചുകൊണ്ടു തന്റെ അന്നത്തിന്റെ മുമ്പിൽ അവ്യാകുലം അവൻ അപ്പോഴം സ്ഥിതിചെയ്യുകയാണോ വേണ്ടതു്? സ്വന്തം അമ്മയെ ആ രാക്ഷസനിൽനിന്നു രക്ഷിക്കുവാൻ അവൻ പാഞ്ഞുചെല്ലേണ്ടവനല്ലയോ? അധോമുഖമായി നിപതിക്കുന്ന മാതൃഭൂമിയെ ഉയരത്തോടെ താങ്ങിനിർത്തി പൂർവ്വസ്ഥാനത്തേക്കുയർത്തുവാൻ എന്നിൽ വീര്യമുണ്ടെന്നു ഞാൻ കണ്ടിട്ടുണ്ടു്. കായബലം എനിക്കു് ഇല്ലായിരിക്കാം. എന്തിനാണു് എനിക്കതു്? വാളോ തോക്കോ ധരിച്ചുകൊണ്ടു് ആരെയും പ്രഹരിക്കുവാൻ പുറപ്പെടുന്നവനല്ലാ ഞാൻ. നൂതനമായൊരു .ബലം വിക്രമത്തിന്നായി എനിക്കുണ്ടു്. കായബലമോ, സൈന്യബലമോ അല്ലാതെ വിക്രമത്തിന്നു വേറെ ബലമില്ലെന്നു വിചാരിക്കേണ്ട. ജ്ഞാനാവലംബിയായ .ആത്മബലംകൊണ്ടും മനുഷ്യനു വിജയം നേടാം. ഈ അറിവു് എനിക്കു പുതുതായി ഉണ്ടായതല്ലാ; ഈയിടെയായി ഞാൻ ഗ്രഹിച്ചതുമല്ലാ. ഭാരതം ബ്രഹ്മതേജോമയമാണെന്നു പണ്ടേ പ്രസിദ്ധമാണു്. ഇതു

സത്യം എന്റെ ജനനത്തോടുകൂടിത്തന്നെ എന്നിൽ ഉദിച്ചിട്ടുണ്ട്. ചേതസ്സിൽ വളരെ ആഴത്തിൽ വേരൂന്നി ഉറച്ചു് എന്റെ പ്രകൃതിയിലെല്ലാം ഇതു പടർന്നു നില്ക്കുന്നു. ഈ ബ്രഹ്മതേജഃപ്രഭാവം ആധുനികലോകത്തിന്നു കാണിച്ചുകൊടുക്കുവാൻ വേണ്ടി ദൈവം എന്നെ ഇങ്ങോട്ടയച്ചിരിക്കയാണ്. അതുകൊണ്ടു്, അത്യന്തം മഹത്തായ കർമ്മമാണ് എനിക്കു നിർവ്വഹിക്കേണ്ടിവന്നിരിക്കുന്നതു്. എന്നിൽ ഈ വിചാരബീജം പതിന്നാലാമത്തെ വയസ്സിൽ അങ്കുരിച്ചിട്ടുണ്ടു്. പതിനെട്ടാം വയസ്സിൽ ഇതു് എന്റെ മനസ്സിൽ ദൃഢമൂലമായി. എന്റെ ഈ അസാധാരണ ചിത്തവൃത്തിയെക്കുറിച്ചു ചെറിയമ്മ നിന്നോടു സംസാരിച്ചപ്പോൾ, ശുദ്ധാശയനായ തന്റെ ഭർത്താവിനെ ആരോ ചില ദുർവൃത്തന്മാർ വഴിപിഴപ്പിച്ചു വിടുന്നുവെന്നു മോഹിച്ചു നീ കരയുകയുണ്ടായത്രേ. നീ അങ്ങിനെ ധരിച്ചതിൽ ഇത്തിരിപോലും സത്യമില്ല. നിന്റെ ശുദ്ധാശയനായ ഭർത്താവാണ്, ആ 'ആരോചില'രെയും വേറെ അനേകശതം ആളുകളേയും, വാസ്തവത്തിൽ, വഴിതിരിച്ചു വിട്ടിരിക്കുന്നതു്. ആ മാർഗ്ഗം ഗുണാവഹമായാലും ദോഷാവഹമായാലും അതിലേക്കു് ഇനിയും അനേകസഹസ്രം ആളുകളെ ഇറക്കിവിടുവാൻ നിന്റെ ഭർത്താവു പരിശ്രമിച്ചുകൊണ്ടിരിക്കയാണ്. എന്റെ ഈ ജീവിതകാലത്തിന്നുള്ളിൽതന്നെ ഈ ഉദ്യമം സമ്പൂർണ്ണമായി സഫലമാകുമെന്നു ഞാൻ അഹംകരിക്കുന്നില്ല. എന്നാൽ, ഇതു സാഫല്യത്തിൽ എത്തുമെന്നതു നിശ്ചയമാണ്. അതിനെ നിരോധിക്കുവാൻ ആർക്കും കഴികയില്ല.

"എന്റെ ഈ പദ്ധതിയിൽ നിന്റെ നില എന്താണെന്നു് എന്നെ നീ അറിയിക്കണം. മഹാകർമ്മങ്ങളിൽ ഭർത്താവിനു തേജോവർദ്ധിനിയാണു ഭാര്യ. ഭർത്താവിന്റെ ഉദ്യമത്തിൽ ഉദാസീനയായി വർത്തിച്ചു് ആയാൾക്കുള്ള തേജസ്സിനെ കെടുക്കുകയോ സാഹചര്യത്താലും, പ്രോത്സാഹനത്താലും, ആ ഉദ്യമത്തിൽ ആയാൾക്കു പൂർവ്വാധികം തേജസ്സു കൂട്ടുകയോ എന്താണു നീ ചെയ്യുവാൻ കരുതുന്നതു്? "എന്നെപ്പോലെയുള്ള സാമാന്യസ്ത്രീകൾ ഇങ്ങിനെയുള്ള മഹാകർമ്മങ്ങളിൽ എന്തു ചെയ്യുവാൻ ആളാകും! വേണ്ടുന്നതു ധൈര്യമോ ജ്ഞാനമോ ഇല്ലാത്തവളാണു ഞാൻ. ഈ മഹാകർമ്മത്തെക്കുറിച്ചു വിചാരിക്കുവാൻപോലും എനിക്കു പേടിയാകുന്നു"—എന്നിങ്ങിനെ, പക്ഷെ, നീ പറഞ്ഞേക്കാം. ഇതിനു തക്കതായ സമാധാനം ഞാൻ നിനക്കു തരാം. എന്നെസഹകരിക്കുവാൻ പ്രാപ്തയാകുന്നതിനു നിനക്കു് ഏററവും സുകരമായ മാർഗ്ഗം ഞാൻ ഉപദേശിച്ചുതരാം. അതു് എന്തെന്നോ? നീ നിന്നെ ഈശ്വരന്നായി അർപ്പിച്ചുക്കുക. ഭക്തിമാർഗ്ഗത്തിൽ നീ പ്രവേശിക്കുക. അപ്പോൾ, നിന്നിലെ ന്യൂനതകളെല്ലാം ദൈവം പരിഹരിക്കും. ഈശ്വരനെ സർവ്വാത്മനാ ശരണംപ്രാപിച്ചാൽ പിന്നെ ആയാൾക്കു് ആരെയും എതിനെയുമില്ലാ പേടി. മററുള്ളവർ എതിരായി എന്തെല്ലാം പറഞ്ഞാലും അതൊന്നും സാരമാക്കാതെ, ഞാൻ പറയുന്നതു നീ വിശ്വാസത്തോടെ കേൾക്കുമെങ്കിൽ, എന്റെ ശക്തി നിന്നിലേയ്ക്കു ഞാൻ പകർന്നുതരാം. അങ്ങിനെ ചെയ്യുന്നതുകൊണ്ടു് എന്റെ ബലത്തിനു കുറവേതും ഉണ്ടാകുന്ന

ത്തല്ല. നീ എന്നോടൊരുമിച്ചു വരൂ! ദൈവകാൎയ്യം നിൎവ്വഹിക്കുവാൻ വേണ്ടിയാണു നാം ഈ ലോകത്തിൽ വന്നിരിക്കുന്നതു്. നമ്മുടെ ആ ജോലി നമുക്കു് ഇന്നുതന്നെ ആരംഭിക്കാം. പരിത്യാഗത്തിലും പരോപകാരത്തിലും നിനക്കു പ്രകൃത്യാ പ്രിയമുണ്ടെന്നു ഞാൻ അറിഞ്ഞിട്ടുള്ളതുതന്നെയാണു്. മനോബലം മാത്രമേ നിന്നിൽ തികയേണ്ടതായുള്ളു. ആ ബലം ഈശ്വരധ്യാനത്തിൽനിന്നു നിനക്കു നേടുവാൻ കഴിയും.

"ഇത്രമാത്രമാണു് എന്നെ സംബന്ധിച്ചുള്ള ജീവിതരഹസ്യം. ഇതിനെക്കുറിച്ചു് ആരോടുമൊന്നും പറയാതെ, തന്നെത്താനിരുന്നുകൊണ്ടു നീ ചിന്തിച്ചുനോക്കൂ. പേടിക്കുവാൻ ഇതിൽ യാതൊരു വകയുമില്ല. എന്നാൽ, ചിന്തിക്കുവാൻ ഇതിൽ എത്രയെത്രയോ കാൎയ്യങ്ങളുണ്ടു്. ആദ്യമാദ്യം ദിവസേന അരമണിക്കൂർനേരം പ്രാൎത്ഥനാരൂപേണ സ്വന്തം വിചാരങ്ങളെ ഈശ്വരനിൽ സമർപ്പിച്ചു നീ ഭക്തിപൂൎവ്വം ധ്യാനിക്കുക. ഇത്രയുമല്ലാതെ, പിന്നെയൊന്നും നിനക്കിപ്പോൾ ചെയ്യുവാനില്ല. ക്രമേണ മനസ്സിന്നു പരിപാകത കൂടുന്നതു നിനക്കു തന്നെത്താൻ അറിയുവാൻ കഴിയും.

‘‘ദൈവമേ, എൻെറ ഭൎത്താവിന്നു ഞാൻ പ്രതിബന്ധകാരിണിയാവാതെ, അദ്ദേഹത്തിൻെറ ജീവിതോദ്ദേശവും, ആത്മാനുഭൂതിക്കായുള്ള യത്നവും സഫലമാകുവാൻ തക്കവണ്ണം അദ്ദേഹത്തിന്നു ഞാൻ സഹധൎമ്മചാരിണിയാകുമാറു എന്നെ അനുഗ്രഹിച്ചാലും’’—എന്നിങ്ങനെ നീ ദൈവത്തോടു് എല്ലായ്പോഴും പ്രാൎത്ഥിക്കൂ.’

* * * *

അരവിന്ദഘോഷ് 1907-ൽ തന്റെ ഭാൎയ്യക്കയച്ച മറ്റൊരു കത്തിൽനിന്ന് ഒരു ഖണ്ഡിക ഇവിടെ പകൎത്താം:—

"ഇതിനൊന്നിനും ഞാനല്ലാ കൎത്താവു്. ദൈവമാണ് എല്ലാം ചെയ്യുന്നതു്. ദൈവം എന്നെ എങ്ങോട്ടെല്ലാം കൊണ്ടുപോയോ അവിടെയെല്ലാം ചെന്ന് ഇതാ ഞാൻ തിരിച്ചെത്തിയിരിക്കുന്നു. എന്റെ ചിത്തവൃത്തിക്കു പുതുതായൊരു പരിണാമം ഉണ്ടായ്വന്നിരിക്കുന്നു. എനിക്കിനി എന്റേതെന്നു കരുതുവാൻ ഒന്നുമില്ലെന്നായി. ഈ മനസ്സും എന്റേതല്ലാ. ദൈവം എങ്ങിനെയെല്ലാം ആജ്ഞാപിക്കുന്നുവോ, അതെല്ലാം അങ്ങിനെതന്നെ, കേവലം പ്രതിമപോലെ, അനുസരിക്കുക മാത്രമേ എനിക്കു കഴിവുള്ളൂ. ദൈവത്തിന്റെ യന്ത്രമാണു ഞാൻ. ഈ യന്ത്രം പ്രവൎത്തിക്കുന്നതു ദൈവത്താലാണ്. എന്നിൽ കാണുന്ന കൎമ്മങ്ങൾക്കു ഞാനല്ലാ കൎത്താവു്. ഞാൻ ചെയ്യുന്നതൊന്നും എന്റെ മനസ്സുപോലെയല്ല, ദൈവത്തിന്റെ ഇച്ഛപോലെയാണ്. ഈശ്വരൻ തനിക്കുള്ള അപാരമായ കാരുണ്യത്താൽ എനിക്കു കാണിച്ചുതന്നിരിക്കുന്ന ആത്മപ്രകാശം നിനക്കും അനുഭവമാറാവട്ടെ. എന്നാൽ, അതും ദൈവേച്ഛയെ സംബന്ധിച്ചതാകയാൽ, അതിലും എനിക്കൊന്നും ചെയ്യുവാനില്ല. നീ എന്റെ സഹധൎമ്മചാരിണിയാകുവാൻ ഹൃദയപൂൎവ്വം കാംക്ഷിക്കുന്നുണ്ടെങ്കിൽ ദൈവം എനിക്കു നൽകിയ അനുഗ്രഹം നിനക്കും നൽകു

വാൻ തക്കവണ്ണം നീ ആവുന്നേടത്തോളം പ്രയത്നിക്കേണ്ടതാണു്.''

## II

1909-ൽ അരവിന്ദഘോഷ് മാണിക്‌തോലാ ബോമ്പുകേസ്സിൽനിന്നു ബന്ധനവിമുക്തനായ ഉടനെ, ബങ്കാളത്തിലെ ഉത്തരപാരാദേശത്തു ധർമ്മരക്ഷണിസഭയുടെ വാർഷികയോഗത്തിൽ പ്രസംഗിക്കയുണ്ടായതു്:—

"ഞാൻ ഇവിടെ ആസന്നസ്ഥനായ ഉടനേ, മുമ്പു കേൾക്കയുണ്ടായ ആ ആകാശവാണി വീണ്ടും എൻ്റെ മനസ്സിൽ പ്രതിധ്വനിക്കുന്നു. അതു് എന്തെന്നു വിശദമായി ഞാൻ നിങ്ങളെ ഗ്രഹിപ്പിക്കാം. ആ വാക്കു ഭാരതീയരെ ആകമാനം കേൾപ്പിക്കേണ്ടിയിരിക്കുന്നു. അതു ഞാൻ ആദ്യം കേട്ടതു കാരാഗാരത്തിൽവെച്ചാണു്. അതു് എൻ്റെ നാട്ടുകാരെ ധരിപ്പിക്കുവാൻവേണ്ടിയാണു് എനിക്കു ബന്ധനത്തിൽനിന്നു മോചനമുണ്ടായിരിക്കുന്നതു്. പ്രചണ്ഡമാരുതൻ്റെ ഘോരനർത്തനം നാടാകമാനം സംഭവിച്ചു് എല്ലാം അടങ്ങിയതുപോലെയാണു് ഇപ്പൊഴത്തെ നില. ഞാൻ അന്നു കണ്ടതിൽനിന്നു് ഇന്നേക്കു് എത്ര വലിയ മാററം!

"എന്നെ ബന്ധനത്തിലേക്കു വലിക്കുന്നകാലത്തു നാടാകമാനം 'വന്ദേമാതരം'കൊണ്ടു മുഴങ്ങുകയായിരുന്നു. ബന്ധനമുക്തനായി വെളിയിൽ വന്ന ഉടനേ ആ ജനധ്വനി കേൾക്കുവാൻ ആശിച്ചുകൊണ്ടു നാലുപാടും കർണ്ണേന്ദ്രിയങ്ങളെ ചെലുത്തി. എങ്ങും നിശ്ശബ്ദമാ

യിട്ടാണിരിക്കുന്നതു്. രാജ്യം ആവിയടങ്ങിക്കിടക്കുന്നു. ജനങ്ങൾ ഉദ്വേഗത്താൽ നിശ്ചേഷ്ടം നില്ക്കുന്നു.

“നമ്മളിൽനിന്നു് ഉയൎന്നു് വിരിഞ്ഞു വിളങ്ങിത്തുടങ്ങിയ ഭവിഷ്യൽപ്രഭാവപൂരത്താൽ സങ്കീൎണ്ണമായിരുന്ന ദിവ്യജ്യോതിൎമ്മണ്ഡലം ഇപ്പോൾ വിഗതപ്രഭമായിട്ടാണു കാണുന്നതു്. നമ്മളിൽ ഇടിയും മിന്നലും പ്രയോഗിച്ചുകൊണ്ടു് അന്ധകാരനിബിഡമായി മനുഷ്യനിൎമ്മിതമായ ആകാശം നമ്മെ ഇപ്പോൾ അകപ്പെടുത്തിയതു പോലെ തോന്നുന്നു. എങ്ങോട്ടാണു ചെല്ലേണ്ടതെന്നു് ആൎക്കും അറിഞ്ഞുകൂടാ. എല്ലാവരും പേടിച്ചുനങ്ങാതെ നില്ക്കുന്നു. “എന്താണിനി വേണ്ടതു്? ഇനി എന്താണു നമുക്കു ചെയ്യുവാനുള്ളതു്?”—എന്നീ ശങ്കയാണു് എതിരേറ്റും ഇപ്പോൾ കാണുന്നതു്. ഇനി എന്താണു ചെയ്യേണ്ടതു്, ഏതുവഴിക്കാണു ചെല്ലേണ്ടതു്—എന്നു് എനിക്കും നിശ്ചയമില്ല. എന്നാൽ, ഒരുകാൎയ്യംമാത്രം എനിക്കു സുജ്ഞാതമാണു്. സൎവ്വശക്തനായ ഈശ്വരനാണു് ആ ബോധവും അതിൽ വിശ്വാസവും എനിക്കുണ്ടാക്കിയിരിക്കുന്നതു്. ഇപ്പോഴിങ്ങിനെ മൌനം നമ്മളിൽ ചമച്ചതും ഈശ്വരൻതന്നെ. തേജസ്സിലും വിക്രമത്തിലും ഇതിനുമുമ്പു വിളയാടുകയുണ്ടായ ദൈവംതന്നെയാണു് ഇപ്പോൾ ശമത്തിലും സാമത്തിലും നിസ്തബ്ധം ഇറങ്ങിനില്ക്കുന്നതു്. ഈ ഭാരതീയർ ഒട്ടൊന്നു പിന്നോട്ടു വാങ്ങിനിന്നു്, ദൃഷ്ടിയെ അന്തൎമ്മുഖമാക്കി, തന്നെത്താൻ കണ്ടുകൊണ്ടു് ആ വഴിക്കു് ഈശ്വരേച്ഛയെ ഗ്രഹിക്കുവാനാണു് ഇവിടെ ഇപ്പോൾ ഈ മൌനത്തി

ന്റെ ആവിർഭാവം. അതുകൊണ്ടു് ഇപ്പോഴത്തെ ഈ നിസ്സഹായാവസ്ഥ കണ്ടു് എന്റെ മനസ്സിനു ലേശംപോലും ദീനതയുണ്ടായിട്ടില്ല. ഈ മൗനഭാവം 'കാരാഗൃഹത്തിൽ വെച്ചുതന്നെ എനിക്കു പരിചിതമായിട്ടുള്ളതാണു്. വിപിനചന്ദ്രപാലൻ ബന്ധനമുക്തനായ ഉടനെ ഇവിടെ പ്രസംഗിക്കയുണ്ടായതു് ഇപ്പോഴും ഞാൻ ഓർക്കുന്നു. മൊഴിയിലും പൊരുളിലും ആ പ്രസംഗം രാജ്യകാര്യവിവാദമെല്ലാ, ധാർമ്മികപ്രബോധനമാണു്. ജെയിൽവാസകാലത്തു താൻ ആചരിക്കയുണ്ടായ തപസ്സിനേയും, നമ്മളിലെല്ലാവരിലും ഒരുപോലെ കുടികൊള്ളുന്ന ആത്മാവിനേയും, നമ്മളേയും, നാം ഉൾപ്പെട്ട മനുഷ്യവർഗ്ഗത്തേയും സ്വേച്ഛയാ നയിച്ചുപോരുന്ന ഈശ്വരനേയും കുറിച്ചാണല്ലോ അദ്ദേഹം അന്നു പറഞ്ഞതു്. അതുപോലെ ഞാനും അനിത്യമായ രാജനീതിയെപ്പറ്റിയല്ലാ, അനശ്വരമായ ധർമ്മതത്വത്തെപ്പറ്റിയാണു് ഇവിടെ പ്രസംഗിക്കുവാൻ പോകുന്നതു്. വിപിനചന്ദ്രപാലനെപ്പോലെതന്നെ ഞാനും ബന്ധനത്തിൽ നിന്നു മുക്തനായി, വീണ്ടും നിങ്ങളെ കാണാറായി, ഉത്തരപാരാജനങ്ങളാൽ ആദ്യമായി സവിശേഷം സൽകൃതനായി ഈ ധാർമ്മികസഭയിൽ പ്രവിഷ്ടനായിരിക്കുയാണല്ലോ. ബക്സാർജെയിലിൽ വിപിനചന്ദ്രപാലനു് അരുളിയതുതന്നെയാണു് അലിപുരംജെയിലിൽവെച്ചു ദൈവം 'എനിക്കും തന്നിരിക്കുന്നതു്. ദൈവത്തിന്റെ ആജ്ഞയെ വഹിച്ചുകൊണ്ടു് ആ അനുഗ്രഹമെന്തെന്നു നിങ്ങളെ ഞാൻ അറിയിക്കാം.

"ഞാൻ നിശ്ചയമായും വിമുക്തനാകുമെന്ന് എനി
ക്കറിയാം. ഒരുകൊല്ലത്തെ ബന്ധനകാലം വിജനത്തിൽ
ഏകാഗ്രമായ ,സാധകത്തിന്നാണ് എനിക്ക് ഉപകരി
ച്ചിരിക്കുന്നത്. ശമം, ദമം, പ്രത്യാഹാരം, പ്രാണായാ
മം എന്നീ സാധനചതുഷ്ടയത്തിൽ മനസ്സുറയ്ക്കുവാൻ
ദൈവം എന്നെ ഒരുകൊല്ലത്തേയ്ക്ക് ഏകാന്തത്തിൽ
ഇരുത്തുകയാണുണ്ടായത്. ദൈവാജ്ഞയെ ലംഘിച്ചു
കൊണ്ട് ആ ഒരുകൊല്ലത്തിലധികംകാലം എന്നെ ബ
ന്ധനത്തിൽ നിർത്തുവാൻ മനുഷ്യർക്കാർക്കാനും കഴിയുമോ?
പറയുവാനൊരുവാക്കും ചെയ്യുവാനൊരുകാര്യവും എന്നെ
ഏല്പിച്ചിട്ടാണു ദൈവം വെളിയിലേയ്ക്കയച്ചിരിക്കുന്നത്.
ആ വാക്കുകളെ ഞാൻ ഗ്രഹിപ്പിക്കുന്നതുവരെക്കും
മാനുഷികമായ ഏതു ബലത്തിന്നും എന്നെ നിരോധിക്കു
വാൻ കഴികയില്ല. ദൈവനിയുക്തമായ ആ കാര്യത്തെ
ഞാൻ നിർവ്വഹിക്കുന്നതുവരെക്കും—എന്റെ ശരീരം എ
ത്രതന്നെ മെലിഞ്ഞു വിളർത്തിരുന്നാലും—മാനുഷികമായ
ഏതു ബലത്തിന്നും എന്നെ നിരോധിക്കുവാൻ കഴിക
യില്ല. ദൈവത്തിന്റെ ആദേശത്താൽ—പ്രേരണയാൽ—
നിങ്ങളുടെ മുമ്പിൽ പ്രഭാഷണത്തിനു വന്നിരിക്കയാണു
ഞാൻ.

"എന്നെ പിടിച്ചു ലാൽബജാർ പോലീസ്സ്റ്റേ
ഷനിൽ അടച്ചപ്പോഴം പെട്ടെന്നൊരു നിമിഷത്തേയ്ക്കു
ഞാൻ അസ്വസ്ഥനായി. ദൈവേച്ഛ എന്തെന്ന് അ
പ്പോഴം എനിക്കു മനസ്സിലായില്ല. "ഇതെന്തൊരത്ഭുതം!
ഇതെന്തൊരു ദുർഗ്ഗതി! എന്റെ നാട്ടിന്നു ഞാൻ ചെ

ശ്ലേതീത്രവെന്നതായി ധർമ്മ്യമായ കർത്തവ്യകർമ്മം എനിക്കുണ്ടെന്നാണല്ലോ ഞാൻ വിശ്വസിച്ചതു്. ആ കർമ്മം പരിപൂർണ്ണമാകുന്നതുവരെ—ഹാ, ദൈവമേ!—ഞാൻ അങ്ങയുടെ നിഴലിൽ സുരക്ഷിതനായി വർത്തിക്കുമെന്നാണല്ലോ കരുതിയതു്? അങ്ങിനെയിരിക്കെ, ഇല്ലാത്ത അപരാധം എന്നിൽ ആരോപിച്ചു് എന്നെ ഇദ്ദുരവസ്ഥയിലാക്കിയതെന്തു്!—എന്നിങ്ങിനെ എന്റെ ഹൃദയം ദൈവത്തെ വിളിച്ചു മുറയിട്ടു. അങ്ങിനെ ഒരു നാൾ കഴിഞ്ഞു—രണ്ടുനാൾ കഴിഞ്ഞു—മൂന്നാംനാൾ, “ക്ഷമയോടെ അനന്തരഗതിനോക്കു” എന്നൊരുവാക്കു് എന്റെ മനസ്സിൽ ധ്വനിച്ചു. അതോടുകൂടി ഞാൻ ശാന്തനായി. ക്ഷമയോടെ മറ്റു നടപടികൾ ഞാൻ നോക്കുമാറായി. ലാൽബെജാറിൽനിന്നു് എന്നെ അലിപ്പുരത്തിലേക്കു കൊണ്ടുപോയി ഏകാന്തമായ മുറിയിൽ ഒരുമാസത്തേക്കു ബന്ധിച്ചു. ആ അവസ്ഥയിൽ, ദൈവത്തിന്റെ ആജ്ഞ എന്തെന്നു കേൾക്കുവാനും, ദൈവകാര്യം എന്തെന്നും എനിക്കുള്ള ലോകസേവനം എങ്ങിനെയെന്നും അറിയുവാനും അല്ലും പകലും ഒരുപോലെ ഞാൻ കാത്തുകൊണ്ടിരുന്നു. ആ ഏകാന്തവാസത്തിൽ പ്രഥമമായ ആജ്ഞയും അനുഭൂതിയും എന്നിൽ എത്തി. സ്വജനത്തെയും പരിത്യജിച്ചു വിജനത്തിൽ ഏകാഗ്രമായി ആത്മധ്യാനനിഷ്ഠയോടെ വാണു പരമാത്മാവിനെ അന്തരംഗേണ ദർശിക്കുകയെന്നു കുറച്ചുനാൾമുമ്പേ എനിക്കുണ്ടായ ദൈവാജ്ഞയെ അപ്പോൾ ഞാൻ ഓർത്തു. അന്നു് ആ ആജ്ഞയെ നിർവ്വഹിക്കുവാൻ കഴിയാത്തവണ്ണം അത്രയ്ക്കു ഞാൻ ദുർബ്ബലനായിരുന്നു. അന്നു് ആ

എനിക്ക ദുസ്സഹമായ ഭാരമായിട്ടാണ തോന്നിയതു്. ഇത്തരമായ പല കൎമ്മങ്ങളിലും ഞാൻ അപ്പോൾ ഏൎപ്പെട്ടിരിക്കയായിരുന്നു. അവയെ വിടുവാൻ ഞാൻ ശക്തനായില്ല. ഞാൻ ആ കൎമ്മങ്ങളിൽനിന്ന് അകലുകയാണെങ്കിൽ അവ അനാഥമായി നശിച്ചുപോയേക്കുമെന്നു ഞാൻ പേടിച്ചു. അതുകൊണ്ടു് അവയിൽനിന്ന് ഒഴിഞ്ഞുമാറുവാൻ എനിക്ക മനസ്സുണ്ടായില്ല. അനന്തരം, ഏകാന്തവാസം വേണ്ടിവന്നപ്പോൾ എന്റെ മനസ്സിൽ കേൾക്കപ്പെടുന്നതാവിതു്:—"നിനക്ക ഖണ്ഡിക്കുവാൻ ശക്തിയില്ലാതെയിരുന്ന ശിഖരങ്ങളെയെല്ലാം ഞാൻതന്നെ മുറിച്ചു നീക്കിയിരിക്കുന്നു. അവ ആ സ്ഥാനത്തു് ഇനി അരുതെന്നാണ് എന്റെ ഇച്ഛ. നിനക്ക ചെയ്യുവാൻ ഇനി വേറെയാണ കാൎയ്യം. അതു നിനക്ക തന്നെത്താൻ പ്രാപ്യമല്ലാ. അതു് എന്തെന്നു നിന്നെ ഗ്രഹിപ്പിച്ചു് അതിലേക്ക നിന്നെ അഭ്യാസബലത്താൽ ആളാക്കുവാനാണ നിന്നെ ഞാൻ ഇവിടേക്ക കൊണ്ടുവന്നിരിക്കുന്നതു്." ഈ അശരീരിവാക്ക കഴിഞ്ഞ ഉടനെ ഭഗവൽഗീത യദൃച്ഛികമായി എനിക്ക കിട്ടി. ദൈവം സ്വപ്രകാശത്തെ എന്നിൽ പ്രതിഫലിപ്പിച്ചു. ഞാൻ ഗീതാപാരായണം തുടങ്ങി. ഗീതയിൽ ബുദ്ധിപൂൎവ്വകം മനസ്സു ചെലുത്തിയപ്പോൾ അൎജ്ജുനനു കൃഷ്ണൻ നൽകിയ ശാസനമെന്തെന്നും, ദൈവകാൎയ്യത്തിൽ ഏൎപ്പെട്ടവരെ സംബന്ധിച്ചു ദൈവത്തിന്റെ പ്രതിജ്ഞ എന്തെന്നും ഞാൻ ശരിയായി അറിഞ്ഞു. കാമക്രോധങ്ങളെ അകററി കൎമ്മഫലത്തെയെല്ലാം ദൈവത്തിന സമൎപ്പിച്ചു്, നിൎമ്മമനും നിരഹങ്കാരിയുമായി, ദൈവത്തി

ന്ന സ്വതന്ത്രവും പ്രയോഗക്ഷമവുമായ ആയുധമായി, ഉച്ചനീചഭേദമോ, മിത്രാമിത്രഭേദമോ, ജയാപജയഭേദമോ കൂടാതെ പൂർണ്ണമനസ്സോടെ ദൈവകാര്യം നിർവ്വഹിക്കുകയെന്നതാണു മനുഷ്യന്റെ കർത്തവ്യകർമ്മമെന്നു് എനിക്കു ബോധമുണ്ടായി. സനാതനധർമ്മത്തിന്റെ രഹസ്യം ഞാൻ കണ്ടു.

"നാം സനാതനധർമ്മത്തെക്കുറിച്ചു കൂടക്കൂടെ പറയാറുണ്ടല്ലോ. എന്നാൽ, എന്താണു് ആ സനാതനധർമ്മമെന്നു ശരിയായി അറിയുന്നവർ വളരെ ദുർല്ലഭമാണു്. വെറും വിശ്വാസത്തേയും ഏകാഭിമതത്തേയും അവലംബിച്ചുകൊണ്ടാണു മററു മതങ്ങൾ ജീവിച്ചുപോരുന്നതു്. സനാതനധർമ്മമാവട്ടെ, സ്വയംപ്രഭമാണു്. സ്വയം സചേതനമാണതു്. അനുഷ്ഠാനയോഗ്യമായ മതം അതൊന്നുമാത്രമാണു്. വെറും വിശ്വാസത്തെ അവലംബിച്ചതല്ലാ അതു്. അതു് ആത്മദർശികൾക്കു ബഹുകാലത്തെ നിരന്തരം പ്രയത്നംകൊണ്ടുണ്ടായ ദിവ്യാനുഭൂതികളുടെ സമുച്ചയമാണു്. മനുഷ്യവർഗ്ഗം പരമശാന്തിയോടെ വർദ്ധിക്കുന്നതിനു ഭാരതവർഷത്തിൽ ഉദിച്ചുയർന്ന ധർമ്മമാണതു്. അതിനെ ലോകത്തിനു നൽകുവാനാണു ഭാരതത്തിന്റെ പുരോഗതി. സ്വബലത്തെ വളർത്തിക്കൊണ്ടു പരഹിംസചെയ്യുന്നതിലാണു മററു രാജ്യങ്ങൾക്കു കണ്ണും കൈയും. ഭാരതമാവട്ടെ, സ്വാർത്ഥലാഭത്തെ പാപമെന്നു വെറുക്കുന്ന പരിത്യാഗമൂർത്തിയാണു്. തനിക്കു സിദ്ധിച്ച നിത്യജ്യോതിസ്സിനെ ലോകത്തിന്നാകമാനം വീതിച്ചുകൊടുക്കുവാനാണു ഭാരതത്തി

ന്റെ ഉദയം. ഒരിക്കലും തനിക്കവേണ്ടി മാത്രമല്ല ഭാരതത്തിന്റെ ജീവിതം. മനുഷ്യലോകത്തിന്നായിട്ടാണ ഭാരതം ജീവിതത്തെ ധരിച്ചിരിക്കുന്നതു്. തനിക്ക മാത്രമായി ഉൽകൎഷം സിദ്ധിക്കുന്നതുകൊണ്ടു ഭാരതത്തിന്ന തൃപ്തിയുണ്ടാകുന്നതല്ല. ലോകത്തിലെ സൎവ്വജനതയ്ക്കും ഉൽകൎഷമുണ്ടായാലേ ഭാരതത്തിന്ന സംപ്രീതി ചേരുകയുള്ളു.

ഈ സത്യമാണ ദൈവം എനിക്ക പിന്നീട കാണിച്ചുതന്നതു്. ഭാരതധൎമ്മത്തിന്റെ സൂക്ഷ്മമായ പൊരുളും അദ്ദേഹം എന്നെ ഗ്രഹിപ്പിച്ചു. അദ്ദേഹം കാരാഗാരത്തിലെ രക്ഷിജനത്തിന്നു് എന്നിൽ അനുതാപമുണ്ടാക്കിത്തീൎത്തു മറെറാരു സംഭവം. അവർ എന്നെ കണ്ടു്—"ഇദ്ദേഹം ഈ മുറിയിൽ തനിയെ കിടന്നു കഷ്ടപ്പെടുന്നുവല്ലോ; രാവിലെയും വൈകുന്നേരവും അരമണിക്കൂർനേരം പുറത്തുവന്നു ലാത്തട്ടെ"—എന്നു ജയിലധികാരിയായ വെള്ളക്കാരനോടു് അനുജ്ഞ യാചിച്ചു. ആയാളും അതു സമ്മതിച്ചു. അപ്രകാരം ഞാൻ പുറത്തു വന്നു ലാത്തുമ്പോഴാണ ദൈവതേജസ്സ് എന്നിൽ പ്രവേശിച്ചതു്. ഇതരമനുഷ്യരിൽനിന്നു് എന്നെ വേർപെടുത്തിവെച്ചിരിക്കുന്ന ആ കാരാഗൃഹത്തെ ഞാൻ മാറിനിന്നു നോക്കി. നെടിയ മതിലുകളാൽ എന്നെ ആ ജെയിൽ അകപ്പെടുത്തീട്ടുണ്ടെന്നു് എനിക്ക തോന്നുകയുണ്ടായില്ല.

"എന്നെ ചുഴന്നുനില്ക്കുന്നതായി ഞാൻ കണ്ടതു കൃഷ്ണനെയാണ്. എനിക്കുള്ള കൂടിന്റെ എതിരെയായു

ള്ള വൃക്ഷശാഖയിൻകീഴിൽ ഞാൻ അങ്ങോട്ടുമിങ്ങോട്ടുമായി നടന്നു. അവിടെ വൃക്ഷത്തെയല്ലാ ഞാൻ കണ്ടതു്. വാസുദേവൻ—ശ്രീകൃഷ്ണൻ—തന്റെ ഛായയിൽ എന്നെ ചേർത്തുകൊണ്ടു നില്ക്കുന്നതായി എനിക്കു തോന്നി. എനിക്കുള്ള കൂട്ടിന്റെ ആ ഇരുമ്പുകമ്പികളെ ഞാൻ നോക്കി. കൃഷ്ണനാണു് അവിടെ എന്റെ കാവലാളിയായി നില്ക്കുന്നതു്. ഞാൻ കൃഷ്ണനെ കണ്ടു. തിരിയെ മുറിയിൽ ചെന്നു്, കിടക്കുവാൻ എനിക്കു കിട്ടീട്ടുള്ള കരിമ്പടത്തിന്മേൽ ഞാൻ തളർന്നു ചെരിഞ്ഞു. എന്റെ തോഴനും എന്റെ പ്രാണപ്രിയനുമായ കൃഷ്ണൻ സ്വകരങ്ങളാൽ എന്നെ ആശ്ലേഷിക്കുന്നതുപോലെ അപ്പോൾ എനിക്കു തോന്നി. ഇങ്ങിനെയാണു ദൈവം എനിക്കരുളിയ അനുഗ്രഹത്തിന്റെ പ്രഥമാനുഭൂതി. ജെയിലിലെ ആ പുള്ളികളെയെല്ലാം നോക്കി. തസ്കരന്മാർ, ഘാതുകന്മാർ, വഞ്ചകന്മാർ എന്നിവരുൾപ്പെടെയുള്ള ആ ബന്ധനസ്ഥരേവരും കൃഷ്ണന്റെ അംശങ്ങളായി എനിക്കു ഗോചരീഭൂതമായി. ആ തസ്കരന്മാരിലും ഘാതുകന്മാരിലും വളരെപ്പേർ സ്നേഹത്താലും ദാക്ഷിണ്യത്താലും എന്നെ അധഃകരിക്കയുണ്ടായി. അവരിലൊരാൾ താപസനെപ്പോലെ അത്ര പരിശുദ്ധനായിട്ടാണു വർത്തിക്കുന്നതു്. അവൻ എഴുത്തറിയാത്തവനാണു്. ജാത്യഭിമാനം അവനെ നീചകുലത്തിലേക്കു തള്ളിയിരിക്കുന്നു. മോഷണക്കുറ്റത്തിനു പത്തുകൊല്ലത്തെ കഠിനതടവാണു് അവനു കിട്ടിയിരിക്കുന്നതു്. ഇവരെ ചൂണ്ടിക്കാണിച്ചുകൊണ്ടു് എന്റെ മനസ്സിൽ ഉദിച്ച കൃഷ്ണനിയോഗമാവിതു്:—"കൃ

ട്ടുകാരായി ഞാൻ നിനക്കു തന്നിരിക്കുന്ന ഈ ആളുകളെ നോക്കൂ! ഇവർക്കിടയിൽ എന്റെ കാര്യം കുറെയല്ലാം നിനക്കു ചെയ്യുവാനുണ്ടു്. ഇങ്ങിനെയുള്ളവരെ നന്നാക്കിയുയർത്തുന്നതിലാണു് എനിക്കു് അധികം പ്രിയം.”

“എന്റെ കേസ്സു് കീഴ്ക്കോടതിയിൽ വിചാരണ തുടങ്ങി. ഞങ്ങളെ മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കി. അപ്പോഴും, മുൻപോലെ ധ്യാനയോഗത്തിൽത്തന്നെയാണു ഞാൻ വർത്തിച്ചതു്. അപ്പോഴും അശരീരിവാക്കു് എന്റെ മനസ്സിലേക്കു കടന്നു. “നിന്നെ ബന്ധനത്തിലാക്കിയപ്പോൾ, ഇനി ഗതിയെന്തു് എന്നു നീ മുറയിട്ടുവല്ലോ; ഇപ്പോൾ ഈ മജിസ്ട്രേട്ടിനെ നോക്കൂ; ഈ സർക്കാർവക്കീലിനെ നോക്കൂ” — എന്നാണതു്.

“ഞാൻ നോക്കി. അവിടെ കണ്ടതു മജിസ്ട്രേട്ടിനെയല്ല, കൃഷ്ണനെയാണു്. കൃഷ്ണൻ ന്യായാസനത്തിൽ എഴുന്നരുളുന്നതു ഞാൻ കണ്ടു. സർക്കാർവക്കീലിനെ നോക്കി; ആ വിഗ്രഹത്തിൽ വെറും വക്കീലിനെയല്ല, സാക്ഷാൽ കൃഷ്ണനെയാണു്—എന്റെ തോഴനെ, എന്റെ പ്രാണപ്രിയനെയാണു ഞാൻ കണ്ടതു്. കൃഷ്ണൻ അപ്പോൾ അരുളിയതാവിതു്:—“ഇനി നിനക്കു പേടിയുണ്ടോ? എങ്ങുമതിലും ഉള്ളവനാണു ഞാൻ. സർവ്വജീവികളുടേയും വിചാരകർമ്മങ്ങളെയെല്ലാം ഞാനാണു പ്രവർത്തിപ്പിക്കുന്നതു്. എപ്പോഴും നിന്നെ ഞാൻ രക്ഷിച്ചുപോരുന്നുണ്ടു്. നീ പേടിക്കേണ്ടാ. നിന്റെ പേരിൽ

ആരോപിച്ചിട്ടുള്ള ഈ കേസ്സും എന്റെ വശം വിട്ടേക്കുക. നിനക്കു് ഈ കേസ്സിൽ കാൎയ്യമൊന്നുമില്ലാ. വെറും വിചാരണയ്ക്കുവേണ്ടിയല്ലാ നിന്നെ ഈ കച്ചേരിയിൽ കൊണ്ടുവന്നിരിക്കുന്നതു്. ഇതിൽനിന്നു വേറെകാൎയ്യം ഞാൻ കാണുന്നുണ്ടു്. എന്റെ സ്വന്തം കാൎയ്യം നിൎവ്വഹിക്കുന്നതിനു ഞാൻ പ്രയോഗിച്ച ഉപായമാണു് ഈ കേസ്സും ഈ വിചാരണയും.''

"അനന്തരം, ഞങ്ങളുടെ കേസ്സു സെഷ്യൻസ് കോൎട്ടിൽ വിചാരണയിലായി. എന്റെ വക്കീലിന്നായി ഞാൻ കുറെ നിൎദ്ദേശങ്ങൾ കുറിച്ചുതുടങ്ങി. എന്നെക്കുറിച്ചു സാക്ഷികൾ പറഞ്ഞിട്ടുള്ള നുണകളെയും, അവയെ വെളിപ്പെടുത്തുവാൻ തക്കവണ്ണം ആ സാക്ഷികളോടു ചെയ്യേണ്ട എതിർചോദ്യങ്ങളേയും ഞാൻ കുറിച്ചുവെച്ചു. അപ്പോൾ അവിടെ അവിചാരിതമായ സംഭവമുണ്ടായി. കേസ്സിൽ എന്റെ ഭാഗത്തേക്കായി ഞാൻ കരുതിയിരുന്ന മുന്നേർപ്പാടുകൾക്കെല്ലാം പെട്ടെന്നു മാററമുണ്ടായി. അപ്രതീക്ഷിതമായി പുതിയൊരു വക്കീൽ എന്റെ പക്ഷത്തിൽ വാദിക്കുവാനായി മുന്നോട്ടുവന്നു. എന്റെ പൂൎവ്വമിത്രമാണദ്ദേഹം. എന്നാൽ, അദ്ദേഹം ഇതിലേക്കു തന്നെത്താൻ ഇറങ്ങിവരുമെന്നു ഞാൻ കരുതിയതല്ലാ. ശങ്കാകുലമാകുവാൻതക്കവണ്ണം മനസ്സിലേക്കു തള്ളിവരാവുന്ന വിചാരശതങ്ങളെയെല്ലാംതടുത്തു്, തനിക്കുള്ള മറെറല്ലാജോലികളേയും നിൎത്തിവെച്ചു്, പലനാളുകൾ അല്ലും പകലുമായി പ്രവൎത്തിച്ചുകൊണ്ടു്, സൂക്ഷ്മമായും സ്ഥൂലമായും ലേഖനത്തിന്നു തെളിവുകളുണ്ടാക്ക

ററതുപോലും പരിഗണിക്കാതെ എൻെറ വിമോചന ത്തിന്നായി ഏററവും പാടുപെട്ട അദ്ദേഹം—ശ്രീമാൻ ചിത്തരഞ്ജനദാസ്—നിങ്ങൾക്കേവൎക്കും സുജ്ഞാതനാണല്ലോ. അദ്ദേഹത്തെ കണ്ടതോടുകൂടി ഞാൻ പ്രഹൃഷ്ടനായി. അദ്ദേഹത്തിൻെറ ഉപയോഗത്തിന്നായി വീണ്ടും എൻെറ കുറിപ്പുകളിൽ ഞാൻ കൈവെച്ചു. ഉടനെ എൻെറ മനസ്സിൽ ദൈവപ്പുയരാൽ ഇങ്ങിനെതോന്നി:—"നിൻെറ കൈകാലുകൾ കെട്ടിപ്പൂട്ടിയിരിക്കുന്ന വിലങ്ങുകൾ ഇദ്ദേഹം ഏകനായി മുറിച്ചെറിയും. നിൻെറ ഈ കുറിപ്പുകളെല്ലാം അകററിയേക്കു. ഇദ്ദേഹത്തിന്ന നീ യാതൊന്നും പറഞ്ഞുകൊടുക്കേണ്ടതില്ല. വേണ്ടുന്നതെല്ലാം ഇദ്ദേഹത്തിൻെറ മനസ്സിൻ ഞാൻ തോന്നിപ്പിച്ചുകൊള്ളാം." ആത്മാവിൽനിന്ന് ഇത്രയും ഞാൻ കേട്ടതോടുകൂടി കേസ്സിനെ സംബന്ധിച്ചുള്ള എല്ലാ നടപടികളിൽനിന്നും എൻെറ ആലോചനയെ ഞാൻ പിൻവലിച്ചു. വക്കീലിനോട് ഒരുവാക്കുപോലും കേസ്സിനെക്കുറിച്ചു ഞാൻ പറകയുണ്ടായില്ല. എന്നോടു ചിലതു ചോദിച്ചതിന്ന് എന്നിൽനിന്നുണ്ടായ മറുപടി കേസ്സിന്ന് അനുകൂലമല്ലാതിരുന്നതിനാൽ അദ്ദേഹം ശകാരിക്കയേയുണ്ടായുള്ളു. എല്ലാ നടപടികളിലും അദ്ദേഹം തന്നെതാൻ ഏൎപ്പെട്ടു. അതിൻെറ പൎയ്യവസാനം എങ്ങിനെയാണെന്നു നിങ്ങളേവരും അറിഞ്ഞിട്ടുള്ളതാണല്ലോ. കൃഷ്ണൻെറ ഇച്ഛ എനിക്കു മനസ്സിലായി. പിന്നെയും പിന്നെയും സുവ്യക്തമായി എനിക്കു കേൾക്കാറുള്ള അന്തൎവ്വാണിയാവിതു:—"ഭാരതജനതയിലാണ് എൻെറ ആവാസം. ഞാനാണു കു

ത്താവു്. ഞാനാണു ശരണ്യൻ. പേടിക്കേണ്ടാ. ഞാൻ നിന്നെ കാരാഗൃഹത്തിലേക്കു കൊണ്ടുവന്നതു് ഏതു കാര്യത്തിന്നാണെന്നു് എപ്പോഴും സ്മരിക്കൂ. അതിലാണു നിന്റെ കർത്തവ്യകർമ്മം. നീ പുറത്തേക്കുവരുമ്പോൾ ആധിയോ ഭീതിയോ ഒന്നുംകൊണ്ടും നിനക്കു് ഉണ്ടാവരുതു്. ഞാനാണു് എല്ലാത്തിന്നും കർത്താവെന്നും നീയോ അന്യരോ അല്ലെന്നും എപ്പോഴും ഓർത്തുകൊള്ളുക. എതിരെ ചുഴൽക്കാററടിച്ചാലും, കാട്ടിലോ, തീയിലോ, ഇരുട്ടിലോ അകപ്പെട്ടാലും, മുന്നോട്ടേക്കു വഴിയടഞ്ഞാലും നീ സംഭ്രമിക്കരുതു്. എനിക്കു് അസാധ്യമായി യാതൊന്നുമില്ല. ഒന്നും എനിക്കു ഗുപ്തമല്ല. ഭാരതജനതയിൽ ഞാൻ വർത്തിക്കുന്നു. ഭാരതജനതയുടെ പുരോഗതിയിൽ ഞാനാണു മുമ്പേ നടക്കുന്നതു്. എന്റെ സങ്കല്പമെല്ലാം സിദ്ധിപൂർവ്വകമാണു്. എന്റേയാണു്, ഈ ലോകത്തിൽ മററാരുടേയുമല്ല, നിറവേറുന്ന ഇച്ഛ. ഭവിക്കണമെന്നു ഞാൻ വിചാരിക്കുന്നതു നിശ്ചയമായും ഭവിക്കും; അതിനെ ഏതു മാനുഷികബലത്തിനും നിരോധിക്കുവാൻ കഴികയില്ല.”

“കേസ്സിന്നിടയ്ക്കു് എന്നെ ആ തനിമുറിയിൽനിന്നു മാററി; ആ കേസ്സിൽ എന്റെ കൂട്ടാളികളോടൊരുമിച്ചു പാർക്കുവാൻ എനിക്കു് അനുജ്ഞ കിട്ടി. ഇന്നു നിങ്ങൾ എന്നെ നോക്കി എന്റെ ത്യാഗവ്രതത്തെയും ദേശഭക്തിയേയും കുറിച്ചു വളരെയെല്ലാം പുകഴ്ത്തുകയുണ്ടായല്ലോ. ജെയിലിൽനിന്നു വന്നതിൽപ്പിന്നെ ഇത്തരം സ്തുതിവാക്കുകൾ കുറെയൊന്നുമല്ലാ ഞാൻ കേൾക്കുന്നതു്. എ

ന്നാൽ, ഇതത്രയും എനിക്കു പെരുതായ സങ്കടമാണു ണ്ടാക്കുന്നതു്. എന്റെ ന്യൂനതകൾ ഞാൻ നല്ലവണ്ണം അറിയുന്നുണ്ടു്. കുററങ്ങളും കുറവുകളും എന്റെ ജീവിതത്തെ തിന്നുതിന്നുകൊണ്ടാണിരിക്കുന്നതു്. മുമ്പുതന്നെ എനിക്കിതറിയാം. വിജനവാസത്തിൽ അവയെല്ലാം ഉരുകിയുണർന്നപ്പോൾ വ്യക്തമായി അവയെ കാണുവാൻ എനിക്കു കഴിഞ്ഞു. സാമാന്യമനുഷ്യനാണു ഞാൻ. കുററങ്ങളുടെ കൂടാരം ഞാൻ. കേടുകളും പോരായ്മകളും പലതുമുണ്ടെന്നിൽ. അജ്ഞാതമായ ഏതോ മഹാശക്തി എന്നിൽ പ്രകാശിച്ചുതുടങ്ങിയപ്പോഴാണു ഞാൻ മഹാപാപിയാണെന്നു് എനിക്കു ബോധമുണ്ടായതു്. അതിരിക്കട്ടെ. കാരാഗൃഹത്തിൽ എന്റെ ആ കൂട്ടാളികളോടുകൂടി ഞാൻ പാർക്കാറായി. എന്നെക്കാൾ ധീരചിത്തന്മാരും സ്വാർത്ഥത്യാഗികളുമാണവർ. ചരിത്രത്തിലും, വിക്രമത്തിലും, വിദ്യാനൈപുണ്യത്തിലും അവർ എന്നെക്കാൾ എത്രയോ ഉയർന്നവരാണു്. മഹാജനതയിൽ എന്റെ ആജ്ഞയാൽ വികസിച്ചുവരുന്ന കുസുമപരമ്പരയാണിവർ. നിന്നെക്കാൾ ഇവർ ബലിഷ്ഠരാണു്. നിനക്കു വിഷാദമെന്തിനു്? നീ ഒതുങ്ങിയുറങ്ങിയാലും കാര്യമെല്ലാം മേല്ക്കുമേൽ മുറയ്ക്കു നടന്നുകൊള്ളും. നിന്നെ നാളെത്തന്നെ അകലെ തള്ളിയാലും ഈ യുവാക്കന്മാർ നിന്റെ കാര്യത്തെ നിന്നെക്കാൾ സാമർത്ഥ്യത്തോടുകൂടി നിറവേററും. ഭാരതജനതയെ സമുദ്ധരിക്കേണ്ടതു് എങ്ങിനെയെന്നു പറഞ്ഞുകൊടുക്കുവാൻ നിനക്കു ഞാൻ ശക്തി തന്നിട്ടുണ്ടു്."

"ഉടനെ ഒരേ അടിക്ക് ആ നിലയും മാറി. ജെയിലുദ്യോഗസ്ഥന്മാർ ആവേശത്തോടെ വന്ന് എന്നെ വീണ്ടും തനിമുറിയിലേക്കുതന്നെ മാററി. അപ്പോഴുണ്ടായതു് എന്തെല്ലാമെന്ന് ഇപ്പോഴെനിക്കു നിരൂപിക്കാവതല്ല. കൃഷ്ണൻ അടിക്കടി അത്ഭുതകർമ്മങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു സനാതനധർമ്മതത്വത്തെ സമ്പൂർണ്ണമായി എനിക്കു കാണിച്ചുതന്നുവെന്നു മാത്രമേ ഇവിടെ പ്രസ്താവിക്കുന്നുള്ളു.

"ആദിയിൽ സംശയങ്ങൾ പലതും എനിക്കുണ്ടായിരുന്നു. ഞാൻ ഇംഗ്ലണ്ടിലായിരുന്നപ്പോൾ പരധർമ്മത്തിലും പരാഭിപ്രായങ്ങളിലുമാണ് ഇടപെട്ടുകൊണ്ടിരുന്നതു്. സനാതനധർമ്മത്തിലെ പല സിദ്ധാന്തങ്ങളെയും വെറും സ്വപ്നമെന്നും, മായയെന്നും, മിഥ്യയെന്നും ഞാൻ വിചാരിക്കയുണ്ടായി. എന്നാൽ, ഇതിനിടയായി സനാതനധർമ്മത്തിന്റെ നിത്യസത്യപ്രകാശം എന്റെ ജീവിതത്തിലെ അകത്തും പുറത്തും ഇടയിലുമായി നിരന്തരം ഉദയനാളുടങ്ങിയിരിക്കുന്നു. സനാതനധർമ്മത്തിലാണ്, അതിൽനിന്നാണ്, അതിലേക്കാണ്, എന്റെ ജീവിതമെന്ന് എനിക്കിപ്പോൾ അനുഭൂതിയുണ്ടായി. ഭൗതികവിജ്ഞാനങ്ങൾക്കു കണ്ടെത്തുവാൻ കഴിയാത്ത ജീവിതരഹസ്യങ്ങൾ എനിക്കു സനാതനധർമ്മത്താൽ അറിയുവാൻ കഴിഞ്ഞിട്ടുണ്ടു്. ആദ്യമാദ്യം ശക്തികൊണ്ടും ജ്ഞാനംകൊണ്ടും നോക്കിയതിൽ എനിക്ക് ഈശ്വരനെ സമീപിക്കുവാൻ കഴിഞ്ഞില്ല. ഈ ദേശീയപ്രസ്ഥാനം ആരംഭിക്കുമുമ്പേ—ഞാൻ ബഹുജന

സേവനത്തിൽ അല്ലാതിരുന്നപ്പോഴും—ബറോഡയിൽവെച്ചു് ഒരിക്കൽ ഈശ്വരൻ എന്നെ വിളിക്കുകയുണ്ടായിട്ടുണ്ടു്. അന്നു ഞാൻ വിശ്വാസപൂർവ്വം അദ്ദേഹത്തെ അണയാതിരിക്കയാണു ചെയ്തതു്. നാസ്തികത്വം, അവിശ്വാസം, സംശയം എന്നിതെല്ലാം എന്റെ മനസ്സിൽ അന്നു നിറഞ്ഞിരിക്കയായിരുന്നു. ദൈവമുണ്ടെന്നു നിശ്ചയംപോലും അന്നെനിക്കില്ല. ദൈവത്തിന്റെ സാന്നിദ്ധ്യത്തിലാണു് ഈ പ്രപഞ്ചം പ്രവർത്തിക്കുന്നതെന്നു് അന്നു് എനിക്കു് അറിഞ്ഞുകൂടാ. എങ്കിലും, ഏതോ ശക്തി എന്റെ മനസ്സിനെ ഗീതയിലേക്കും, വേദത്തിലേക്കും, സനാതനധർമ്മത്തിലേക്കും ഉഴറോടെ വലിച്ചു. അപ്പോഴും, വേദാന്തത്തെ ആധാരമാക്കിക്കൊണ്ടുള്ള ധർമ്മവിധിയിൽ—യോഗസിദ്ധാന്തത്തിൽ—ഏതോ മഹത്തായ സത്യം കുടികൊള്ളുന്നുണ്ടെന്നു് എനിക്കു തോന്നിത്തുടങ്ങി. അതു് എന്തെന്നറിയുവാൻ ഞാൻ യോഗാഭ്യാസത്തിൽ ദൃഢവ്രതനായി ഏർപ്പെട്ടു. അന്നു് ആരംഭിക്കുമ്പോഴും ഞാൻ ഭക്തിപൂർവ്വം പ്രാർത്ഥിച്ചതാവിതു്:—

"ദൈവമേ, സർവ്വവ്യാപിയായി അങ്ങു് എഴുന്നരുളുന്നുണ്ടെങ്കിൽ അങ്ങേയ്ക്കു് എന്റെ മനസ്സു് അറിയാവുന്നതുതന്നെ. മോക്ഷത്തെ കാംക്ഷിച്ചുകൊണ്ടല്ല എന്റെ ഈ തപസ്സു്. മററുള്ളവർ കാമിക്കുമ്പോലെ സ്വന്തമായി വല്ല വരത്തെയും ഞാൻ അങ്ങയോടു് അർത്ഥിക്കുന്നില്ല. ഭാരതജനതയെ സമുദ്ധരിക്കുവാനുള്ള ശക്തി എനിക്കുണ്ടാകേണമേ എന്നാണു് എന്റെ പ്രാർത്ഥന. ഞാൻ ഈ മഹാജനതയെ സ്നേഹിക്കുന്നു. ഈ ജനതു

ണ്ണായി എന്റെ ജീവിതം സമ്പൂർണ്ണമായി സമർപ്പിതമാകേണമെന്നാണു് എന്റെ ഒരേ അഭിലാഷം. എന്റെ സർവ്വവിചാരങ്ങളേയും സർവ്വകർമ്മങ്ങളേയും ഈ ഭാരതജനതയിൽ ഏകാഗ്രം ചെലുത്തുമാറു് അങ്ങു് അനുഗ്രഹിച്ചാലും.''

''ഈ ഉദ്ദേശത്തോടുകൂടി ഞാൻ യോഗസിദ്ധിക്കായി ബഹുസംവത്സരം പ്രയത്നിച്ചു. അതിൽ ഏതാണ്ടൊപ്പം പരിശീലനം എനിക്കുണ്ടായി. എന്നാൽ, ഞാൻ പ്രാർത്ഥിച്ചതേതോ അതു് ഇനിയും സിദ്ധമായിട്ടില്ല. ഞാൻ കാരാഗൃഹത്തിലെ ഏകാന്ത ഗുഹയിലായപ്പോൾ "എന്താണു് അങ്ങയുടെ ആജ്ഞ?' എന്നു ദൈവത്തെ വിളിച്ചുകൊണ്ടു ചോദിച്ചു. "ഹാ, ദൈവമേ, അങ്ങു് എന്നെ ഉപദേശിച്ചാലും! എന്താണു ചെയ്യേണ്ടതെന്നോ എങ്ങിനെയാണു ചെയ്യേണ്ടതെന്നോ അറിഞ്ഞുകൂടാതെ ഞാൻ കുഴങ്ങുന്നു. അങ്ങു് എന്നെ അനുശാസിച്ചാലും!'' ഈ പ്രാർത്ഥനകൊണ്ടു് യോഗബലംകൊണ്ടു് എനിക്കു മറുപടി കേൾക്കായ്‌വന്നു:—

''ഭാരതജനതയെ സമുദ്ധരിക്കേണ്ട ഭാരം ഞാൻ നിന്നെ ഏല്പിച്ചിരിക്കുന്നു. നീ ഉടനെ ഈ കാരാഗൃഹത്തിൽനിന്നു വിമുക്തനാകും. രാജകീയമായ ദണ്ഡവിധിയാൽ മററുള്ളവരെപ്പോലെ ദേശീയകാര്യത്തിൽ കാരാഗൃഹവാസം സ്ഥിരമായി അംഗീകരിക്കുന്നതിനു നിനക്കു് എന്റെ അനുജ്ഞ ഇല്ല. നിന്നെ മഹത്തായ കർമ്മത്തിലേക്കു ഞാൻ നിയോഗിക്കുന്നു. ഇതുതന്നെയാണു് എനിക്കു നിന്നോടുള്ള അനുശാസനം. എന്റെ

കാര്യം യഥാധർമ്മം നിർവ്വഹിക്കുന്നതിനു നിനക്കു ഞാൻ അനുജ്ഞ തന്നിരിക്കുന്നു."

"ഇതാണു ഞാൻ ആദ്യം കേട്ട ദൈവവാക്ക്. പിന്നീടു കേട്ടതു് ഇങ്ങിനെയാണു്:—

"ഈ വർഷം, നിന്റെ ഈ ഏകാന്തവാസത്തിൽ, നിനക്കുള്ള സംശയങ്ങളെല്ലാം അകലുമാറു ഞാൻ പ്രത്യക്ഷമായി ഏതാണ്ടെന്നു കാണിച്ചുതന്നുവല്ലോ. ഇതു തന്നെയാണു സനാതനധർമ്മത്തിന്റെ സാക്ഷാൽ തത്വം. ഈ ധർമ്മത്തെയാണു ഞാൻ ലോകസംരക്ഷണം ഉയർത്തിക്കൊണ്ടിരിക്കുന്നതു്. ഇതിനെത്തന്നെയാണു മഹർഷികളും മററു ജനനേതാക്കന്മാരും അവതാരപുരുഷന്മാരും അനുഷ്ഠിച്ചുപോന്നിരിക്കുന്നതും. ഇനി അതു്—ആ സനാതനധർമ്മം—സർവ്വരാജ്യങ്ങളിലും പ്രവേശിച്ചു് എന്റെ കാര്യത്തെ അവിടങ്ങളിലെല്ലാം പ്രകാശിപ്പിക്കുവാൻ ഉദിക്കുകയാണിപ്പോൾ. എന്റെ കാര്യം ലോകമാകമാനം ചെലുത്തുവാനാണു ഭാരതജനതയെ ഞാൻ ഉയർത്തുന്നതു്. ഇതുതന്നെയാണു സനാതനധർമ്മത്തിന്റെ രഹസ്യം. ഇതിനുമുമ്പു നീ ഇതു ശരിയായി അറിഞ്ഞിരുന്നില്ല. ഇപ്പോൾ ഞാൻ ഇതു നിന്നെ സ്പഷ്ടമായി ധരിപ്പിച്ചുകഴിഞ്ഞു. നിന്റെ മനസ്സിനെ ആകുലമാക്കിയിരുന്ന ആ നാസ്തികത്വവും സംശയവും നിശ്ശേഷം അകന്നിരിക്കുന്നു. സ്ഥൂലമായും സൂക്ഷ്മമായും ഈ വിഷയത്തിൽ നിനക്കു് അകത്തും പുറത്തും ഒരുപോലെ സമ്മതമാകുമാറു ഞാൻ നിന്നെ അനുഭവപ്രമാണത്തിൽത്തന്നെ എത്തിച്ചിട്ടുണ്ടു്. നീ വെളിയിൽ ചെ

ന്നു നിന്റെ നാട്ടുകാരെ ഈ സത്യം ഗ്രഹിപ്പിക്കുക. സനാതനധർമ്മത്തിന്നായിട്ടാണു് അവരെ ഉയർത്തുന്നതെന്നു് അവർ അറിയട്ടെ. തങ്ങൾക്കു മാത്രമായിട്ടല്ല, ലോകത്തിന്നെല്ലാമായിട്ടാണു് അവർ വളരുന്നതെന്നു് അവരോടു പറയൂ. ലോകസേവനത്തിന്നാണു് അവൎക്കു ഞാൻ സ്വാതന്ത്ര്യം നൽകുന്നതു്. ഭാരതഭൂമിയുടെ ഉൽകർഷമെന്നതു സനാതനധർമ്മത്തിന്റെ ഉൽകർഷമാണു്. ഭാരതജനതയുടെ മഹത്വം സനാതനധർമ്മത്തിന്റെ മഹത്വംതന്നെ. ഭാരതമാകെ അമേയഭാവത്തോടെ ഐശ്വര്യം പ്രാപിക്കുകയെന്നതു സനാതനധർമ്മത്താൽ ലോകമാകെ ഐശ്വര്യം നേടുകയെന്നതാണു്. ധർമ്മത്തിന്നായി ധർമ്മത്തിലാണു ഭാരതജീവിതം. ധർമ്മവിജയമാണു ദേശവിജയം. ഞാൻ സർവ്വവ്യാപിയാണു്. എല്ലാരിലും എല്ലാത്തിലും ഞാൻ വർത്തിക്കുന്നുണ്ടു്. ഇപ്പോഴത്തെ ഈ ദേശീയോദ്യോഗത്തിലും ഞാൻ നിലകൊള്ളുന്നു. ദേശീയസ്വാതന്ത്ര്യത്തിന്നായി കഷ്ടപ്പെടുന്നവരിലും എന്റെ വിളയാട്ടമുണ്ടു്. ഈ സ്വദേശീയത്വത്തെ എതിർത്തു മറിക്കുന്നവരിലും എന്നെ കാണാം. ഞാനാണു് ഏതു മനുഷ്യനെക്കൊണ്ടും പ്രവർത്തിപ്പിക്കുന്നതു്. ആരെന്തു വിചാരിച്ചാലും, ആരെന്തു ചെയ്താലും അതെല്ലാം എന്റെ കാര്യത്തിന്നു് ഉപകരിക്കുന്നതായിട്ടേ വരികയുള്ളൂ; അങ്ങിനെയല്ലാതെ, ലോകത്തിൽ യാതൊരു ചേഷ്ടയുമില്ല. ഇണങ്ങിയണയുന്നവരെന്നപോലെ, ഇടഞ്ഞടിക്കുന്നവരും എനിക്കുള്ളവർതന്നെയാണു്; അവരും എന്റെ ഉപകരണങ്ങളായി വർത്തിക്കുന്നു. ഏതൊരാളും എന്റെ

മുമ്പിൽ സ്വതന്ത്രനല്ലം. ഏതു വഴിക്കാണു ചെല്ലുന്നതെന്നറിയാതെ എന്തൊക്കെയോ ചെയ്തുകൊണ്ടാണല്ലോ നിന്റെ ജീവിതഗതി. ഏതാണെന്നു വിചാരിച്ചുകൊണ്ടിറങ്ങീട്ട്, വേറെയൊന്നാണല്ലോ നിനക്കു ചെയ്യേണ്ടിവരുന്ന കർമ്മം. നീ ഉദ്ദേശിക്കുന്ന ഫലമൊന്നു വേറെ; നിന്റെ ഉദ്യമം ചെന്നെത്തുന്ന ഫലമോ, അതു വേറെ. ഇതിൽനിന്നു വിചാരകർമ്മങ്ങളിൽ നിനക്കു കർത്തൃത്വമില്ലെന്നു മനസ്സിലാകുന്നില്ലേ? എന്റെ ഇച്ഛയാൽ പരമശക്തിയുടെ അവതാരം ഭാരതജനതയിൽ ഇതാ ഭവിച്ചിരിക്കുന്നുവെന്നു നീ കാണുക. ഇതിലാണു ചിരകാലമായി എന്റെ പ്രയത്നമെല്ലാം. ഇപ്പോഴും ഇതിന്നു കാലമായി. ഇതിന്റെ സിദ്ധിയിൽ ഞാൻ തന്നെയാണ് ആളായി നില്ക്കുന്നത്."

"ഇതു ദൈവവാക്യമാണ് എനിക്കു നിങ്ങളെ അറിയിക്കുവാനുള്ളത്. ഇപ്പോഴും എന്നെ വിളിച്ചുനിർത്തിയിരിക്കുന്നതു ധർമ്മരക്ഷണി സഭയിലാണല്ലോ. ധർമ്മതത്ത്വം ജനങ്ങളെ ഗ്രഹിപ്പിക്കുവാൻ എന്നെ പുറത്തേക്കയച്ചു കൃഷ്ണൻ ഉടൻതന്നെ അതിന്നൊത്ത സഭയിലേക്ക് എന്നെ പ്രവേശിപ്പിച്ചിരിക്കുന്നു. ഹിന്ദുധർമ്മത്തെ സംരക്ഷിച്ച്, അതിനെ ലോകമാകെ ഉയർത്തുകയെന്നതാണ് ഇതു സഭയുടെ കർത്തവ്യകർമ്മം. എന്താണ് ഹിന്ദുധർമ്മം. നാം സനാതനധർമ്മമെന്നു പറയുന്നതു് എന്താണ്. കടലും മലയും ചൂഴുന്ന ഇതു ഇന്ത്യയിൽ ഹിന്ദുക്കളെന്ന പേർ കൊണ്ടവർ ബഹുകാലമായി സൂക്ഷിച്ചു രക്ഷിച്ചുപോരുകയാൽ ഹിന്ദുമതമെന്നു ചിലർ വി

ളിക്കമായതാണു സനാതനധർമ്മം. വാസ്തവത്തിൽ,
ഈ സനാതനധർമ്മം പ്രത്യേകമൊരു രാജ്യത്തിന്റെ
അതിർത്തിക്കുള്ളിൽ അടങ്ങുന്നതല്ല. അതിരിട്ടതിരിച്ചു
ഏതു നാട്ടിന്റെയും തനിസ്വത്തല്ലാ സനാതനധർമ്മം.
ഭാരതഭൂമിയിലെ ഹിന്ദുശാഖയിൽ അതു കുറെകാലം ചുരു-
ങ്ങികിടക്കകൊണ്ടു് അതിന്നു ഹിന്ദുധർമ്മമെന്നു മ-
റെറാരുപേർ ഉണ്ടായിവന്നുവെന്നേയുള്ളു. സർവ്വജനീന-
വും അനശ്വരവുമായ മാനവധർമ്മമാണതു്. ലൗകി-
കവും ആത്മികവുമായ സർവ്വവിഷയങ്ങളെയും ഉൾക്കൊ-
ണ്ടു വർദ്ധമാനമായി വർത്തിക്കുന്ന ഏകധർമ്മം അതാ-
ണ്. സർവ്വമതങ്ങൾക്കും അടിസ്ഥാനമാണു സനാതന-
ധർമ്മം. സർവ്വജനത്തിന്നും സുസമ്മതവും ഗ്രാഹ്യവുമാ-
വാത്തതു സനാതനധർമ്മമല്ലാ. പ്രത്യേകമൊരു രാജ്യ-
ത്തിന്റെയോ, പ്രത്യേകമൊരു ജാതിയുടെയോ ശ്രേയസ്സു-
മാത്രം ഉപകരിക്കുന്ന ഇടുങ്ങിയ മതങ്ങൾക്കു ദീർഘ-
കാലത്തേക്കു ജീവിതമുണ്ടാകുന്നതല്ല. അങ്ങിനെയുള്ള-
വ ആരുടെയോ ഏതോ കാര്യത്തിന്നു് ഒട്ടുകാലത്തേക്കു
മാത്രമെ നിലകൊള്ളുകയുള്ളു. എന്നോ തുടങ്ങി ഇന്നോ-
ളം പ്രശോഭിച്ചുപോരുന്ന സനാതനധർമ്മമാവട്ടെ, സാ-
ർവ്വലൗകികമായ ജീവിതതത്വസമുച്ചയമാണു്. നാസ്തി-
കവാദത്തെ മുഖംതിരിപ്പിക്കുവാൻ സനാതനധർമ്മത്തി-
ന്നുമാത്രമെ കെല്പുള്ളു. സയിൻസിന്നു പിടിയിലൊതു-
ങ്ങാത്തതും സനാതനധർമ്മം മാത്രമാണു്. ഇതിൽ എ-
ത്രയോ കാലത്തിന്നു മുമ്പുതന്നെ ഭൗതികവിജ്ഞാനം സ-
മ്പൂർണ്ണമായി അടങ്ങീട്ടുണ്ടു്. മനുഷ്യന്നു് ഈശ്വരനെ-
പ്രാപിക്കാമെന്നു പ്രമാണപൂർവ്വം നമ്മെ ധരിപ്പിക്കുന്നു-

ളു സനാതനധർമ്മം മാത്രമാണു്. ഓരോ മനുഷ്യനും അവനവന്റെ അവസ്ഥപോലെ ദൈവസന്നിധിയിൽ ചെല്ലുവാൻ എളുതായ വഴികൾ തുറന്നിട്ടിരിക്കുന്നതും ഇതിലാണു്. എല്ലാറ്റിലും എല്ലാരിലും ഒരേ ശക്തിതന്നെയാണു പ്രവർത്തിക്കുന്നതെന്നും, ആ ശക്തിയെ അവലംബിച്ചുകൊണ്ടാണു നമ്മുടെ സർവ്വചേഷ്ടിതങ്ങളുമെന്നുമുള്ള സത്യം സനാതനധർമ്മത്തിൽ നിന്നാണു സിദ്ധമായിരിക്കുന്നതു്. ഇതു സർവ്വമതസമ്മതമായ സത്യമാണു്. ഈ സത്യം നമ്മെ ഗ്രഹിപ്പിക്കുകമാത്രമല്ലാ, ഇതിനെ നമ്മുടെ ജീവിതത്തിലെ ഉച്ചാവചങ്ങളായ എല്ലാ വികാരങ്ങളിലും ഒരുപോലെ പ്രകാശിപ്പിക്കുകകൂടിയും സനാതനധർമ്മം ചെയ്യുന്നു. പ്രപഞ്ചത്തിന്റെ സാക്ഷാൽ വികാസവും അതിൽ വാസുദേവന്റെ ലീലാവിലാസവും സനാതനധർമ്മമാണു നമുക്കു കാണിച്ചുതരുന്നതു്. ആ ലീലയിൽ നാം ആടേണ്ടതു് എങ്ങിനെയെന്നും, അതിൽ ജയം നേടേണ്ടതു് ഏതുവഴിക്കെന്നും, അതിനുള്ള സൂക്ഷ്മവിധികൾ എന്തൊക്കെയെന്നും അനുഷ്ഠാനയോഗ്യമായി നമ്മെ ഉപദേശിക്കുന്നതും സനാതനധർമ്മം ഒന്നുമാത്രമാണു്. സാംസാരികജീവിതത്തെ ആദ്ധ്യാത്മികധർമ്മത്തിൽ നിന്നു് അല്പംപോലും അകററാതെ, അമർത്ത്യഭാവത്തിനു നമ്മെ ആളാക്കി, മരണത്തിൽ ഒട്ടും ഭയമില്ലാതാക്കുന്നതിനു സനാതനധർമ്മത്തിനു മാത്രമേ കഴിവുള്ളു.

"ഈ വിഷയമാണു് ഇന്നു നിങ്ങളെ അറിയിക്കുന്നതിനു ഞാൻ പ്രേരിതനായിരിക്കുന്നതു്. എനിക്കു് അ

ങ്ങളെ എത്രത്തോളമുണ്ടോ, അതിന്നപ്പുറം ഞാൻ യാതൊന്നും മിണ്ടുന്നതല്ല. ദൈവത്തിൽനിന്നു് എൻെറ ഹൃദയത്തിൽ പ്രതിധ്വനിച്ചതാണു ഞാൻ നിങ്ങളോട് ഇപ്പോൾ പറകയുണ്ടായതു്. അങ്ങിനെ, ദൈവനിയോഗത്തെ ഞാൻ അനുഷ്ഠിച്ചുകഴിഞ്ഞു. ഇതുപോലെ ഇതിനുമ്പൊരിക്കൽ എന്നിൽ ധർമ്മാവേശമുണ്ടായതു നിങ്ങൾ ഓർക്കുന്നുണ്ടായിരിക്കാം. ദേശീയമായി നമ്മൾക്കു് ഇപ്പോഴുണ്ടായിരിക്കുന്ന സംരംഭം കേവലം രാജനീതിസംബന്ധമായതല്ലാ എന്നു് അന്നു ഞാൻ പറഞ്ഞിട്ടുണ്ടു്. കേവലം ധനവിഷയമായ ഉപായമല്ലാ സ്വദേശീയം. വിശ്വാസം—മതം—ലക്ഷ്യം എന്നിതിൽ ഉൾപ്പെടുന്നതാണതു്. അന്നത്തെ ആ വാക്കിനെ ഇന്നു മറെറാരുരൂപത്തിൽ നിങ്ങൾക്കു ഞാൻ കാണിച്ചുതരാം. സ്വദേശീയമെന്നതു വെറും വിശ്വാസമോ, വെറും മതമോ, വെറും ലക്ഷ്യമോ അല്ലാ; സനാതനധർമ്മം തന്നെയാണതു്. നമ്മുടെ ദേശീയത്വവും സനാതനധർമ്മവും ഒന്നുതന്നെ. ഭാരതമഹാജനത സനാതനധർമ്മത്തിൽ നിന്നാണു് ഉണ്ടായതു്; അതിലാണു വളരുന്നതു്. സനാതനധർമ്മത്തിനു ക്ഷയമുണ്ടായാൽ ഭാരതജനതയും ക്ഷയിക്കയായി. ഒന്നു നശിച്ചാൽ മററതും നശിക്കും. നമ്മുടെ സ്വരാജ്യം സനാതനധർമ്മം തന്നെ. അത്രമാത്രമേ എനിക്കിപ്പോൾ നിങ്ങളോടു പറവാനുള്ളു:

III

തൻെറ നാട്ടുകാരെ അഭിസംബോധനം ചെയ്തുകൊണ്ടു് അരവിന്ദഘോസ് ൧൯൦൯-ൽ കർമ്മയോഗിയിൽ പ്രകാശിപ്പിച്ച നിവേദനം:—

"ഇന്ന് ഇന്ത്യയിൽ, സ്വന്തം കർത്തവ്യകർമ്മംപോലെ പൊതുജനസേവനത്തിൽ ഏർപ്പെട്ടിട്ടുള്ള ദേശഭക്തന്മാരുടെ അവസ്ഥ നാളേക്ക് എന്തു ഭവിക്കുമെന്നു നിശ്ചയമില്ലാത്തവണ്ണം അത്ര സംശയത്തിലാണ്. എന്റെ പേരിൽ ഛായാമാത്രമായിട്ടുപോലും അപരാധലക്ഷണമില്ലാതിരുന്നിട്ടും രാജ്യസേവനത്തിന്നു നിരോധമായി ഒരു വർഷത്തേക്ക് ഏകാന്തമായ ജെയിൽഗുഹയിൽ എന്നെ ബന്ധിക്കയുണ്ടായല്ലോ. അതിൽനിന്നു ഞാൻ വിമുക്തനായിയെങ്കിലും, ഇനി മറെറാരു മിഥ്യാപരാധം എന്നിൽ ആരോപിതമായില്ലെന്നു ഞാൻ എങ്ങിനെ കരുതും! വെളിവിൽ കുററം ചുമത്താതെയും എന്നെ പിടികൂടാവുന്നതാണ്. ഹേതുവൊന്നും കാണിക്കാതെ എന്നെ നാടുകടത്തുവാൻ ഗവർമ്മെണ്ടിന്നു സ്വാധികാരബലമുണ്ട്. കോർട്ടുനടപടിപോലെ പ്രത്യക്ഷമായ അപരാധാരോപണമോ, അതിലേക്കു വളരെയെല്ലാം കുഴങ്ങിക്കൊണ്ടു സാക്ഷ്യനിർമ്മാണമോ അതിൽ വേണ്ട. അതുകൊണ്ട് എന്റെ ഈ വിമോചനം അസ്ഥിരമാണ്. അതോർത്താൽ ദേശഭക്തന്മാരുടെ ജീവിതം സ്വാധീനമല്ലെന്നും സംശയത്തിലാണെന്നും ഞാൻ പറയുന്നു്. എന്നെ നാടുകടത്തുന്നതിന്നു കൽക്കട്ടയിലെ പോലീസധികാരികൾ ഗവർമ്മെണ്ടിലേക്ക് എഴുതീട്ടുണ്ടെന്നു നാട്ടെങ്ങും പ്രബലമായ കിംവദന്തിയുണ്ട്. ഇതു് അസംഭാവ്യമാണെന്ന് എനിക്കു വിശ്വസിക്കാവതല്ല. നാട്ടിലെ ഇപ്പോഴത്തെ അടങ്ങിയ നിലയ്ക്കും, നീതിപരിപാലനത്തിലെ ധർമ്മനിഷ്ഠയ്ക്കും അധികാരിവർഗ്ഗത്തെ ഈ കടുംകൈയിൽനിന്നു പിൻമാറ്റുവാൻ

കഴിവില്ലെന്നാണു കാണുന്നതു്. ഇങ്ങിനെ ജീവിതസംശയത്തിലായ ഞാൻ, എന്റെ മനസ്സിലുള്ളതെല്ലാം നാട്ടുകാരുടെ മുമ്പിൽ സമർപ്പിക്കുന്നതിന്നു് ഇനിയൊട്ടും വിളംബിക്കുന്നില്ല. എന്റെ ഈ നിവേദനം പ്രധാനമായി ധർമ്മവ്രതന്മാരായ ദേശഭക്തന്മാർക്കായിട്ടാണു്. ഇതിൽ ഞാൻ ഇപ്പോഴത്തെ കാര്യങ്ങളെയും, ഇനിയങ്ങോട്ടു വേണ്ടുന്ന ഉപായങ്ങളേയും ആവുംപോലെ പ്രകാശിപ്പിക്കാം. എന്നെ നാടുകടത്തുന്നതായാൽ, അനന്തരകാര്യം എന്താണെന്നറിയാതെ വിമൂഢരാകുന്നവർക്കു് ഈ നിവേദനം മനസ്സിന്നു കാഴ്ച കൊടുക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ദ്വീപാന്തരത്തിൽനിന്നു് ഇനിയെന്നും എനിക്കു വിമോചനമില്ലെങ്കിൽ, നാട്ടുകാർക്കായി എന്നിൽനിന്നു് അന്തിമമായുള്ള ഹിതോപദേശമായി ഇതിനെ കരുതാവുന്നതാണു്.

“സ്വരാജ്യകക്ഷിയുടെ മാർഗ്ഗം ഏററവും ദുർഗ്ഗമമാണെന്നിരിക്കിലും ഒട്ടും വിഫലമല്ലാ. നേതാക്കന്മാർ കാരാഗ്രഹത്തിൽ ബദ്ധരും ദ്വീപാന്തരത്തിൽ ബഹിഷ്കൃതരുമായതോടുകൂടി പക്ഷം വിച്ഛിന്നമായിയെന്നു ചിലർ വിചാരിക്കുന്നു. ഗാഢമായി ആലോചിക്കായ്കകൊണ്ടുള്ള അബദ്ധപ്രസ്താവമാണിതു്. സ്വരാജ്യകക്ഷി ഇപ്പോഴുമുണ്ടു്. അതിന്റെ ഉറക്കിന്നോ, ഇളപ്പിന്നോ കുറവേതും ഭവിച്ചിട്ടില്ല. നായകനും കാര്യനിശ്ചയവും മാത്രമേ അതിന്നിപ്പോൾ വേണ്ടതായുള്ളു. അതുണ്ടാകുവാൻ നാട്ടുകാർ തപിക്കട്ടെ. അപ്പോൾ ദൈവത്തിൽനിന്നു് അതു് അവർക്കു കിട്ടും. ദൈവത്താൽ പ്രേരിത

രായി, ദൈവികമഹാശക്തിയെ അവലംബിച്ചുകൊണ്ടു മാർഗ്ഗദർശികളായി വർത്തിക്കുന്ന നായകന്മാർക്കായി മഹാകർമ്മങ്ങളൊക്കെയും കുറച്ചുകാലം കാത്തുകൊണ്ടിരിക്കുകയെന്നതു പണ്ടേയുള്ളതാണു്. ആ നേതാവു വന്നെത്തുമ്പോൾ ആ കർമ്മം വഴിപോലെ വളർന്നുകൊണ്ടു വിജയപ്രഭാവത്തോടെ സാഫല്യത്തിലെത്തുന്നു. ഇതുവരെ സ്വരാജ്യകക്ഷിയെ നയിച്ചിരുന്നവർ മതിമാന്മാരും വരേണ്യന്മാരുമായ മഹാബലന്മാർതന്നെ. ഏതൊരു മഹാകർമ്മത്തെയും ഫലോന്മുഖമായി നയിക്കുന്നതിന്നു പരാക്രമം കൂടിയവരാണവർ. എന്നാൽ, സർവ്വരാജ്യങ്ങളെയും ചലിപ്പിക്കുന്ന ഈ സ്വദേശിപ്രസ്ഥാനത്തിൽ ആ ശ്രേഷ്ഠപുരുഷന്മാർപോലും വിജയം നേടുവാൻ ആളായില്ല. അതുകൊണ്ടു്, രാജ്യത്തിന്റെ മഹിശ്രേയസ്സിനു ഹേതുഭൂതരായ സ്വരാജ്യവ്രതന്മാർ ശോകത്തിൽപ്പോലും പ്രശാന്തരായി, അപജയത്തിൽപ്പോലും ദൃഢചിത്തരായി ദൈവപ്രേഷ്യന്റെ ആഗമനത്തെ വിശ്വാസപൂർവ്വം പ്രതീക്ഷിച്ചുകൊണ്ടു വാഴേണ്ടതാണു്. വിജയവും വിമുക്തിയും ഒടുവിൽ നിശ്ചയമായി ലഭിക്കുമെന്ന ഉറപ്പോടെ—ഭാരതത്തിലെ ഭാവിപരമ്പരയ്ക്കു മാത്രമല്ല, ലോകത്തിലെ സർവ്വജനതയ്ക്കും തങ്ങളാണു് ഐശ്വര്യവാഹന്മാർ എന്ന ബോധത്തോടെ—സ്വരാജ്യധർമ്മവ്രതന്മാർ ക്ഷമയോടെ കാലം നോക്കിയിരിക്കേണ്ടതാണു്.

“ഇപ്പോഴത്തെ ഈ സംശയാവസ്ഥയിൽ ഏററവും കരുത്തോടുകൂടിവേണം വിക്രമം പ്രയോഗിക്കുവാൻ. ആത്മികബലമാണു്, ഭൗതികബലമല്ല നമ്മു

ടെ ഉദ്യമത്തിന്ന് ആധാരം. രാജ്യത്തിലെ ഭൌതിക ബലമെല്ലാം ഇപ്പോൾ ഭരണാധികാരികൾ സ്വാധീനമാക്കിയിരിക്കയാണ്. ആത്മികബലമാവട്ടെ, മുഴുവനും നമ്മളിൽത്തന്നെയുണ്ടു്. നമ്മുടെ വശമാണു നീതി. പ്രകൃതിയും നമ്മുടെ ഭാഗത്താണ്. മനുഷ്യവിധിയേക്കാൾ ഉയരെ നില്ക്കുന്ന ദൈവനിയോഗം നമ്മുടെ പക്ഷത്തെ അനുകൂലിച്ചുകൊണ്ടു നില്ക്കുന്നതു്. വർത്തമാനം നമ്മളിലാണ്. ഭാവിയും നമ്മളിൽത്തന്നെ. നാം കഷ്ട തേടേണ്ടതിന്നും, അവസാനം വിജയം നേടേണ്ടതിന്നും ആ ആത്മികബലത്തെയാണ് അവലംബിക്കേണ്ടതു്. ക്ഷുബ്ധരായി ആവേശത്തിന്നധീനരായി ഉൽകൃഷ്ടമായ ധർമ്മബലത്തിൽനിന്നു ഭ്രംശിച്ചു നികൃഷ്ടമായ മൃഗീയബലത്തെ നാം ആശ്രയിക്കരുതു്. നമ്മുടെ ലക്ഷ്യം ഏതു നിയമത്തിന്നും വിരുദ്ധമായുള്ളതല്ലാ. നാം ഏർപ്പെട്ടിരിക്കുന്ന ഉദ്യമത്തെ ഇപ്പോഴത്തെ രാജ്യഭരണവിധികൾക്കെതിന്നും പ്രത്യക്ഷമായി എതിർത്തുനില്ക്കുവാൻ കഴികയില്ല; അങ്ങിനെയുണ്ടായാൽ അതിനെ നാഗരികലോകം മുക്തകണ്ഠം പഴിക്കും. അതുകൊണ്ടു് ആ ലക്ഷ്യത്തെയും അതിലേക്ക് അംഗീകൃതമായ ഉപായങ്ങളേയും സുദൃഢമായി ഗ്രഹിച്ചുകൊണ്ടു് അവയിൽനിന്നാണ് ഒടുക്കം നമുക്കു ജയമുണ്ടാകുകയെന്നു വിശ്വസിച്ചുകൊള്ളണം. നിയമത്തെ ആദരിക്കുകയെന്നതു് ഏതു ജനതയുടേയും സുസ്ഥിരമായ സുഖജീവിതത്തിന്ന് അപേക്ഷിതമാണ്. ഭാരതീയരിൽ നിയമവിധേയത്വം സവിശേഷമായി ജന്മസിദ്ധമായ്ത്തന്നെയുണ്ടു്. നിയമത്തെ അനുസരിക്കുന്നതിൽ നാം എപ്പോഴും ജാഗ്രതയായി വർത്തിക്ക

ണം. എന്നാൽ, ആ അനുസരണം നമ്മുടെ രക്ഷയേയും, നമ്മുടെ സ്വാതന്ത്ര്യത്തേയും നമ്മുടെ ധൎമ്മത്തേയും, നമ്മുടെ പ്രാഭവത്തെയും ഉറപ്പിക്കുന്നതിന് ഉപകൃതമാവേണമെന്നു നാം കരുതി നില്ക്കണം. രാജ്യത്തിനു ശല്യവൎദ്ധകമായി അങ്ങിങ്ങായുണ്ടാകുന്ന കൊലകളോടു സ്വപ്നത്തിൽപ്പോലും നമുക്ക് ഇടപാടില്ല. ഒരേവാക്കായി, വ്യക്തവും ഹാൎദ്ദവുമായി അത്തരം ക്രൂരകൎമ്മത്തെ നാം നിഷേധിച്ചിരിക്കുന്നു. ഇനി അതിലേയ്ക്കല്ലാ നമുക്കാൎഷം നോട്ടം. വിഷമയമായ ഉദ്ദേശത്തിൻെറ വിഷമയമായ ഫലമാണ് ആ നൃശംസചേഷ്ട. അതിൽ ഏൎപ്പെട്ടവർ സ്വന്തം ദുഷ്കൎമ്മങ്ങളിൽനിന്ന് അകലാതിരുന്നാൽ ആ വിഷവൃക്ഷങ്ങളിൻ പ്രത്യാ ഉല്പന്നമാകുന്ന വിഷഫലങ്ങൾ ഭയങ്കരമായി ഉൾക്കൊള്ളേണ്ടിവരുന്നതിൽനിന്ന് അവരെ രക്ഷിക്കുവാൻ മനുഷ്യബലത്തിന്നൊന്നിനും സാധിക്കയില്ല. നിയമങ്ങളുടെ കല്പനത്തിന്നോ അവയുടെ പ്രയോഗത്തിന്നോ നാം അധികാരികളല്ലായ്ക്കയാൽ നമുക്ക് ഈ വിഷയത്തിൽ പ്രവൎത്തിക്കുവാനൊന്നുമില്ല. എന്നാൽ, ഇതിൽ അധികാരിവൎഗ്ഗത്തിൻെറ പോക്കു തീരെ പിഴച്ചിട്ടാണ്. നാട്ടുകടത്തലും കൂട്ടംതകൎക്കലും തോന്നുംപോലെയെല്ലാം നടത്തുന്നതു്, കാൎയ്യവിവേകത്തോടും ബുദ്ധിസാമൎത്ഥ്യത്തോടും നാടുവാഴുവാൻ ശക്തിയില്ലാത്തവൎക്കുള്ള ചാപല്യവിശേഷമാണ്. ഇതിനെ നാം നിയമവിഹിതമായ നിശ്ചയത്തോടും പരമോൽകൃഷ്ടമായ ലക്ഷ്യത്തോടും, മഹാജനസമ്മതിയോടുംകൂടി നിൎഭയം എതിൎക്കണം. സ്വരാജ്യം—പരാധികാരത്തിനു വശംവദമാവാത്ത പൂൎണ്ണ

സ്വാതന്ത്ര്യം—ഏതൊരു ജനതയ്ക്കും സ്വകീയമായ ശക്തിയാൽ സ്വന്തം പ്രകൃതിക്കും സ്വന്തം ലക്ഷ്യത്തിനും അനുരോധമായി സ്വന്തം ജീവിതത്തെ യഥായോഗ്യം ധരിക്കുവാനുള്ള അധികാരം—അതിന്നാണു നാം അപേക്ഷിക്കുന്നതു്. നമ്മുടെ പൂർവ്വികസംസ്കാരത്തെക്കാൾ അധഃസ്ഥിതമായ മറെറാരു സംസ്കാരത്തെ കൊണ്ടുവന്നു നമ്മളിൽ ബലാൽ ഏററിവെയ്ക്കുന്നതിനെയും, അർഹതയെക്കുറിച്ചു മിഥ്യാവാദം ചെയ്തുകൊണ്ടു നമ്മുടെ പിതൃപൈതാമഹമായ രാജ്യത്തിൽ നമ്മെ മാററിനിർത്തി അന്യന്മാർ കേറിനിന്നു് അധികാരം ചെലുത്തുന്നതിനെയും നാം എതിർക്കാതിരിക്കുന്നതെങ്ങിനെ! സുചിരമായുണ്ടായ ദാസ്യമാവതാൽ, പ്രകൃത്യാ നമുക്കുള്ള ശക്തിയിലും സാമർത്ഥ്യത്തിലും കേടുകളും കുറവുകളും വർദ്ധിച്ചിട്ടുണ്ടെന്നു നാം സമ്മതിക്കുന്നതുതന്നെയാണു്. എങ്കിലും, ആ ശക്തിയും സാമർത്ഥ്യവും ഇപ്പോഴും വീണ്ടും നമ്മളിൽ തളിർത്തുതുടങ്ങീട്ടുള്ളതു് ആർക്കും മറയ്ക്കാവുന്നതല്ല. ബഹുശതവർഷങ്ങളായി ആപത്തും അപജയവും തുടർന്നുതുടർന്നുണ്ടായിട്ടും ഈ നാട്ടുകാരിൽ അപ്രതിമമായി വിളങ്ങുന്ന ശീലഗുണം അന്യൂനം നിലകൊള്ളുന്നതു കണ്ടാലും! നമ്മുടെ പൂർവ്വികന്മാരുടെ ശ്രേയസ്കർമ്മഫലങ്ങൾ ഇന്നും നമുക്കു ഭുജിക്കുവാൻ ധാരാളമായി അവശേഷിച്ചിരിക്കുന്നതു കണ്ടാലും! പരാധീനാവസ്ഥയിൽ മറെറാരു നാട്ടിനും അനുഭൂതമായിട്ടില്ലാത്ത അത്ഭുതമായി നമ്മുടെ നാട്ടിൽ പ്രശസ്തിയോടെ വർദ്ധിക്കുന്ന ഈ വിജ്ഞന്മാരെയും വീരന്മാരെയും കണ്ടാലും! പൂർവ്വികവീര്യം അന്തരാ സമുജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ഈ ജനതയെ ബാലന്മാ

രെക്കൊണ്ടും കൃശന്മാരെക്കൊണ്ടും നിറഞ്ഞുകൂടിയ വർഗ്ഗമെന്നു് അവഗണിക്കുന്നതു് അരുതാത്തതാണെന്നു നാം കയർക്കാതിരിക്കുന്നതെങ്ങിനെ? പൂർവ്വികമഹത്വം നമ്മളിൽ ഇപ്പൊഴും സമൃദ്ധമായുണ്ടു്. നാം വിദ്യാസമ്പത്തുള്ളവരാണു്; നാം പരാക്രമശീലരാണു്; കാര്യനിർവ്വഹണത്തിൽ നാം നിപുണന്മാരുമാണു്. ആ ഗുണങ്ങളെ പ്രയോഗിക്കുവാൻ സ്ഥലവും സന്ദർഭവും മാത്രമേ നമുക്കു കിട്ടേണ്ടതുള്ളു. സ്വയഭരണം, സ്വതന്ത്രജീവിതം, ഭാരതീയകലാമണ്ഡപം എന്നിവയാലാണു് അവസരവും അവകാശവും നമുക്കുണ്ടാകുക. ഇവയെ നാം നേടുന്നതിനു സിദ്ധിസ്ഥാനംവരെയും പ്രയത്നിച്ചാലല്ലാതെ നമുക്കുള്ള വിദ്യാലാഭംകൊണ്ടോ, ശീലഗുണംകൊണ്ടോ, കർമ്മകുശലതകൊണ്ടോ ഫലമുണ്ടാകുന്നതല്ല.

“നമ്മുടെ സ്വരാജ്യവ്രതം അന്യരാജ്യങ്ങളോടൊ, ഇവിടെ യഥാന്യായം സ്ഥാപിതമായ ഗവൺമെണ്ടിനോടൊ അല്പമെങ്കിലും വിദ്വേഷത്തെ ഉൾക്കൊണ്ടതല്ലാ. ഉദ്യോഗസ്ഥവർഗ്ഗമാണു് ഇവിടെ നാടുവാഴുന്നതായി നാം കാണുന്നതു്. നാടുവാഴ്ചയിൽ ആ ഉദ്യോഗസ്ഥന്മാരുടെ സ്ഥാനത്തു ജനശ്രേഷ്ഠന്മാരെ പ്രതിഷ്ഠിക്കുവാൻ നാം ഉദ്യമിക്കുന്നു. അന്യരാണു നമ്മെ ഇപ്പോൾ ഭരിക്കുന്നതു്. അതുമാററി നാം തന്നെ നമ്മെ ഭരിക്കുമാറാകണം. അവർക്കാണു് ഇവിടെ ഇപ്പോൾ അധികാരം. അതിനെ കേവലം ഭാരതീയമായി മാററണം. ഈ അഭിലാഷം വിദ്വേഷത്തിലും ഹിംസയിലുമാണു കലാശിക്കുകയെന്നു് ചിലർ പറയുന്നതു വെറും നുണയാണു്. അതു

കമ്പയേയും സമബുദ്ധിയേയും ആധാരമാക്കിയുള്ളതാണു നമ്മുടെ ദേശഭക്തി. അതു് ഭാരതജാതിയെ ഏകത്രപോണ സംഘടിപ്പിച്ചുകൊണ്ടു മനുഷ്യവർഗ്ഗത്തെ ആകമാനം ഏകത്വത്തിൽ എത്തിക്കുവാനാണു പുറപ്പെട്ടിരിക്കുന്നതു്. സഹോദരന്മാർ തമ്മിലും, സമാനന്മാർ തമ്മിലും, സ്വതന്ത്രന്മാർ തമ്മിലുമുള്ള ആ ഐക്യത്തിലാണു നമ്മുടെ നോട്ടം. സ്വാമിക്കും ഭൃത്യന്നും തമ്മിലും, ഭോക്താവിന്നും ഭോജ്യത്തിന്നും തമ്മിലുമുള്ള ആ ഐക്യമല്ലാ നമുക്കു വേണ്ടതു്. പ്രത്യേകം ഗുണവിശേഷത്തോടുകൂടിയ എല്ലാ ജാതികളും ഒരേ സമുദായമായിണങ്ങി അങ്ങിനെയുണ്ടാകുന്ന സമ്പൂർത്തിയിലെ ആ ഐക്യത്തെയാണു നാം ആശിക്കുന്നതു്. തനിച്ചുനില്ക്കുന്ന ജാതിയെയെല്ലാം ബലാൽ നിഗ്രഹിച്ചു്, ബാഹ്യാചാരഭേദങ്ങളെ കലക്കിമറിക്കുന്നതുകൊണ്ടു നമ്മുടെ അഭിലാഷം സിദ്ധമാകുന്നതല്ലാ. ദ്വേഷം, അമർഷം, പീഡനം എന്നിങ്ങിനെയുള്ള ദുർഗ്ഗുണങ്ങൾ ഐക്യത്തിന്നു ബാധകമായി ജനപദങ്ങളിൽ വർദ്ധിച്ചുവരുന്നതിനെ ഉന്മൂലനം ചെയ്താൽ മാത്രമേ—ആ ദുർഗ്ഗുണങ്ങളുടെ ഖാണ്ഡവമേതോ അതിനെ ദഹിപ്പിച്ചാൽ മാത്രമേ—മനുഷ്യവർഗ്ഗത്തിൽ ഏകമതിത്വത്തിന്നു നില കിട്ടുകയുള്ളൂ. നമ്മുടെ അവകാശത്തിന്നായി നാം പ്രയത്നിക്കുകയെന്നതു്, മൂഢതയാൽ അതിനെ അപലപിക്കുന്നവരോടു നാം പ്രതിക്രിയ ചെയ്യുകയെന്നതല്ലാ. ശ്രമിക്കുന്നതിലും തപിക്കുന്നതിലും നമുക്കു മനോദാർഢ്യം വേണം; ആരുടെയും മുഖം നോക്കാതെ സത്യം നാം തുറന്നു പറയണം; നമുക്കുള്ള അവകാശത്തിൽ തരിമ്പുപോലും നാം വിട്ടുകൊടുക്കരുതു്; മനു-

ഷ്യധർമ്മത്തിൻെറ പുരോഗതിയെ നിരോധിക്കുന്ന ഏതു ശക്തിയോടും നാം ഇടയണം; നീതിപൂർവ്വകമായ സർവ്വ ബലത്തേയും, ധർമ്മോചിതമായ സർവ്വ ഗുണത്തേയും ഫലോന്മുഖമായി നാം ഉപയോഗിക്കണം. ഇതാണു മനുഷ്യരേവരും ഉൽകർഷത്തിന്നായി നടകൊള്ളേണ്ടുന്ന വഴി. ഇതിൽ ഹിംസയ്ക്കും ദ്വേഷത്തിന്നും സ്ഥാനമില്ല.

സ്വയംസഹായം, അഹിംസാത്മകമായ പരാക്രമം ഇതു രണ്ടുമാണു വിജയത്തിന്നു നമുക്കുള്ള ആയുധം. ജനങ്ങൾക്കിടയിൽ തൊഴിലുകളുണ്ടാക്കി വളർത്തുക, നമ്മുടെ വ്യവഹാരങ്ങൾ നാം തന്നെ തീർക്കുക, ബഹുജനവ്യാപാരങ്ങളിൽ നീതിയും മര്യാദയും നാം ആത്മവശരായി രക്ഷിക്കുക, ഐക്യീകരണവിചാരത്തിൽ പ്രവർത്തിക്കുക, ദീനന്മാരേയും രോഗികളേയും ആശ്വസിപ്പിക്കുക, ക്ഷാമപീഡയിൽനിന്നു പാവങ്ങളെ വിമുക്തരാക്കുക, ജീവികയ്ക്കും ജീവിതഗുണത്തിന്നും അനുകൂലമായ രീതിയിൽ വിദ്യാഭ്യാസകാര്യം നിർവ്വഹിക്കുക—എന്നിവയിൽ, ആവുന്നെടത്തോളം നിയമത്തിന്ന് അനുരോധമായും, ഉദ്യോഗസ്ഥവർഗ്ഗത്തിന്നുള്ള അധികാരത്തെ ബാധിക്കാതെയും, നമുക്കുള്ള കർമ്മനൈപുണ്യത്തെ കാണിച്ചുകൊണ്ടു നാം യഥാക്രമം ഏകോപിച്ചുനിൽക്കുകയെന്നതാണു സ്വരാജ്യകക്ഷിയിൽനിന്നു പ്രകടമായി അംഗീകരിച്ചിട്ടുള്ള കാര്യപരിപാടി. ഇതിൽ നമുക്കുള്ള സാമർത്ഥ്യം അനല്പമാണെന്നു വെളിപ്പെടുത്തത്തക്കവണ്ണം നമ്മുടെ യത്നത്താൽ ബങ്കാളത്തിന്ന് ഉയർച്ചയുണ്ടായിട്ടുണ്ട്. ഏകമതിത്വത്തോടെ അണിനിരന്ന ബലഭൂയിഷ്ഠമായ വംശീയജാതി ഉടനെ ഉദിച്ചുയരുമെന്നു വിശ്വസിക്കാമെന്നുമായി. ഏ

ന്നാൽ, സൂറത്തിൽവെച്ചു കാൺഗ്രസ്സുസംബന്ധമായുണ്ടായ അന്തഃഛിദ്രവും, അന്നുമുതൽ ഘോരമായുണ്ടായ മർദ്ദനക്രിയകളും കൊണ്ടു നമ്മുടെ സംഘടനയ്ക്കു പിളർപ്പുണ്ടായിരിക്കുന്നു. ഉദ്യോഗസ്ഥവർഗ്ഗം സ്വാരാജ്യകക്ഷിയിലെ ധർമ്മഭടന്മാരെയും, സ്വാരാജ്യവ്രതന്മാരെയും ബന്ധനബലത്താൽ അകററുകയും ചെയ്തു. ഇതുകൊണ്ടു നമ്മുടെ പുരോഗതി ഏററവും കഠിനതരം പ്രതിബന്ധമായിരിക്കയാണ്. ഇനി എത്ര കാലം കഴിഞ്ഞാലാണു നമ്മുടെ ഉദ്ദേശം സഫലമാകുകയെന്നു പലരും ഭീതിയോടെ സംശയിക്കയാണിപ്പോൾ. എന്നാൽ, ഇപ്പോഴത്തെ ഈ പ്രതിബന്ധം നമുക്കു അനിവാര്യമായതല്ല. നമ്മുടെ ജനശ്രേഷ്ഠന്മാർ ധീരതയോടും സ്ഥിരമായ നയോപായത്തോടും പ്രയത്നിക്കയാണെങ്കിൽ ബഹുജനഹൃദയത്തിൽ വിശ്വാസവും ഉത്സാഹവും വീണ്ടും ഉണ്ടാകാതിരിക്കയില്ല. മർദ്ദനനിയമങ്ങൾക്കു കൈകടത്താത്ത വിധം പുതിയൊരു കർമ്മപദ്ധതി നമുക്കു കണ്ടെത്തുവാൻ കഴിവില്ലായ്കയുമില്ല. അഹിംസാത്മകമായ ആത്മികവിക്രമപ്രയോഗം നമ്മുടെ കാര്യസിദ്ധിക്ക് ഏററവും അനുകൂലമായ ഉപായമാണ്. അതിനെക്കൊണ്ടു ഗവർമ്മെണ്ടിനെ നമുക്കു തീർച്ചയായും വഴിപ്പെടുത്തുവാൻ കഴിയും. നിയമനിർമ്മാണവും, നീതിനിർവ്വഹണവും, വിത്തവ്യാപാരവും നമുക്ക് അധീനമാകുന്നതുവരെക്കും — ഇതു മൂന്നിലും നാം സ്വാതന്ത്ര്യപൂർവ്വകം ഭാഗഭാക്കുകളായി, പ്രയോജനമാംവണ്ണം അധികാരബലന്മാരാകുന്നതുവരെക്കും — ഗവർമ്മെണ്ടിനോടു നാം സഹകരിക്കാതെ മാറിനില്ക്കുകയെന്നതാണ് അഹിംസാത്മകമായ വിക്രമപ്രയോ

ഗത്തിന്റെ ഉൾക്കരുത്തു്. "പ്രാതിനിധ്യമില്ലെങ്കിൽ നികുതിയില്ല" എന്നതു പതിനെട്ടാംനൂററാണ്ടിൽ അമേരിക്കയിലുണ്ടായ രാഷ്ട്രീയസംരംഭത്തിന്നു തിലകമായിരുന്നതുപോലെ, "അധികാരമില്ലെങ്കിൽ സഹയോഗമില്ല" എന്നതു ഇരുപതാംനൂററാണ്ടിൽ ഇന്ത്യയിലെ ഈ രാഷ്ട്രീയകോപത്തിന്നു തിലകമാവട്ടെ. നമുക്കു വേണ്ടി നാം നടത്തുന്നതല്ലല്ലോ ഇപ്പോഴത്തെ രാജ്യഭരണം. അതിനോടുള്ള ഈ അസഹയോഗത്തെ വർജ്ജനം, അഥവാ, നിരാകരണം എന്ന ചെറിയൊരു വാക്കിനുള്ളിൽ ഒതുക്കാം.

"നമ്മുടെ നാട്ടിൽ അന്യരുടെ വാർത്താഭിവൃദ്ധി, പരകീയമായ ശിക്ഷണസമ്പ്രദായം, പരകീയമായ ഭരണാധികാരം, പരകീയമായ നീതിന്യായവിചാരം, പരകീയമായ ഉദ്യോഗപ്രാബല്യം എന്നിങ്ങനെയുള്ളവയോടു് ആ അന്യരുമായി നാം ഇണങ്ങാതിരിക്കയെന്നതാണു് അസഹയോഗം. ഈ അസഹയോഗത്തെ നാം പൂർണ്ണമായും സാർവ്വത്രികമായും സിദ്ധാന്തരൂപേണ കൈക്കൊണ്ടിട്ടില്ലെന്നതു വാസ്തവംതന്നെ. എന്നാൽ, അഹിംസാത്മകമായ വിക്രമം നമുക്കു് അധികമധികം അപേക്ഷിതമാകുംതോറും അസഹയോഗമെന്ന ഉപായത്തിന്നു ബലവും വ്യാപ്തിയും വർദ്ധമാനമായിവരും. ഇനി, ഈ ഉപായംകൊണ്ടു മറെറാരു ഗുണംകൂടിയുണ്ടു്. നമുക്കു നാംതന്നെയാണു തുണയെന്നുള്ള നിശ്ചയപ്രകാരം നാം പ്രവർത്തിച്ചുതുടങ്ങിയപ്പുറം, തുടരെയുണ്ടാകുന്ന പുതിയ പുതിയ കാര്യങ്ങളിൽ അനുഭവംകൊണ്ടു വൈദഗ്ദ്ധ്യംകൂട്ടുവാൻ വർജ്ജനം ആവശ്യമാണു്. സ്വദേശീവ്യവ

സായങ്ങളെ നിർബ്ബാധം പരിപോഷിപ്പിക്കേണമെങ്കിൽ വിദേശസാധനങ്ങളെ നാം വജ്ജിക്കതന്നെ വേണം. ദേശീയവിദ്യാഭ്യാസത്തിൻെറ പ്രചാരത്തിന്ന സക്കാർപാഠശാലകളെ നാം നിരാകരിക്കണം. പഞ്ചായത്തേപ്പാടിന്ന സുപ്രതിഷ്ഠയുണ്ടാകുവാൻ സർക്കാർകച്ചേരികളിൽനിന്ന നാം അകലണം. ഇങ്ങിനെയുള്ള അസഹയോഗത്തിന്ന് എത്രത്തോളം വ്യാപ്തിയുണ്ടെന്നും, എങ്ങിനെയെല്ലാം നിബന്ധന ചേരുമെന്നും പെട്ടെന്നിപ്പോറം തീച്ചപ്പെടുത്താവുന്നതല്ല. ഓരോ വിഷയത്തിലും അപ്പോഴപ്പോഴത്തെ സന്ദർഭംപോലെ വേറെ വേറെ രീതിയിൽ വേണം തീർമാനം ചെലുത്തുവാൻ. ആദ്യമായി സഹനവിക്രമത്തിന്ന നാട്ടുകാരിൽ ആകമാനം ഉത്സാഹം വളത്തണം. അവർ അതിൽ പരക്കെ ഏപ്പെട്ടുതുടങ്ങിയാൽ അപ്പോഴാണ നിയന്ത്രണവും അനുക്രമണവും വേണ്ടത്.

"അന്തഃഛിദ്രമാണ നമ്മുടെ പുരോഗതിക്ക പ്രധാനമായ പ്രതിബന്ധം. പരസ്പരദ്വേഷംകൊണ്ടു കാൺഗ്രസ്സിന്ന് ഉടഞ്ഞു ചിതറേണ്ടിവന്നിരിക്കുന്നു. അതിൻെറ സ്ഥാനത്തു വിലകെട്ട വെറും പ്രതിമയെയാണ് ഇപ്പോറം വെച്ചിരിക്കുന്നത്. ജനാധിപത്യം, ദേശീയോൽകർഷം, നിർബ്ബാധമായ ധർമ്മനീതി എന്നിവയെയാണ ദേശഭക്തന്മാർ പുരസ്കരിച്ചു നില്ക്കുന്നത്. സാമവാദികളാവട്ടെ, ഏററവും സങ്കചിതമായ മാർഗ്ഗത്തിലാണ തിരിഞ്ഞുനില്ക്കുന്നത്. ഉദ്യോഗസ്ഥന്മാരുടെ പ്രാബല്യത്തേയും അധികാരത്തേയും അനിയന്ത്രിതമായ രീതിയിൽ ഉറപ്പിക്കുന്നതിന്നാണ് അവരുടെ യത്നം. മഹാ

ജനസേവനകാൎയ്യത്തിൽ വ്യക്തികൾക്കുള്ള തന്നിഷ്ടങ്ങളെയും വ്യക്തിഗതമായ അഭിമതവ്യത്യാസങ്ങളെയും പരിഗണിക്കാതെ നിൎമ്മമബുദ്ധിയോടെ സത്യത്തെ മാത്രം അഭിമുഖീകരിച്ചു നടക്കണം. എങ്ങിനെയുള്ള സ്വരാജ്യത്തെയാണു ലക്ഷ്യമാക്കേണ്ടതെന്നും, സ്വരാജ്യസിദ്ധിക്കു സഹനവിക്രമത്തെ ഉപായമാക്കി പ്രയോഗിക്കുന്നതു ശരിയാണോ എന്നുമുള്ള വാദങ്ങളിലാണു വിക്രമവാദികളും സമവാദികളും തമ്മിൽ ഇടഞ്ഞതു്. സൎക്കാർ നടപടികളെ സംബന്ധിച്ച ചില ഖണ്ഡനാഭിപ്രായങ്ങളിലും അവർ തമ്മിൽ പിണങ്ങേണ്ടിവന്നു. കാൺഗ്രസ്സിന്റെ ഘടനയെക്കുറിച്ചും അവർ തമ്മിൽ ഇപ്പോൾ ഭിന്നിച്ചാണു നില്ക്കുന്നതു്. 'സ്വരാജ്യ'മെന്നതു സാമന്തരാജ്യപദമല്ലാ, പരിപൂൎണ്ണസ്വാതന്ത്ര്യമാണെന്നാണു വിക്രമവാദികളുടെ പക്ഷം. വൎജ്ജനത്തെ ഉൾക്കൊണ്ടുള്ള സഹനവിക്രമമാണു ദേശഭക്തന്മാരുടെ ആയുധം. കാൺഗ്രസ്സിലേക്കുള്ള പ്രതിനിധികൾ, ഏതാനും ചിലരുടെ നിബന്ധനകൾക്കു് ഉൾപ്പെട്ടവരായിരിക്കാതെ, പൊതുജനങ്ങൾ ഇഷ്ടംപോലെ തെരഞ്ഞെടുത്തു നിയോഗിക്കുന്നവരായിരിക്കണം. കാൺഗ്രസ്സ് എപ്പോഴും ദേശീയമഹാസഭയായി വൎത്തിക്കയല്ലാതെ, അതു പ്രത്യേകമൊരു കക്ഷിക്കു് അധീനമാകരുതു്. പ്രവിശ്യകളിലെ ഉപസഭാനേതാക്കന്മാർ യോഗംചേൎന്നു തമ്മിൽതമ്മിലുള്ള വഴക്കെല്ലാം തീൎത്തു് ബലവൃദ്ധിയോടെ കാൺഗ്രസ്സിന്റെ പുരോഗതിക്കു വേഗം കൂട്ടണം.

"ഭരണാധികാരം ലബ്ധമാകുന്നതുവരേക്കും അസഹയോഗത്തെ നാം ആവുന്നെടത്തോളം ദൃഢമായി പ്രയോഗിക്കണം. എന്നാൽ, ഇതിൽ സന്ദർഭംപോലെ മാററം വരുത്തേണ്ടതുണ്ടു്. സാമാനങ്ങൾക്കു ചുങ്കം ചുമത്തുന്ന കാൎയ്യത്തിൽ സ്വതന്ത്രമായ ജനപ്രതിനിധിസഭയാണു് ആത്മവശതയോടെ പ്രവൎത്തിക്കുന്നതെങ്കിൽ വിദേശസാമാനവർജ്ജനത്തിൽനിന്നു ജനങ്ങൾക്കു് ഒഴിയാം. വിദ്യാഭ്യാസം ഉദ്യോഗസ്ഥാധികാരത്തിൽനിന്നു തീരെ മാററി, ബഹുജനസമ്മതമായ ദേശീയഭരണത്തിലേക്കു വിട്ടുകിട്ടിയാൽ അങ്ങിനെയുള്ള ശിക്ഷണസമ്പ്രദായത്തെ നിരാകരിക്കുന്നതിനു് ആരും നാട്ടുകാരെ പ്രേരിപ്പിക്കുന്നതല്ല. നീതിവിചാരസ്ഥാപനങ്ങൾ അനന്യാധീനമായി ഭാരതീയധർമ്മജ്ഞന്മാരാൽ പ്രശോഭിതമായി, ഉദ്യോഗസ്ഥവർഗ്ഗത്തിന്റെ നീതിനിൎവ്വഹണാധികാരത്തിൽനിന്നു് അതീതമായി, ജനപ്രാതിനിധ്യമുള്ള സചിവശ്രേഷ്ഠന്മാർ വശഗമാകുന്നതായാൽ ആ സ്ഥാപനങ്ങളെ പഞ്ചായത്തുകൾ സഹകരിക്കുവാനാണു മുന്നിടേണ്ടതു്. ജനാധികാരം അനുഭവത്തിലില്ലാതിരുന്നപ്പോൾ ഉപയോഗിക്കേണ്ടിവന്ന അസഹായോഗതന്ത്രം, ഭരണത്തിൽ ബഹുജനങ്ങൾക്കു തൃപ്തികരമാംവണ്ണം ആധിപത്യമുണ്ടായാൽ അപ്പോൾ പ്രയോജനമില്ലാതാകും. ദുരധികാരപൂൎവ്വകമായ ദാനങ്ങളെ നിരാകരിക്കുന്നതു്, ജനങ്ങൾക്കു ജന്മസിദ്ധമായി സാധാരണമായുള്ള അവകാശങ്ങളെ നിഷേധിക്കുകയെന്നതല്ല.

"ഇങ്ങിനെ പ്രശാന്തമായി, ധാർമ്മികബലത്താൽ സ്വരാജ്യകാൎയ്യങ്ങൾ നിൎവ്വഹിച്ചു്, ഉദ്യോഗസ്ഥവർഗ്ഗ

ത്തിന്റെ ദുരധികാരത്തെ ഇല്ലാതാക്കുന്നതിനാണു തനിക്കു തുണ താൻതന്നെയെന്ന നിശ്ചയത്തോടെ സഹനവിക്രമത്തെ നാം ഉപായമായി അംഗീകരിച്ചിരിക്കുന്നത്. ഭരണവിഷയത്തിൽ പൊതുജനങ്ങൾക്കു നാമമാത്രമായി ഇപ്പോഴുള്ള ചില അവകാശങ്ങളെ നാം മറുക്കുന്നതുകൊണ്ടു സ്വരാജ്യപ്രാപ്തിക്ക് അതു പ്രതിബന്ധമാകയില്ല. വിശേഷിച്ചു പരകീയമായ ദുരധികാരം എതിരെ നിൽക്കുമ്പോൾ സഹനവിക്രമംകൊണ്ടല്ലാതെ നമുക്കു പുരോഗതിക്കു വഴിയില്ല. നമ്മുടേതെന്നും ഉദ്യോഗസ്ഥന്മാരുടേതെന്നുമായി നാട്ടിലുണ്ടാകുന്ന ഈ ഭിന്നഭരണം പൂർണ്ണസ്വരാജ്യത്തിലേക്കുള്ള മറെറാരു പരിണതിയാണ്. വഞ്ചനത്തെ നാം പ്രബലതയോടെ പ്രയോഗിക്കണം. കിട്ടുന്നേടത്തോളം സ്വദേശിസാമാനങ്ങൾ വാങ്ങുകയെന്നതു നമ്മുടെ ദൃഢവ്രതമാവണം. ആഡംബരത്തിനുള്ള സാമാനങ്ങൾ തൽക്കാലം നമുക്കു വേണ്ട. എന്നാലും, ജീവിതത്തിന് അപേക്ഷിതമായ ചില സാമാനങ്ങൾക്കു വിദേശങ്ങളെ നമുക്ക് ആശ്രയിക്കുകതന്നെ വേണ്ടിയിരിക്കുന്നു. സ്വരാജ്യത്തിന്നായി തീവ്രതരം തപിച്ചുകൊണ്ടിരിക്കുന്ന നമ്മളിൽ അവ്യാജമായി അനുകമ്പയുള്ള രാജ്യങ്ങളിൽനിന്ന് ആവക സാമാനങ്ങൾ നാം വാങ്ങിക്കണം. സ്വദേശിയാണെന്നു വിദേശിയെ കാണിച്ചു കച്ചവടക്കാർ സാമാന്യന്മാരെ വഞ്ചിക്കാതിരിക്കേണ്ട കാര്യത്തിൽ നാം പ്രത്യേകം മനസ്സുവെയ്ക്കുകയും വേണം.

“വിഷയത്തെ ഞാൻ ഇനിയും വ്യക്തമാക്കിക്കാണിച്ചാലും, നമ്മുടെ സംരംഭത്തെ എങ്ങിനെയുള്ള ഏർപ്പാടു

കളാലാണു ഫലസ്ഥാനംവരെ എത്തിക്കേണ്ടതെന്നു പിന്നെയും ശങ്കയുണ്ടായേക്കാം. മഹാജനസ്ഥാപനമായ കാൺഗ്രസ്സിന്റെ ആധിമുഖ്യത്തിൽ മന്ത്രണത്തിന്നും അനുഷ്ഠാനത്തിന്നുമായി പ്രാബല്യം കൂടിയ മഹാസമിതി ആദ്യം സ്ഥാപിക്കുകയാണു ദേശഭക്തന്മാർ ചെയ്യേണ്ടതു്. ആ സ്ഥാപനത്തെക്കൊണ്ടു ദേശീയകർമ്മങ്ങൾക്കു വ്യവസ്ഥയും വിഭജനവും വഴിപോലെ ഉണ്ടാകും. സംയുക്തകാൺഗ്രസ്സേപ്പാടിന്നു സാധിച്ചില്ലെങ്കിൽ, പ്രവിശ്യകളെ പ്രത്യേകമായി ഉറപ്പോടെ സംഘടിപ്പിച്ചുനിൎത്തണം. പ്രാദേശികസഭകളുടെ ഭൂയിഷ്ഠബലത്തോടെ പ്രവിശ്യസമാജങ്ങൾ ഉയർന്നുതുടങ്ങിയാൽ അവയും കാൺഗ്രസ്സു തനിയെ വഴിപ്പെട്ടുകൊള്ളും. ഇങ്ങിനെയുണ്ടാകുന്ന എല്ലാ സഭയിലും ധർമ്മഭടന്മാരാണു് ആദ്യം ധാരാളമായി വേണ്ടതു്. യുവജനസമാജങ്ങളിൽ നിന്നാണു ധർമ്മഭടന്മാരെ കിട്ടേണ്ടതു്. ഈ വഴിക്കു ബങ്കാളത്തിൽ പ്രവൎത്തിച്ചുനോക്കിയതിൽ വളരെ വളരെ ഫലം ഉണ്ടായിട്ടുണ്ടു്; ധർമ്മഭടന്മാരെ നിയോഗിച്ചു ഗ്രാമംതോറും, ജില്ലകൾതോറും സമാജങ്ങൾ ഏൎപ്പെടുത്തി അവയിൽനിന്നു സംസ്ഥാനമഹാസഭയുണ്ടായപ്പോൾ ബങ്കാളം ഏററവും ബലിഷ്ഠമായി. ഇപ്പോൾ അവയെയെല്ലാം ഉദ്യോഗസ്ഥവർഗ്ഗം തകർത്തുകൊണ്ടു വരികയാണു്. അതുകൊണ്ടു നമ്മുടെ പ്രയത്നം ഇനി വേറെ രൂപത്തിലാക്കേണ്ടിയിരിക്കുന്നു. ധർമ്മഭടന്മാരെ നാടുതോറും കൂട്ടിയിണക്കിനിൎത്തി യഥാർഹം തൊഴിലുകൾ വിഭജിച്ചുകൊടുക്കണം. കഠിനമായ നിബന്ധനകളൊന്നും അരുതു്. അതതു നാട്ടിലെ ബഹുജനസമ്മതിപോലെ അവർ സ്വവശരായി പ്രവൎത്തിക്കട്ടെ. അതിലേയ്ക്കു സഹയോഗപ്രസ്ഥാനം എത്രത്തോളം ഉപകരിക്കുമെന്നു പരി

ക്ഷിച്ചുനോക്കേണ്ടതാണു്. ഓരോ ദേശത്തിലും യുവജനങ്ങളെക്കൊണ്ടു സഹയോഗസംഘം ഏൎപ്പെടുത്തി, ആ സ്ഥാപനങ്ങൾ സ്വരാജ്യകാൎയ്യം, നിൎവ്വഹിക്കുന്നതു ഫലവത്താണോ എന്നു് അധികമായി കക്ഷിപ്പിണക്കമില്ലാത്ത വല്ല സംസ്ഥാനത്തിലും ആദ്യമായി പ്രവൎത്തിച്ചുനോക്കട്ടെ.

"ഇത്രയുമാണു് എനിക്കു് എൻെറ നാട്ടുകാരെ അറിയിക്കുവാൻ ഇപ്പോഴുള്ളതു്. ഞാൻ ദീൎഘമായി പ്രസ്താവിക്കയുണ്ടായതിനെ ഇനി ഇവിടെ ചുരുക്കിക്കാണിച്ചേക്കാം:—

1. "തനിക്കു താൻതന്നെയാണു തുണയെന്ന കരുതലോടെ സഹനവിക്രമത്തെ സ്വരാജ്യസിദ്ധിക്കു് ഉപായമായി—എന്നാൽ നിയമത്തെ ലംഘിക്കാതെ—തീവ്രതരം പ്രയോഗിക്കണം.

2. "അധികാരമില്ലെങ്കിൽ സഹയോഗമില്ല" എന്ന പ്രതിജ്ഞയോടെയായിരിക്കണം നാട്ടുകാർ ഗവൺമെണ്ടിനോടു് ഇടപെടുന്നതു്.

3. "ആവുന്നേടത്തോളം കാൺഗ്രസ്സിലെ സാമവാദികളോടു് ഇണങ്ങിനില്ക്കണം. സംയുക്തകാൺഗ്രസ്സു് ഏൎപ്പെടുത്തണം.

4. "രാജ്യഭരണത്തിലും ധനാഭിവൃദ്ധിയിലും നമ്മുടെ ഉദ്ദേശം സാധ്യമാകുന്നതിനു വൎജ്ജനോപായത്തെ അംഗീകരിക്കണം.

5. "ഭാരതത്തെ ഏകമാനം, അഥവാ, സംസ്ഥാനങ്ങളെ പ്രത്യേകം പ്രത്യേകം സംഘടിതമാക്കണം.

6. "ദേശഭക്തിയോടെ ജനസേവനം ചെയ്യുവാൻ സമൎത്ഥന്മാരായവരെക്കൊണ്ടു നിയമവിഹിതമായ രീതിയിൽ സഹയോഗസംഘങ്ങൾ ദേശംതോറും ഏൎപ്പെടുത്തണം."

---

# അനുബന്ധം

---

പല കൊല്ലങ്ങളായി അരവിന്ദഘോഷ് യോഗത്തിലാണല്ലോ ആമഗ്നനായിരിക്കുന്നതു്. യോഗം എന്താണെന്നും എങ്ങിനെയാണെന്നും വിവേകാനന്ദസ്വാമിയുടെ രാജയോഗപ്രഭാഷണത്തിൽനിന്നു് ഇപ്പൊഴുള്ളവൎക്കു സരസമായി മനസ്സിലാക്കാവുന്നതാണു്. അതിനു മലയാളത്തിൽ തർജ്ജമയുമുണ്ടു്. എങ്കിലും, ഈ പുസ്തകം ഏടുകെട്ടുംമുമ്പേ യോഗത്തെപ്പററി വല്ലതുമല്പം അറിയേണമെന്നു തിടുങ്ങുന്നവരുണ്ടെങ്കിൽ അവൎക്കുവേണ്ടി ആ പ്രഭാഷണത്തിൽനിന്നു ചില ഖണ്ഡികകളെടുത്തു് ഇവിടെ കാണിക്കാം.

“ഒരുത്തനു് ആത്മാവുണ്ടെന്നു പറവാൻ അതിനെ അവൻ തന്നെത്താൻ അനുഭവിച്ചറിയുന്നില്ലെങ്കിലോ, ഈശ്വരൻ ഉണ്ടെന്നു പറവാൻ അദ്ദേഹത്തെ അവൻ കാണുന്നില്ലെങ്കിലോ എന്തവകാശമാണുള്ളതു്? ഈശ്വരനുണ്ടെങ്കിൽ അദ്ദേഹത്തെ നാം കാണണം; ആത്മാവുണ്ടെങ്കിൽ അതു നമുക്കു അനുഭവവിഷയമാകയും വേണം; അല്ലെങ്കിൽ വിശ്വസിക്കാതിരിക്കയാണു് ഉത്തമം. മനുഷ്യനു സത്യം അറിയണം; തന്നെത്താൻ അതിനെ അനുഭവിച്ചറിയണം; അതിനെ ഗ്രഹിക്കണം; സാക്ഷാൽകരിക്കണം; തന്റെ അന്തരാത്മാവുകൊണ്ടു് അ

തിനെ സ്പർശിക്കയുംവേണം. അപ്പോൾമാത്രമെ സർവ്വസംശയങ്ങളും അസ്തമിക്കയും അന്ധകാരം നീങ്ങുകയും, ഹൃദയത്തിന്റെ വക്രതയെല്ലാംപോയി നേരെയാകയും ചെയ്യുകയുള്ളുവെന്നു വേദങ്ങൾ ഘോഷിക്കുന്നു. "അല്ലയോ, അമർത്ത്യപുത്രന്മാരേ, അത്യുൽകൃഷ്ടമായ സ്ഥാനത്തിൽ സ്ഥിതിചെയ്യുന്നവരേ! വഴി ഇതാ കാണപ്പെട്ടു. ഈ എല്ലാ ഇരുട്ടുകളുടെയും ഇടയിൽക്കൂടി ഒരുവഴികാണുള്ളതു്. അതായതു്, എല്ലാ ഇരുട്ടുകളുടെയും അപ്പുറത്തുള്ള അവനെ പ്രത്യക്ഷീകരിക്കുകയാകുന്നു; വേറെ വഴിയില്ല." ഈ തത്വത്തെ പ്രാപിപ്പാൻ പ്രവൃത്തിയോഗ്യവും ശാസ്ത്രീയരീതിയിൽ നിർമ്മിതവും ആയ ഒരു മാർഗ്ഗം മനുഷ്യവർഗ്ഗത്തിനു കാട്ടിക്കൊടുക്കുന്നതാണു യോഗശാസ്ത്രത്തിന്റെ ഉദ്ദേശം.

അറിവു സമ്പാദിക്കുന്നതിൽ നാം സാധർമ്മ്യജ്ഞാനത്തെ ഉപയോഗിക്കുന്നു. സാധർമ്മ്യജ്ഞാനം നിരീക്ഷണത്തെ ആശ്രയിച്ചിരിക്കുന്നു. ആദ്യം നാം വസ്തുകളെ നിരീക്ഷിക്കുന്നു. പിന്നെ അവയുടെ സാധർമ്മ്യം നിർണ്ണയിക്കുന്നു. അനന്തരം, നമ്മുടെ നിഗമനങ്ങളെ, അല്ലെങ്കിൽ സിദ്ധാന്തങ്ങളെ ഊഹിച്ചറികയും ചെയ്യുന്നു. മനസ്സിനെപ്പററിയുള്ള ജ്ഞാനം, ഉള്ളിൽ നടന്നുകൊണ്ടിരിക്കുന്ന വസ്തുതകളെ നിരീക്ഷിച്ചറിവാനുള്ള ശക്തി ഉണ്ടാകുന്നതുവരെ നമുക്കു ലഭിക്കുന്നതല്ല. യോഗശാസ്ത്രം ഒന്നാമതായി ഉദ്ദേശിക്കുന്നതു്, മനുഷ്യനു തന്റെ അന്തരംഗാവസ്ഥകളെ നിരീക്ഷിപ്പാനുള്ള ഉപായങ്ങളെ കാട്ടിക്കൊടുക്കുന്നതിന്നാകുന്നു. ഉപകരണം

സാക്ഷാൽ മനസ്സുതന്നെ. മനസ്സിന്റെ ഏകാഗ്രതാശക്തിയെ വേണ്ടുവോളം നിയന്ത്രിക്കയും, ഉള്ളിലെ ലോകത്തിലേക്കു തിരിച്ചുവിടുകയും ചെയ്താൽ അതു മനസ്സിനെ പിരിച്ചുനോക്കുകയും നമുക്കു തത്ത്വങ്ങളെ വെളിപ്പെടുത്തിത്തരികയും ചെയ്യും. മനസ്സിന്റെ ശക്തികൾ പ്രഭയുടെ വേർതിരിക്കപ്പെട്ട കിരണങ്ങൾപോലെയാകുന്നു. അവയെ ഏകാഗ്രപ്പെടുത്തിയാൽ അവ എല്ലാവറ്റെയും പ്രകാശിപ്പിക്കുന്നു. അറിവിന്നു് ആധാരമായി നമുക്കുള്ളതു് ഇതൊന്നുമാത്രംതന്നെ. ഭൗതികവിജ്ഞാനി ബാഹ്യലോകത്തിൽ പ്രയോഗിക്കുന്ന ഈ സൂക്ഷ്മനിരീക്ഷണത്തെ അന്തഃകരണശാസ്ത്രജ്ഞൻ ഉള്ളിലേക്കു പ്രയോഗിക്കുന്നു.

ലോകത്തിൽ കാണുന്ന ഈ വിജ്ഞാനങ്ങളെല്ലാം മനശ്ശക്തിയുടെ ഏകാഗ്രതകൊണ്ടല്ലാതെ എങ്ങിനെയുണ്ടാവാം? പ്രകൃതി തന്റെ രഹസ്യത്തെ തുറന്നു കാട്ടിത്തരുവാൻ എപ്പോഴും സന്നദ്ധയാണു്. മർദ്ദിപ്പാൻ മാത്രം നാം അറിഞ്ഞിരുന്നാൽ മതി. ആവശ്യമുള്ള മർദ്ദനം പ്രകൃതിക്കു നൽകണം. മർദ്ദനത്തിന്നു് ഉതകും ശക്തിയുണ്ടാകേണ്ടതു് ഏകാഗ്രതയിൽ നിന്നാണു്. മനുഷ്യന്റെ മനസ്സിൽ അടങ്ങിക്കിടക്കുന്ന ശക്തിക്കു് അതിരില്ല. മനസ്സു് എത്രയധികം ഏകാഗ്രമാകുന്നുവോ അത്രയധികം ശക്തി അതിന്റെ ഒരു ഭാഗത്തു വന്നുകൂടുന്നു; അതാണു രഹസ്യം. ബാഹ്യവസ്തുക്കളിൽ മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതു് എളുപ്പമാകുന്നു. മനസ്സിന്റെ ഗതി സ്വഭാവേനതന്നെ വെളിക്കോട്ടാണു്. എന്നാൽ, മത-

ത്തിൻെറയും അന്തഃകരണശാസ്ത്രത്തിൻെറയും തത്വശാസ്ത്രത്തിൻെറയും വിഷയത്തിൽ ജ്ഞാതാവും ജ്ഞേയവും ഒന്നുതന്നെയായിരിക്കുന്നു. ജ്ഞേയം ആന്തരമാണു്. മനസ്സുതന്നെയാണു് ജ്ഞാതാവു്. മനസ്സു് മനസ്സിനെ നോക്കിയറിയുന്നു.

മനുഷ്യവർഗ്ഗത്തിൻെറ വലിയൊരുഭാഗം മൃഗങ്ങളിൽനിന്നു് അധികദൂരമൊന്നും എത്തീട്ടില്ല. അതുതന്നെയല്ല, പല സംഗതികളിലും നിയമശക്തി താണതരം ജന്തുക്കൾക്കുള്ളതിൽനിന്നു് അധികമൊന്നും വർദ്ധിച്ചിട്ടില്ല. നമ്മുടെ മനസ്സിന്മേൽ നമുക്കു സ്വാതന്ത്ര്യം ചുരുക്കമാണു്. മനസ്സു നമുക്കു വശപ്പെട്ടാൽ അതിനെ നമ്മുടെ ആജ്ഞയിൽ നിർത്തുവാനും, നമുക്കിഷ്ടമായവിധം അതിനെക്കൊണ്ടു പ്രവർത്തിപ്പിപ്പാനും, നാം ആഗ്രഹിക്കുംവണ്ണം അതിൻെറ ശക്തിയെ ഏകാഗ്രപ്പെടുത്താൻ അതിനെ നിർബ്ബന്ധിപ്പാനും കഴിയും.

യോഗശാസ്ത്രപ്രകാരം, ബാഹ്യപ്രപഞ്ചം മുഴുവൻ ആഭ്യന്തരമായ, അല്ലെങ്കിൽ സൂക്ഷ്മമായ ലോകത്തിൻെറ സ്ഥൂലപരിണാമം അല്ലാതെ മറെറാന്നല്ല. സൂക്ഷ്മം എല്ലായ്പോഴും കാരണവും, സ്ഥൂലം കാര്യവുമായിരിക്കും. അതുകൊണ്ടു ബാഹ്യപ്രപഞ്ചം കാര്യവും, ആഭ്യന്തരം കാരണവുമാണു്. അതുപോലെ വെളിയിലുള്ള ശക്തികളും സൂക്ഷ്മമായ ആന്തരശക്തികളുടെ സ്ഥൂലമായ ഭാഗങ്ങളും തന്നെയാകുന്നു. ആന്തരശക്തികളെ വശപ്പെടുത്തേണ്ടക്രമം കണ്ടുപിടിക്കയും പഠിക്കയും ചെയ്തിട്ടുള്ള ഒരുവൻ പ്രകൃതിയെ മുഴുവൻ തനിക്കധീനയാക്കും. മുഴുവൻ

പ്രപഞ്ചത്തെയും വശംവദമാക്കുകയും, പ്രകൃതിയെ മുഴുവൻ കീഴടക്കുകയും ചെയ്യുന്നതിനെക്കാൾ ലഘുവായ ഒരു ക്രമത്തെയല്ലാ യോഗി തൻെറ കൃത്യമായുദ്ദേശിക്കുന്നതു്. നാം പ്രകൃതിനിയമങ്ങളെന്നു പറയുന്നവയുടെ പ്രേരണകൾ ഒന്നും ഏല്ക്കാത്തതും, അവയിൽ നിന്നെല്ലാം തനിക്കു് അകന്നു നില്ക്കാവുന്നതുമായ സ്ഥാനത്തിൽ എത്താനാണു യോഗി ആഗ്രഹിക്കുന്നതു്. ആയാൾ ആന്തരവും ബാഹ്യവുമായ മുഴുവൻ പ്രകൃതിയുടെയും അധിപനായ്ത്തീരും. മനുഷ്യവർഗ്ഗത്തിൻെറ അഭിവൃദ്ധിയും പരിഷ്കാരവുമെല്ലാം ഈ പ്രകൃതിയെ കീഴടക്കുകയെന്നുള്ളതു തന്നെ. ആന്തരമായ നിയമനംകൊണ്ടു നമുക്കു് എല്ലാവറെറയും നിയമനം ചെയ്യാമെന്നു ചിലരും, ബാഹ്യനിയമനം കൊണ്ടു് എല്ലാവറെറയും നിയമനംചെയ്യാമെന്നു മററുചിലരും പറയും. പരമാവധിയിൽ രണ്ടുകക്ഷികളുടെയും വാദം ശരിയാണു്. എന്തുകൊണ്ടെന്നാൽ—ആഭ്യന്തരമാകട്ടെ, ബാഹ്യമാകട്ടെ ഇല്ല; അതു് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത കല്പിതമായ വ്യവച്ഛേദമത്രെ. ബാഹ്യവാദി, ആഭ്യന്തരവാദി എന്നീ രണ്ടുകക്ഷികളും തങ്ങളുടെ ജ്ഞാനത്തിൻെറ പരമാവധിയെ പ്രാപിക്കുമ്പോൾ ഒരേസ്ഥാനത്തിൽതന്നെ വന്നെത്തിയേ കഴിയൂ. എല്ലാ ശാസ്ത്രങ്ങളുടേയും അവധിയും ഉദ്ദേശവും ആ ഏകവസ്തുവിനെ കണ്ടുപിടിക്കുകയെന്നുള്ളതാണു്. ഈ നാനാവസ്തുക്കളെല്ലാം ഏതിൽ നിന്നു വളർന്നിരിക്കുന്നുവോ ആ ഏകവസ്തുവിനെ—അനേകമായിത്തോന്നിക്കൊണ്ടിരിക്കുന്ന ആ ഏകവസ്തുവിനെ—യോഗശാസ്ത്രവും ഉ

ദ്ദേശിക്കുന്നതു് ഉള്ളിൽനിന്നു്—ആഭ്യന്തരപ്രകൃതിയിൽനിന്നു്—ആരാഞ്ഞറിഞ്ഞു് അങ്ങിനെ ബാഹ്യവും ആഭ്യന്തരവുമായ മുഴുവൻ ലോകത്തെയും നിയമനം ചെയ്യാനാകുന്നു.

നമുക്കു പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നതു കരണങ്ങൾ അഥവാ, അക്ഷങ്ങൾ വഴിക്കാണു്. അക്ഷങ്ങൾ അതിനെ ഇന്ദ്രിയങ്ങളിലേക്കും ഇന്ദ്രിയങ്ങൾ മനസ്സിലേക്കും മനസ്സു നിശ്ചയാത്മികയായ ബുദ്ധിയിലേക്കും കൊണ്ടുചെല്ലുന്നു. ഇതിൽ നിന്നു പുരുഷൻ (ആത്മാവു്) അതിനെ സ്വീകരിക്കുകയും, തിരിയെ പോവാൻ ആജ്ഞാപിക്കുകയോ എന്നു തോന്നുമാറു്, ആ എല്ലാ സ്ഥാനങ്ങളിലൂടെയും അതിനെ മടക്കിഅയയ്ക്കുകയും ചെയ്യുന്നു. ഇങ്ങിനെയാണു് ഇന്ദ്രിയജന്യജ്ഞാനങ്ങൾ ഗ്രഹിക്കപ്പെടുന്നതു്. പുരുഷനെയൊഴിച്ചുള്ള ഇതെല്ലാം ജഡപദാർത്ഥമാകുന്നു. എന്നാൽ, മനസ്സാകട്ടെ! ബാഹ്യേന്ദ്രിയങ്ങളെക്കാൾ ഇലോം സൂക്ഷ്മമായ ജഡവസ്തുവാണു്. മനസ്സിന്നു് ഉപാദാനമായ ജഡപദാർത്ഥം തടിക്കുമ്പോൾ തന്മാത്രകൾ എന്നു പറയപ്പെടുന്ന വസ്തുവായ്ത്തീരുന്നു. അതു പിന്നെയും തടിച്ചിട്ടു ബാഹ്യഭൂതങ്ങളായിത്തീരുന്നു. അതുകൊണ്ടു്, ബുദ്ധിക്കും വെളിയിലുള്ള സ്ഥൂലഭൂതങ്ങൾക്കും തമ്മിൽ മാത്രയിലുള്ള ഒരു വ്യത്യാസം മാത്രമേയുള്ളു. അജഡമായിട്ടുള്ളതു പുരുഷൻ ഒന്നുതന്നെ. മനസ്സു വെളിയിലുള്ള വിഷയങ്ങളെ തന്മാത്രേണ ഗ്രഹിപ്പാനായി ആത്മാവിന്റെ കൈകളിലുള്ള ഒരുപകരണംപോലെയിരിക്കുന്നു. ഈ മനസ്സു് ഇടവിടാതെ മാറുകയും അങ്ങോട്ടുമിങ്ങോട്ടും

അടിക്കൊണ്ടേന്നിരിക്കയും ചെയ്യുന്നു. ഇതിന്നു് ഇന്ദ്രിയങ്ങളിൽ പലതിനോടൊ ഒന്നിനോടു മാത്രമോ സംബന്ധിച്ചുകൊള്ളുന്നതിനും ഒന്നിനോടും സംബന്ധിക്കാതിരിപ്പാനും കഴിയും. ഈ മനസ്സിന്നു സ്വന്തം അഗാധതയിലേക്കു തിരിഞ്ഞുനോക്കുന്ന ചിന്തന, അല്ലെങ്കിൽ പ്രണിധാനശക്തിയുണ്ടു്. ഈ ചിന്തനാശക്തിയെ ലഭിപ്പാനാണു യോഗി ആവശ്യപ്പെടുന്നതു്. മനശ്ശക്തികളെ ഏകാഗ്രപ്പെടുത്തി അവയെ അന്തർമ്മുഖമാക്കി തിരിച്ചു വിട്ടു് ഉള്ളിൽ നടക്കുന്ന സംഭവങ്ങളെ അറിവാൻ ആയാൾ അന്വേഷിക്കുന്നു.

നമ്മുടെ സ്വന്തം ശരീരത്തെപ്പററി നാം യാതൊന്നും അറിയുന്നില്ല; നമുക്കു് അറിഞ്ഞുകൂടാ. എന്തുകൊണ്ടു്? ഉള്ളിൽ നടന്നുകൊണ്ടിരിക്കുന്ന അതിസൂക്ഷ്മങ്ങളായ വ്യാപാരങ്ങളെ തിരിച്ചറിവാൻ മതിയായ വിവേചനാശക്തി നമ്മുടെ നോട്ടത്തിന്നില്ല. നമുക്കവയെപ്പററി അറിവുണ്ടാകുന്നതു മനസ്സു ശരീരത്തിൽ കടക്കുകയും അതു സൂക്ഷ്മതരമായ്ത്തീരുകയും ചെയ്യുമ്പോൾ മാത്രമാകുന്നു. ആ സൂക്ഷ്മസാക്ഷാൽകാരം ഉണ്ടാകുന്നതിന്നു നാം സ്ഥൂലസാക്ഷാൽകാരങ്ങളിൽ പരിചയിച്ചു തുടങ്ങേണ്ടതാകുന്നു. അതുകൊണ്ടു്, ഈ ശരീരയന്ത്രത്തെ മുഴുവൻ ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ആ വസ്തുവിനെ നമുക്കു് ആദ്യം കരസ്ഥമാക്കണം. അതു പ്രാണനത്രെ. അതിന്റെ ഏററവും പ്രത്യക്ഷമായ പരിണാമമാണു ശ്വാസവായു. ഈ ശ്വാസംവഴിയായി നാം പതുക്കെ ശരീരത്തിന്നുള്ളിൽ പ്രവേശിക്കണം. അപ്പോൾ ആ സൂക്ഷ്മശക്തി-

കം, അതായതു പ്രാണധാരകം ശരീരം മുഴുവൻ സഞ്ചരിക്കുന്നതിൻെറ ക്രമത്തെ നമുക്കു കണ്ടുപിടിക്കാൻ കഴിയും. അതു നാം കാണുകയും, അവയെ അനുഭവിച്ചറിവാൻ പഠിക്കയും ചെയ്യു ഉടൻ അവയുടേയും ശരീരത്തിൻെറയും മേൽ നമ്മുടെ ആജ്ഞയെ സ്ഥാപിപ്പാൻ നമുക്ക് ആരംഭിക്കാം. മനസ്സും ഈവിധമായ പ്രാണധാരകളാൽ ചലിക്കപ്പെട്ടുകൊണ്ടിരിക്കയാകുന്നു. അതുകൊണ്ട്, ഒടുവിൽ, മനശ്ശരീരങ്ങൾ രണ്ടിനേയും നാം കിങ്കരരാക്കി, അവ രണ്ടും നമ്മളുടെ പൂർണ്ണമായ അധീനതയിൽ നിൽക്കുന്നതായ അവസ്ഥയെ പ്രാപിക്കും.

പ്രാണൻെറ നിയമനത്തിനു പ്രാണായാമമെന്നു പറയുന്നു. പ്രപഞ്ചം മുഴുവനും രണ്ടു പദാർത്ഥങ്ങളാൽ ഘടിതമാണ്. അവയിൽ ഒന്ന് ആകാശമാണ്. ഇതു് എങ്ങുമുള്ളതും എല്ലാററിനെയും വ്യാപിച്ചു സ്ഥിതിചെയ്യുന്നതുമായ ഒരു ഏകതത്വംതന്നെ. രൂപമുള്ളതോ സംയുക്തദ്രവ്യങ്ങളിൽനിന്ന് ഉണ്ടായതോ ആയ എല്ലാം ഈ ആകാശത്തിൻെറ പരിണാമമാണ്. ആകാശം സ്വയം പ്രത്യക്ഷമല്ല. സാധാരണ പ്രത്യക്ഷങ്ങൾക്കൊന്നിനും വിഷയമാകാതിരിക്കത്തക്കവണ്ണം അതു് അത്ര സൂക്ഷ്മമാണ്. അതു സ്ഥൂലമായി പരിണമിക്കുമ്പോൾ മാത്രമേ ദൃഷ്ടിക്കു വിഷയമാകുന്നുള്ളു. ഈ ആകാശം പ്രപഞ്ചാകാരമായി നിർമ്മിക്കപ്പെട്ടിരിക്കുന്നതു പ്രാണശക്തിയാലാണ്. ആകാശം എങ്ങിനെ ഈ പ്രപഞ്ചത്തിൻെറ അഖണ്ഡവുംസർവ്വവ്യാപകവുമായദ്രവ്യമായിരിക്കുന്നുവോ, അതുപോലെതന്നെ പ്രാണൻ പ്രപഞ്ചത്തിൻെറ അഖണ്ഡവും സർവ്വവ്യാപകവുമായ നിർമ്മാപക

ശക്തിയാണ്. ചലനമായി പ്രത്യക്ഷപ്പെടുന്നതു് ഈ പ്രാണനാണ്. വിചാരം മുതൽ കീഴ്പ്പോട്ടു താണതരം ശരീരവ്യാപാരംവരെയുള്ള എല്ലാം പ്രാണന്റെ പരിണാമമല്ലാതെ മറെറാന്നല്ല. മാനസമോ ശാരീരമോ ആയി ലോകത്തുള്ള എല്ലാശക്തികളും അവയുടെ പൂർവ്വാവസ്ഥയിലേക്കു തിരിയെ ലയിക്കുമ്പോഴും ഉള്ള ആകത്തുകയാണു പ്രാണൻ എന്നു പറയുന്നതു്. ''എപ്പോഴും ഭാവമോ അഭാവമോ ഇല്ലാതിരുന്നുവോ, എപ്പോഴും അന്ധകാരം അന്ധകാരത്തെ മറച്ചിരുന്നുവോ അപ്പോഴും എന്തുണ്ടായിരുന്നു? നിശ്ചലമായ ആ ആകാശം ഉണ്ടായിരുന്നു.'' പ്രാണന്റെ ഭൗതികമായ ചലനം നിന്നുപോയി; എന്നാൽ യഥാപൂർവ്വം ഉണ്ടായിരിക്കയും ചെയ്തു.

"ഏതിനെ അറിയുന്നതുകൊണ്ടു നാം എല്ലാററിനേയും അറിയുന്നുവോ, അതു് ഏതാകുന്നു?"—എന്ന ചോദ്യം വേദങ്ങളിൽ പുറപ്പെടുവിച്ചിരിക്കുന്നു. ഒരുത്തൻ ഈ പ്രപഞ്ചത്തെ ശകലം ശകലമായി അംശിച്ചറിവാൻ ആവശ്യപ്പെടുകയാണെങ്കിൽ അവൻ ഓരോ തരിമണലിനേയും പിരിച്ചുനോക്കി അറിയണം; അതിന്നു് അവധിയില്ലാത്ത കാലം വേണ്ടിവരുന്നു. ഈ വിശേഷപരിണതികളുടെ എല്ലാം അടിയിലായി ഒരു സാമാന്യധർമ്മമുണ്ടു്. അതിനെ ഗ്രഹിച്ചാൽ എല്ലാററിനേയും ഗ്രഹിക്കാം. മുഴുവൻ ബ്രഹ്മാണ്ഡത്തേയും വേദത്തിൽ ഒരു കേവലസത്തയായി സാമാന്യപ്പെടുത്തീട്ടുണ്ടു്. ആ സത്തയെ ഗ്രഹിച്ചവൻ മുഴുവൻ ബ്രഹ്മാണ്ഡത്തേയും ഗ്രഹിച്ചവനാണ്. അതുപോലെ, എല്ലാ ശക്തികളേയും പ്രാ

ണനായിട്ടു സാമാന്യപ്പെടുത്തിയിരിക്കുന്നു. പ്രാണനെ ഗ്രഹിച്ചുവന്നു, പ്രപഞ്ചത്തിലുള്ള മാനസികഭൗതികശക്തികളെയെല്ലാം ഗ്രഹിക്കാം. പ്രാണനെ കീഴടക്കിയവൻ തന്റേതുൾപ്പെടെ ലോകത്തിലെ ശരീരമനസ്സുകളെയെല്ലാം കീഴടക്കിയവനാണ്.

ഈ പ്രപഞ്ചത്തിൽ എല്ലാത്തരം ജീവിതാവസ്ഥയിലും അനുസ്യൂതമായി വ്യാപിച്ചിരിക്കുന്ന ഒരു ഭൂതസംഘാതമുണ്ട്. ഭൗതികവിജ്ഞാനംകൊണ്ടുതന്നെ ഈ പ്രപഞ്ചം ഏകവസ്തുവാണെന്നു നിശ്ചിതമായിരിക്കുന്നു. ഓരോ വസ്തുവും അഖണ്ഡമായ ഭൂതസമുദ്രത്തിലെ ഓരോ നീർച്ചുഴിപോലെയാണ്. ഊക്കോടെ തള്ളിക്കയറിവരുന്ന ഒരു ജലപ്രവാഹത്തിൽ എത്രയോ കോടി നീർച്ചുഴികൾ ഉണ്ടായിരിക്കും. ഓരോ നീർച്ചുഴിയിലുമുള്ള വെള്ളം ക്ഷണംതോറും പുത്തൻപുത്തനായി മാറുന്നു. ഏതാനും നിമിഷം ചുററിത്തിരിഞ്ഞു നിന്നിട്ട് ഉടൻ ഒറെറാരു സ്ഥാനത്തേയ്ക്കു പാഞ്ഞുപോകയും, പുതിയ ജലാവയവങ്ങൾ തൽസ്ഥാനത്തു വന്നു കേറുകയും ചെയ്യുന്നു. അതുപോലെ, ഈ പ്രപഞ്ചം മുഴുവൻ ഇടവിടാതെ മാറിക്കൊണ്ടിരിക്കുന്ന ഒരു ഭൂതസംഘാതവും, നാം അതിലെ നീർച്ചുഴികളുമാണ്. ഒന്നും സ്ഥിരമായിരിക്കുന്നില്ല. ഓരോന്നും മാറിക്കൊണ്ടിരിക്കുന്നു. അനാദികാലംമുതല്ക്കേ ഈ ഭൂതം സംഘടിച്ച് അവയവിയാകയും, വിഘടിച്ച് അവയവങ്ങളായി പിരിഞ്ഞുപോകയും ചെയ്തുവരുന്നു. ഇതുപോലെതന്നെയാണു മനസ്സും. ഭൂതപദാർത്ഥം ആകാശത്തിന്റെ രൂപാന്തരമാണ്. പ്രാണ

ന്റെ വ്യാപാരം സൂക്ഷ്മതമമായിരിക്കുമ്പോൾ ഈ ആകാശംതന്നെ സൂക്ഷ്മതരമായ വിസ്ഫുരണാവസ്ഥയിൽ മനസ്സു ഗ്രഹിക്കുന്നു. എന്നാലും, അതെല്ലാം പരിച്ഛിന്നമായ ഭൂതസംഘാതമാണ്. കേവലം ആ സൂക്ഷ്മവിസ്ഫുരണത്തിൽ എത്താൻ കഴിയുമെങ്കിൽ ഈ മുഴുവൻ പ്രപഞ്ചവും ആ സൂക്ഷ്മവിസ്ഫുരണങ്ങളാൽ നിർമ്മിതമാണെന്നു നാം കാണുകയും അറികയും ചെയ്യും. അതിമഹത്തായ മനശ്ശക്തികൾ മൂർത്തീഭവിച്ച ലോകപാവനന്മാരായ മഹാന്മാർക്ക് അവരുടെ പ്രാണനെ ഒരു ഉയർന്ന വിസ്ഫുരണാവസ്ഥയിൽ കൊണ്ടുവരാൻ കഴിയും. അത് ഒരു ക്ഷണത്തിൽ മററുള്ളവരിൽ പ്രതിഫലിക്കും. അനേകായിരം പേർ അവരാൽ ആകർഷിക്കപ്പെടും. അതിന്ന് അത്ര മാഹാത്മ്യവും ശക്തിയുമുണ്ട്. ലോകത്തിലെ മഹാന്മാരായ ദീർഘദർശികൾക്ക് ഏററവും അത്ഭുതാവഹമായ പ്രാണനിയമനം സിദ്ധിച്ചിരുന്നു. അത് അവർക്ക് ഗംഭീരമായ മനശ്ശക്തിയെ നൽകി. അവർ തങ്ങളുടെ പ്രാണനെ അത്യന്തം ഉയർന്ന നിലയിലുള്ള ചലനാവസ്ഥയിൽ എത്തിച്ചു; അതാണ് അവർക്ക് ലോകത്തെ ഭരിപ്പാനുള്ള ശക്തിയെ നൽകിയത്.

ഒരു മഹാസമുദ്രത്തിൽ പർവ്വതംപോലെ വമ്പിച്ച തിരമാലകളും, അതിൽ ചെറിയതും അതിലും ചെറിയതുമായ അലകളും, ഇങ്ങേ അററം നീർപ്പോളകൾവരെയും ഉണ്ട്. എന്നാൽ, ഇവയ്ക്കെല്ലാം ആധാരമായിരിക്കുന്നത് ആ അപാരമായ സമുദ്രംതന്നെ. നീർപ്പോള ആ അപാരമഹാസമുദ്രത്തിന്റെ ഒരററത്തും, വമ്പിച്ച

തിരമാല മറേറ അററത്തും അതിനോടു സംബന്ധിച്ചിരിക്കുന്നു. അതുപോലെ ഒരുത്തൻ ഒരു മഹാപുരുഷനും മറെറാരുത്തൻ ഒരു നീർപ്പോളപോലെ നിസ്സാരനും ആയിരിക്കാം. എന്നാൽ, ഓരോരുത്തനും ആ അപാരമായ ശക്തിസമുദ്രത്തോടു സംബന്ധിച്ചിരിക്കയാണു്. അതു ജീവിച്ചിരിക്കുന്ന എല്ലാ പ്രാണികൾക്കും ഒന്നുപോലെയുള്ള ജന്മാവകാശമാകുന്നു. എവിടെയെങ്കിലും ഒരു ജീവിതമുണ്ടെങ്കിൽ ആ അഖണ്ഡശക്തിയുടെ സംഭാരശാല അതിന്നടിയിൽ ഉണ്ടു്. ഒരു ജീവൻ അതിസൂക്ഷ്മമായ ഒരു അണുവിൽനിന്നു പുറപ്പെട്ടു് അതുമുതൽ ആ അപരിച്ഛിന്നമായ സംഭാരശാലയിൽനിന്നു പ്രാണശക്തിയെ ആകർഷിച്ചുകൊണ്ടു മന്ദം മന്ദമായി ശരീരം മാറി, കാലാന്തരത്തിൽ ഒരു ചെടിയായും, പിന്നെ ഒരു ജന്തുവായും, അനന്തരം മനുഷ്യനായും, അവസാനം ഈശ്വരനായും തീരുന്നു. ഇതു് എത്രയോ കോടി കോടി വർഷാന്തരങ്ങൾകൊണ്ടു സാധിക്കുന്നതാകുന്നു. എന്നാൽ, അധികതരമായ വേഗത്തിന്നും അധികതരമായ ശ്രമത്തിന്നും കാലത്തിന്റെ ദൈർഘ്യത്തെ ലഘൂകരിപ്പാൻ കഴിയും. സ്വഭാവേനയായാൽ ദീർഘകാലംകൊണ്ടു സാധിക്കാവുന്ന സംഗതിയെ തീവ്രയത്നംകൊണ്ടായാൽ വേഗത്തിൽ സാധിക്കാമെന്നു യോഗി പറയുന്നു. ഈ ജീവിതത്തിൽത്തന്നെ പൂർണ്ണനാകുന്നതിന്നാണു യോഗിയുടെ യത്നം. ഈശ്വരനിലേക്കു മററുള്ളവർ മന്ദം മന്ദം നീന്തുമ്പോൾ യോഗി അതിവേഗം പറക്കുന്നു.

മുഴുവൻ ബ്രഹ്മാണ്ഡവും പ്രാണന്റെ വ്യാപാരത്താൽ വിസ്ഫുരിച്ചുകൊണ്ടിരിക്കുന്ന ആകാശമയമായ സ

ക്ഷുദ്രമാണെന്നും, അതു വിവിധമാത്രയിലുള്ള വിസ്തരണങ്ങളോടുകൂടിയ അടുക്കുകളാൽ ഒന്നിനുശേഷം ഒന്നായി ഘടിപ്പിക്കപ്പെട്ടിരിക്കയാണെന്നും വിചാരിക്കുക. അധികം പുറത്തുള്ള അടുക്കുകളിൽ വിസ്തരണം അധികം കുറഞ്ഞിരിക്കും. മദ്ധ്യത്തോട് അധികമധികം അടുക്കുംതോറും വിസ്തരണം അധികമധികം വേഗവത്തായിരിക്കും. വിസ്തരണത്തിന്റെ ഓരോ അവസ്ഥയെ ഓരോ ഭൂമിയായി വിചാരിക്കാം. എല്ലാംകൂടി ഒരു വൃത്തരേഖയാണെന്നും അതിന്റെ മദ്ധ്യം പൂർണ്ണതയാണെന്നും വിചാരിക്കുക. മദ്ധ്യത്തിൽനിന്ന് എത്ര അകന്നുപോകുന്നുവോ, വിസ്തരണങ്ങളും അത്ര മന്ദമായിത്തീരുന്നു. ഭൂതങ്ങളും എല്ലാററിന്നും പുറമെയുള്ള തൊലികളാണ്. അതിന്നുള്ളിലാണ മനസ്സ്. ശരിയായ മദ്ധ്യം ആത്മാവുമാകുന്നു. ഇനി, നമ്മുടെ ദർശനത്തിന്റെ വ്യാപ്തിസീമകളും ഓരോ ഭൂമിയായി വേർതിരിക്കപ്പെട്ടിരിക്കുന്നുവെന്നും വിചാരിക്കുക. എത്രയോ കോടി നാഴികയോളം ഒരുതരം വിസ്തരണം വ്യാപിച്ചിരിക്കുന്നു. പിന്നെയും എത്രയോ കോടി നാഴികയോളം അതിനെക്കാൾ ഉയർന്നതരം വിസ്തരണമായിരിക്കും; ഇങ്ങിനെ മേല്പോട്ടു പോകുന്നു. അപ്പോൾ ഏതാണ്ടൊരുതരം വിസ്തരണത്തിന്റെ ഭൂമിയിൽ ജീവിക്കുന്നവർക്ക് തങ്ങളിൽ കണ്ടറിയുന്നതിന്നു ശക്തിയുണ്ടാകുമെന്നും, എന്നാൽ, ആ ഭൂമിക്കു മുകളിലോ താഴെയോ ഉള്ളവരെ അവർ കണ്ടറികയില്ലെന്നും ഉള്ളതു പൂർത്തിയായും സമ്മതിക്കത്തക്കതാകുന്നു. എന്നാലും, ദൂരദർശിനിയും ഭൂതക്കണ്ണാടിയുംകൊണ്ടു നമ്മുടെ

ൎശനവ്യാപ്തിയെ നമുക്കു വൎദ്ധിപ്പിക്കയും, അധികം ഉയൎന്നതോ താണതോ ആയ വിസ്ഫുരണങ്ങളെ വിഷയീകരിക്കയും ചെയ്യാവുന്നതുപോലെ ഓരോ മനുഷ്യനും അടുത്ത ഭൂമിയിലുള്ള വിസ്ഫുരണത്തിന്റെ സ്ഥിതിയെ സ്വയമേവ പ്രാപിക്കയും, അതുകൊണ്ടു് അവിടെ നടക്കുന്ന വസ്തുതകളെ കണ്ടറികയുംചെയ്യാൻകഴിയുന്നതാകുന്നു. നാം ഇരിക്കുന്ന മുറി മുഴുവൻ നമുക്കു കാണ്മാൻ കഴിയാത്ത ജീവികളെക്കൊണ്ടു നിറഞ്ഞിരിക്കയാകാമെന്നു വിചാരിക്കുക. അവർ പ്രാണന്റെ ഒരുതരം വിസ്ഫുരണങ്ങളെയും നാം മറ്റൊരുതരം വിസ്ഫുരണങ്ങളെയും വഹിക്കുന്നു. അവരുടേതു ശീഘ്രവും നമ്മുടേതു മന്ദവുമായിരിക്കാം. പ്രാണനാകുന്ന ഉപാദാനവസ്തുവാലാണു് അവരും നമ്മളും നിൎമ്മിക്കപ്പെട്ടിരിക്കുന്നതു്. എല്ലാം പ്രാണസമുദ്രത്തിന്റെ ഓരോ ഭാഗമാകുന്നു. വിസ്ഫുരണത്തിന്റെ മാത്രകളിലുള്ള ഭേദമേയുള്ളൂ. എനിക്കു തന്നത്താൻ ശീഘ്രതരമായ വിസ്ഫുരണാവസ്ഥയെ പ്രാപിക്കുവാൻ കഴിയുമെങ്കിൽ ഉടനെ എനിക്കു് ഈ ഭൂമി മാറിപ്പോകും. ഞാൻ പിന്നെ ഒരിക്കലും അവളെ കാണുകയില്ല. നിങ്ങൾ മറഞ്ഞുപോകുന്നു. ആ ഭൂമിയിലുള്ളവർ എനിക്കു പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. മനസ്സിനെ ഒരു ഉയൎന്നതരം വിസ്ഫുരണാവസ്ഥയിലേക്കു നയിക്കുന്ന ഈ എല്ലാം കൂടി യോഗശാസ്ത്രത്തിൽ സമാധിഎന്ന ഒരൊററവാക്കിൽ അന്തൎഭവിക്കുന്നു. ഉയൎന്നതരമായ ഈ എല്ലാവിസ്ഫുരണങ്ങളും, അതായതു മനസ്സിന്റെ ബോധാതീതദശയിലുള്ള എല്ലാ വിസ്ഫുരണങ്ങളും കൂടി സമാധി എന്ന

ആ ഒരു വാക്കിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നു. താണതരം സമാധിയിലാണു നമുക്കു മേൽപ്പറഞ്ഞ ആ ആത്മാക്കളുടെ ദർശനമുണ്ടാകുന്നതു്. എപ്പോഴം നാം സാക്ഷാൽ പരമാൎത്ഥവസ്തുവിനെ കാണുന്നുവോ—എപ്പോഴം നാം നാനാസ്ഥിതിഭേദങ്ങളോടുകൂടിയ ഈ ആത്മാക്കളുടെയെല്ലാം ഉപാദാനമായ ആ പദാൎത്ഥത്തെ കാണുന്നുവോ അപ്പൊഴാണു് ഏററവും ഉയൎന്നതായ സമാധി. ആ മൺപിണ്ഡത്തെ അറിഞ്ഞാൽ ബ്രഹ്മാണ്ഡത്തിലുള്ള എല്ലാ മൃത്തികയേയും നാം അറിഞ്ഞു.

നമ്മുടെ ബോധത്തിന്നു വിഷയമാകാത്ത മിക്കവാറും എല്ലാ വ്യാപാരങ്ങളേയും നമ്മുടെ ബോധത്തിന്നു തികെ വിഷയമാക്കിത്തീർക്കാൻ കഴിയുന്നതായി തെളിയിക്കാവുന്നതാണു്. നമ്മുടെ ഹൃദയം പ്രത്യക്ഷത്തിൽ നമ്മുടെ ആജ്ഞകൂടാതെ അടിച്ചുകൊണ്ടിരിക്കുന്നു. നമ്മളിൽ ആൎക്കും ഹൃദയത്തെ ആജ്ഞയിൽ നിൎത്താൻ കഴിയുന്നില്ല. അതു് അതിൻെറ വഴിയേ പോയ്ക്കൊണ്ടിരിക്കുന്നു. എന്നാൽ, അഭ്യാസംകൊണ്ടു മനുഷ്യന്നു ഹൃദയത്തെപ്പോലും വരുതിയിൽ വെപ്പാൻ കഴിയും; അതു് അവൻെറ ആജ്ഞപോലെ മന്ദമായോ ശീഘ്രമായോ അടിക്കയും മിക്കവാറും നിന്നു പോകതന്നെയോ ചെയ്യും. അഭ്യാസം കൊണ്ടു ശരീരത്തിലെ എല്ലാ ഭാഗങ്ങളെയും ഇതുപോലെ ചലിപ്പിക്കാമെന്നും കാണുന്നുണ്ടു്. ഇതിൽനിന്നു നാം അറിയേണ്ടതെന്തു്? നമ്മുടെ ബോധസ്ഥാനത്തിന്നു താഴെയുള്ളവപോലും നമ്മാൽ ചെയ്യപ്പെടുന്നവതന്നെയെന്നും, എന്നാൽ നാം അവയെ ബോധ-

ണത്തോടുകൂടാതെ ചെയ്യുന്നവെന്നമാണ്. അപ്പോൾ നമ്മുടെ മനസ്സ് വ്യാപരിച്ചുകൊണ്ടിരിക്കുന്നതായി രണ്ടു സ്ഥാനങ്ങൾ ഉണ്ടെന്നു വരുന്നു. ഒന്നാമത്തെ സ്വബോധത്തിന്റെ സ്ഥാനം: അതായത്, എപ്പോഴും അഹന്തയുടെ സ്മരണത്തോടുകൂടി വരുന്ന ക്രിയകൾ. അടുത്തത് അബോധസ്ഥാനം: അടിയിലുള്ള ക്രിയകൾ—അതായത്, അഹന്തയുടെ സ്മരണത്തോടുകൂടാതെ വരുന്ന ക്രിയകൾ. അഹന്താസ്മരണത്തോടുകൂടാതെ വരുന്ന മനോവ്യാപാരത്തിന്റെ ആ ഭാഗം അബോധവ്യാപാരവും അഹന്താസ്മരണത്തോടുകൂടി വരുന്ന ആ ഭാഗം സബോധവ്യാപാരവുമാകുന്നു. താണതരം ജന്തുക്കളിൽ ഈ അബോധവ്യാപാരത്തിന്നു സഹജബോധമെന്നു പറയുന്നു. ഉയർന്നതരം ജന്തുക്കളിലും, എല്ലാ ജന്തുക്കളിലുംവെച്ച് ഉയർന്നവനായ മനുഷ്യനിലും അഹന്താസ്മരണത്തോടുകൂടിയതായ രണ്ടാമത്തെ വ്യാപാരം അധികം സാധാരണമായിരിക്കുന്നു. അതിന്നു സബോധവ്യാപാരം എന്നു പറയുന്നു. മനസ്സിന്നു വ്യാപരിക്കാമെന്നുള്ളതായി ഇതിലും ഉയർന്നതായ ഒരു സ്ഥാനവുമുണ്ട്. സ്വബോധത്തിന്റെ സ്ഥാനത്തെ അതിക്രമിച്ചുപോവാൻ മനസ്സിന്നു കഴിയും. ബോധരഹിതവ്യാപാരങ്ങൾ സ്വബോധസ്ഥാനത്തിന്ന് അടിയിലുള്ളവയായിരിക്കുന്നതുപോലെ, സ്വബോധസ്ഥാനത്തിന്നു മുകളിലുള്ളതായും വേറൊരു വ്യാപാരമുണ്ട്. അതും അഹന്താസ്മരണത്തോടുകൂടാതെവരുന്നതാകുന്നു. അഹന്തയുടെ സ്മരണം കേവലം മദ്ധ്യസ്ഥാനത്തിൽ മാത്രമേയുള്ളു. മനസ്സ് ആ സ്ഥാനത്തിന്നു മുകളിലോ അടിയിലോ ആയിരിക്കുമ്പോൾ അ

ഹം എന്നുള്ള സ്മരണമില്ല. എങ്കിലും മനസ്സു വ്യാപരിക്കയും ചെയ്യുന്നു. മനസ്സു സ്വബോധത്തിന്റെ ഈ അതിരിനെ അതിക്രമിച്ചുപോകുമ്പോൾ അതിനു സമാധി, അല്ലെങ്കിൽ, ബോധാതീതാവസ്ഥ എന്നു പറയുന്നു. അതു സ്വബോധത്തിനു മുകളിലാകുന്നു. സമാധിസ്ഥനായ ഒരുവൻ സ്വബോധത്തിന്റെ അതിർത്തി വിട്ടു താണുപോകയല്ലാ, ആ സ്ഥാനത്തിൽ നിന്നു് ഉയർന്നുപോകയാണു ചെയ്തിരിക്കുന്നതെന്നുള്ളതിന്നു് എന്തു തെളിവാണു്? രണ്ടു സംഗതികളിലും വ്യാപാരങ്ങൾ അഹന്താസ്മരണത്തോടുകൂടാത്തവയാണല്ലോ. ഉത്തരം എന്തെന്നാൽ, കാര്യംകൊണ്ടു്, അതായതു വ്യാപാരത്തിന്റെ ഫലങ്ങൾകൊണ്ടു് ഏതാണു് മുകളിലെന്നും ഏതാണു താഴെയെന്നും നാം അറിയുന്നു. ഒരു മനുഷ്യൻ സുഷുപ്ത്യവസ്ഥയെ പ്രാപിക്കുമ്പോൾ ആയാൾ സ്വബോധത്തിനു താഴെയുള്ള ഒരു ഭൂമിയിൽ കടക്കുകയാകുന്നു. സുഷുപ്തിയിൽ, പക്ഷെ, അഹന്താസ്മരണത്തോടുകൂടാതെതന്നെ ആയാൾ ആ സമയമെല്ലാം തന്റെ ശരീരത്തെ വ്യാപരിപ്പിക്കുന്നു. ആയാൾ ശ്വസിക്കുന്നു; ആയാൾ ആ ശരീരത്തെ അനക്കുന്നു. നിദ്രവിട്ടുണർന്നുവരുമ്പോൾ അതിൽ പ്രവേശിച്ചു അതേ മനുഷ്യനായിത്തന്നെ തിരിയെ വരികയും ചെയ്യുന്നു. നിദ്രയിൽ പ്രവേശിക്കുന്നതിന്നുമുമ്പു് ആയാൾ സമ്പാദിച്ചിരുന്ന അറിവുകളുടെ ആകത്തുക അങ്ങിനെതന്നെയിരിക്കുന്നു. അതൊട്ടും അധികമായിട്ടില്ല. ജ്ഞാനം വന്നിട്ടില്ല. എന്നാൽ, ഒരുവൻ സമാധിയിലാണു പ്രവേശിക്കുന്നതെങ്കിൽ, അവൻ മൂഢനായി അതിൽ എത്തി മുനിയായി വെളിയിൽ വരുന്നു. ഈ വ്യത്യാസം എ

ന്തുകൊണ്ടുണ്ടാകുന്നു? ഒരവസ്ഥയിൽ നിന്നു് ഒരുത്തൻ അതിൽ പ്രവേശിച്ചു, അതേമാതിരിതന്നെ വെളിയിൽ വരുന്നു. മറെറാരവസ്ഥയിൽ നിന്നു് ആ മനുഷ്യൻ ജ്ഞാനിയായിത്തീൎന്നു്, ഒരു മുനിയായി, ഒരു ദീർഘദർശിയായി, ഒരു തപസ്വിയായി. ആയാളുടെ മുഴുവൻ സ്വഭാവവും മാറിപ്പോയി. ആയാളുടെ ജീവിതംതന്നെ മാറി; ജ്ഞാനിയായി. ഇങ്ങിനെയാണു രണ്ടിലും ഫലങ്ങൾ കാണുന്നതു്. ഫലങ്ങൾ വ്യത്യസ്തങ്ങളായിരിക്കുന്നതുകൊണ്ടു ഹേതുക്കളും വ്യത്യസ്തങ്ങളായിത്തന്നെയിരിക്കണം. സമാധിയിൽ നിന്നു വെളിയിൽവരുന്ന ഒരു മനുഷ്യൻെറ ജ്ഞാനം അബോധാവസ്ഥയിൽ നിന്നോ സബോധാവസ്ഥയിൽ ഉള്ള ഊഹങ്ങളിൽനിന്നോ ലഭിക്കപ്പെടാവുന്നതിനെക്കാൾ ഏററവും ഉൽകൃഷ്ടതരമായിട്ടുള്ളതാകുന്നു. അതുകൊണ്ടു് അതു ബോധാതീതാവസ്ഥ തന്നെയായിരിക്കണം. ബോധാതീതാവസ്ഥയെന്നു പറഞ്ഞാൽ സമാധിയുമാണു്.

ചിത്തവൃത്തിനിരോധമാണു യോഗം. ചിത്തം എന്നു പറഞ്ഞാൽ മാനസപദാൎത്ഥവും, വൃത്തികൾ എന്നാൽ, ബാഹ്യസ്പന്ദനങ്ങൾ ചിത്തത്തിൽ തട്ടുമ്പോൾ അതിൽനിന്നു പൊങ്ങുന്ന ഓളങ്ങളും അലകളും ആകുന്നു. ഈ വൃത്തികളാണു നമ്മുടെ മുഴുവൻ ലോകവും. തടാകത്തിൻെറ അടി അതിൻെറ മുകൾഭാഗത്തു ഓളങ്ങൾ നിറഞ്ഞിരിക്കുന്നതിനാൽ നമുക്കു കാണ്മാൻ കഴിയുന്നില്ല. ഓളങ്ങൾ അടങ്ങുകയും ജലം ശാന്തമാകുകയും ചെയ്യുമ്പോൾ മാത്രമേ അടിയുടെ ഒരു കാഴ്ച കിട്ടുന്നതു നമുക്കു

സാദ്ധ്യമായിവരുന്നുള്ളു. തടാകത്തിന്റെ ആ അടിയാണു നമ്മുടെ വാസ്തവമായ ആത്മാവു്. തടാകം ചിത്തവും ഓളങ്ങൾ വൃത്തികളുമാണു്. ഈ മനസ്സിന്നു മൂന്നവസ്ഥകളുണ്ടു്. ഒന്നു് അന്ധകാരമയമായിരിക്കുന്നു; അതിന്നു തമസ്സു് എന്നു പറയുന്നു; അതു മന്ദന്മാരിലും മൃഗങ്ങളിലും കാണുന്നു. അതിന്റെ പ്രവൃത്തിയെല്ലാം മററുള്ളവരെ ഉപദ്രവിക്കതന്നെ. പിന്നെ, മനസ്സിന്റെ ക്രിയാരൂപമായ അവസ്ഥ, അല്ലെങ്കിൽ രജസ്സു്. അതിന്റെ പ്രധാനനോട്ടം ശക്തിയും ഭോഗവുമാണു്. ഒടുവിൽ ഓളങ്ങൾ അടങ്ങുകയും തടാകത്തിലെ ജലം തെളിയുകയും ചെയ്യുമ്പോൾ സത്വം എന്നു പറയുന്ന അവസ്ഥ കാണുന്നു. അതു നിശ്ചലതയും ശാന്തതയുമാണു്. അതു് ഉദാസീനമല്ല; പിന്നെയോ, അതിതീവ്രമായ ക്രിയയോടുകൂടിയതാണെന്നു പറയാം. ശക്തിയുടെ അത്യന്തമഹത്തായ പരിണാമം ശാന്തമായിരിക്കുക എന്നുള്ളതാണു്. ശാന്തൻ മന്ദനല്ല. സത്വം എന്നു പറഞ്ഞാൽ മന്ദതയോ ഉദാസീനതയോ ആണെന്നു തെററിദ്ധരിക്കരുതു്. ശാന്തൻ മേല്പറഞ്ഞ ഓളങ്ങളെ തടുത്തുനിർത്തിയവനാണു്. ക്രിയയെന്നതു താണതരം ശക്തിയുടേയും. ശാന്തതയെന്നതു് ഉയൎന്നതരം ശക്തിയുടേയും പരിണാമമാണു്. ഈ ചിത്തം അതിന്റെ സ്വാഭാവികമായ ശുദ്ധാവസ്ഥയിലേയ്ക്കു മടങ്ങിപ്പോവാൻ എപ്പൊഴും ശ്രമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, ഇന്ദ്രിയങ്ങൾ അതിനെ വെളിക്കോട്ടു വലിച്ചിഴക്കുന്നു. അതിനെ തടുക്കുകയും, വെളിക്കോട്ടുള്ള ആഭിമുഖ്യത്തെ നിരോധിക്കയും, ബോധത്തിന്റെ കാതലായ ആ സ്ഥാനത്തേയ്ക്കു് അതിനെ

മടക്കി യാത്രയയക്കയും ചെയ്യുകയെന്നതാണു യോഗത്തിന്റെ ആദ്യത്തെ പടി.

ഒരു വിചാരവും മനസ്സിൽ വരാൻ അനുവദിക്കരുത്. അങ്ങിനെ മനസ്സിനെ കേവലം ശൂന്യമാക്കിച്ചെയ്യണം. നമുക്ക് അതു ശരിയായി എപ്പോൾ ചെയ്യുവാൻ കഴിയുമോ, ആ ക്ഷണത്തിൽത്തന്നെ നമുക്കു മോക്ഷം പ്രാപിക്കാം. അഭ്യാസവും ഒരുക്കവും ഇല്ലാത്ത ആളുകൾ തങ്ങളുടെ മനസ്സിനെ ശൂന്യമാക്കാൻ യത്നിക്കുമ്പോൾ അജ്ഞാനമയമായ തമസ്സുകൊണ്ടു തങ്ങളെ മൂടാൻമാത്രമേ അവക്കു സാധിക്കുന്നുള്ളു. അതു മനസ്സിനെ ജഡവും മൂഢവുമാക്കിച്ചെയ്യുന്നു. തങ്ങളുടെ മനസ്സിനെ ശൂന്യമാക്കിത്തീക്കുന്നുവെന്നു വിചാരിപ്പാൻ അവരെ പ്രേരിതരാക്കയും ചെയ്യുന്നു. ശരിയായി അങ്ങിനെചെയ്യാൻ കഴിവുണ്ടാകുന്നതു ശക്തിയുടെ ഏററവും ഉൽകൃഷ്ടവും, നിയമനത്തിന്റെ ഏററവും ഉയന്നതുമായ പരിണാമമാകുന്നു. ഈ അവസ്ഥ സിദ്ധിക്കുമ്പോൾ സമാധി നിർബ്ബീജമായിത്തീരുന്നു. എന്നാൽ അത്ഥമെന്താണ്? മനസ്സു ചിത്തവൃത്തികളെ ശാന്തമാക്കി അമക്കിവച്ചുകൊള്ളുകമാത്രം ചെയ്യുന്നതായ സബോധസമാധിയിൽ ചിത്തവൃത്തികൾ വാസനാരൂപേണ പിന്നെയും ശേഷിച്ചിരിക്കുന്നുണ്ടു്. ആ വാസനകൾ അല്ലെങ്കിൽ ബീജങ്ങൾ യഥാകാലം വീണ്ടും ചിത്തവൃത്തികളായി പൊങ്ങിവരുന്നതാണ്: എന്നാൽ ഈ വാസനകളെയെല്ലാം ഉന്മൂലനം ചെയ്യുമ്പോൾ, അതായതു മനസ്സിനെ മിക്കവാറും നശിപ്പിക്കുമ്പോൾ അതു നിർബ്ബീജമാ

യിത്തീരുന്നു. ഈ ജീവിതവൃക്ഷത്തെ—ഈ ജനനമരണങ്ങളുടെ അവസാനമില്ലാത്ത പരിവർത്തനത്തെ—പിന്നെയും പിന്നെയും സൃഷ്ടിക്കത്തക്കവണ്ണം മനസ്സിൽ ബീജങ്ങളില്ലാതെയാകുന്നു. നമുക്കു ബോധമില്ലാതെയായിത്തീരുന്ന ആ അവസ്ഥ എന്താണ്? നാം ബോധം എന്നു പറയുന്ന അവസ്ഥ ബോധത്തിന്നപ്പുറമുള്ള ഒന്നിനെക്കാൾ താണതാണ്. അററങ്ങൾ എല്ലാം അധികവും തുല്യമായാണു തോന്നുക. പ്രകാശത്തിന്റെ താണതരം വിസ്പന്ദനം ഇരുട്ടാണ്. അതിന്റെ ഏററവും ഉയർന്നതരം വിസ്പന്ദനവും ഇരുട്ടുതന്നെ. എന്നാൽ, ഒന്നു വാസ്തവമായ ഇരുട്ടും, മറേറതു തീവ്രമായ പ്രകാശവുമാകുന്നു. എങ്കിലും, കാഴ്ചയിൽ അവ രണ്ടും തുല്യംതന്നെ. അതുപോലെ, അജ്ഞാനം ഏററ താണ അവസ്ഥയും ബോധം മദ്ധ്യാവസ്ഥയും ബോധത്തിന്നപ്പുറമുള്ളതു അതിനെക്കാൾ ഉയർന്ന ഒരവസ്ഥയുമാണ്. ബോധം തന്നെ കല്പിതമായ ഒന്നാണ്; ഒരു മിഥ്യാവസ്തുവാണ്; അതു വാസ്തവമായുള്ളതല്ല. ഈ ഉയർന്നതരം സമാധിയെ നിരന്തരമായി അഭ്യസിച്ചാലുള്ള ഫലം എന്തായിരിക്കും? രാജസമായും താമസമായുമുള്ള എല്ലാം പഴയ വാസനകളും നശിക്കും. അതുപോലെതന്നെ സത്വവാസനകളും നശിക്കും. അതു കിട്ടം കളഞ്ഞു സ്വർണ്ണത്തോടു് ഒന്നായി ചേർക്കാൻ ഉപയോഗിക്കുന്ന ലോഹങ്ങൾപോലെയാണ്. സ്വർണ്ണമൊത്തു ഉരുകിക്കഴിയുമ്പോൾ കിട്ടവും കലർപ്പുലോഹവും ദഹിച്ചുപോകുന്നു. അതുപോലെ, ഇടവിടാത്ത ഈ നിയമനശക്തി മുമ്പുള്ള അശുഭവാസനകളേയും ഒടുവിൽ ശുഭവാസനകളേയും

കൂടി തുടങ്ങുന്നു. ആ ശുദ്ധാശുദ്ധവാസനകൾ തമ്മിൽ എതിർത്തു നശിക്കയും, അവയുടെ ശുദ്ധാശുദ്ധതകൾ ഒന്നും തീണ്ടാതെ ആത്മാവ് അതിന്റെ മാഹാത്മ്യമേറിയ മുഴുവൻ സാരസ്യത്തോടുകൂടി ശോഭിക്കയും ചെയ്യുന്നു. അങ്ങിനെയുള്ള ആത്മാവു സർവ്വവ്യാപിയും സർവ്വശക്തനും സർവ്വജ്ഞനുമായുമിരിക്കുന്നു. സകല ശക്തികളെയും ഉപേക്ഷിച്ചിട്ട് അതു സർവ്വശക്തനായിത്തീരുന്നു; സകല ജീവിതങ്ങളെയും ഉപേക്ഷിച്ചു് അതു ജീവിതം മാത്രമായിത്തീരുന്നു. അപ്പോൾ ആത്മാവ് അതിനു ജനനമോ മരണമോ ഉണ്ടായിട്ടില്ലെന്ന് അറിയും. ചലിച്ചുകൊണ്ടിരിക്കുന്നതു പ്രകൃതിയാണ്. ആ ചലനം ആത്മാവിൽ പ്രതിഫലിക്കയാണു ചെയ്യുന്നതു്. ചിത്തം ഇടവിടാതെ ചലിക്കുന്നു. അതു സ്വയമേവ പല ആകൃതിഭേദങ്ങളായി മാറുന്നു. ഈ ആകൃതിഭേദങ്ങളെല്ലാം നാമാണെന്നു നാം സ്വയമേവ വിചാരിക്കയും ചെയ്യുന്നു. ഈ എല്ലാ ഭ്രാന്തികളും നശിക്കും. ആ മുക്തമായ ആത്മാവു ആജ്ഞാപിക്കുമ്പോൾ, അതു് ആഗ്രഹിക്കുന്നതെന്താണെങ്കിലും ഉടനെ സാധ്യമാകും.

മൈത്രി, കരുണ, മുദിതം, ഉപേക്ഷ എന്നീ നാലു ഭാവനകൾ നമുക്കു വേണ്ടതാണ്. എല്ലാവരെയും നാം സ്നേഹിക്കണം. കഷ്ടതയിൽ കിടക്കുന്നവരുടെ നേരെ നമുക്കു ദയ വേണം. ജനങ്ങൾ സന്തുഷ്ടരായിരിക്കുമ്പോൾ നമുക്കു സുഖം തോന്നണം. ദുഷ്ടന്മാരുടെ നേരെ നാം ഉദാസീനരായും ഇരിക്കണം. നമ്മുടെ മുമ്പിൽ വരുന്ന എല്ലാ വിഷയങ്ങളെ സംബന്ധിച്ചും നാം ഇങ്ങിനെതു

ന്നു വത്തിക്കണം. വിഷയം സുഖമുള്ളതെങ്കിൽ അതി
ന്റെ നേരെ സ്നേഹം ഭാവിക്കണം. കഷ്ടമായിട്ടുള്ളതാ
ണെങ്കിൽ ആ വിഷയത്തോടു നമുക്കു് അനുകമ്പ തോന്ന
ണം. നല്ലതാണെങ്കിൽ സന്തോഷമുണ്ടാകണം. ചീത്ത
യാണെങ്കിൽ നമുക്കു് ഉപേക്ഷയും തോന്നണം. മനസ്സി
ന്റെ മുമ്പാകെ വരുന്ന വിവിധവിഷയങ്ങളുടെ നേക്കുള്ള
ഈ ഭാവനകൾ അതിനെ ശാന്തമാക്കിച്ചെയ്യും. നമ്മു
ടെ മനസ്സിനെ ഈ നിലയിൽ വെച്ചുകൊള്ളുന്നതിന്നു
സാധിക്കാത്തതുകൊണ്ടാണു ദിവസംപ്രതിയുള്ള ജീവിത
ത്തിൽ കണ്ടുവരുന്ന അധികം ദുഃഖവും നമുക്കു് അനുഭവ
മാകുന്നതു്. ഒരുത്തൻ നമുക്കു ദ്രോഹം ചെയ്യുയാണെ
ങ്കിൽ ഉടനെ നാം ആ ദ്രോഹത്തെ പ്രതികരിപ്പാൻ നോ
ക്കുന്നു. ദ്വേഷത്തിന്റെ ഓരോ പ്രതീകാരവും നമുക്കു
ചിത്തത്തെ അമത്തിവെച്ചുകൊള്ളുവാൻ ശക്തിയില്ലെ
ന്നു കാണിക്കയാണു്. ചിത്തം അലയടിച്ചുകൊണ്ടു വി
ഷയത്തിന്റെ നേരെ വരുന്നു. നമുക്കു നമ്മുടെ ശക്തി
പൊയ്പ്പോകയും ചെയ്യുന്നു. ദ്വേഷത്തിന്റെയോ വിരോ
ധത്തിന്റെയോ രൂപത്തിലുള്ള ഓരോ പ്രതീകാരവും
മനസ്സിന്നു് അത്രമാത്രമുള്ള നഷ്ടമാണു്. ഓരോ ദുഷ്ടവി
ചാരവും വിരോധപ്രവൃത്തിയും പ്രതീകാരത്തിന്റെ ഏ
തെങ്കിലും വിചാരവുമാകട്ടെ, നിയന്ത്രിക്കപ്പെട്ടിരിക്കയാ
ണെങ്കിൽ അതു നമുക്കു് അനുകൂലമായ ഒരു സമ്പാദ്യമാ
കുന്നതുമാണു്. നമ്മെ ഇപ്രകാരം തന്നെത്താൻ നിയ
ന്ത്രണം ചെയ്യുന്നതിനാൽ നമുക്കു ദോഷമുണ്ടാകുന്നതല്ല.
നാം സംശയിക്കുന്നതിനെക്കാൾ അളവററ ഗുണങ്ങൾ
അതിനാൽ ഉണ്ടാകുന്നതാണു്. വിരോധത്തെയോ ദ്രോ

ഷവിചാരത്തെയോ അമർത്തുന്ന ഓരോ സമയവും നമുക്ക് അനുകൂലമായ അത്രമാത്രം ഉത്തമശക്തിയെ നാം ശേഖരിക്കയാകുന്നു. ആ ഉത്തമശക്തി ഉയർന്നതരം യോഗസിദ്ധികളായി പരിണമിക്കുന്നതുമാണ്.

നാം ചെയ്യുന്ന എല്ലാ പ്രവൃത്തികളും പരിചയംകൊണ്ടു സഹജബോധമായിത്തീരുന്നു; സ്വയം വ്യാപാരശീലമായി വരുന്നു. എന്നാൽ, നാം അറിഞ്ഞെടുത്തോളും ഇപ്പോഴും സ്വയം വ്യാപൃതമായി നാം വിചാരിക്കുന്നതെല്ലാം ക്ഷീണിച്ചു വിവേകംതന്നെയാകുന്നു. ആവൃതമായ വിവേകമാണു സഹജബോധം. വിവേകം ആവൃതമായി സ്വയം വ്യാപൃതമായ സംസ്കാരമായി പരിണമിക്കുന്നു. അതുകൊണ്ട് ഈ ലോകത്തിൽ നാം സഹജബോധം എന്നു പറയുന്നതെല്ലാം ആവൃതമായ വിവേകമാണെന്നു പറയുന്നതു ന്യായമായിട്ടുള്ളതുതന്നെ. പ്രത്യക്ഷമെന്നോ, ഊഹമെന്നോ, സഹജബോധമെന്നോ പറയുന്ന എല്ലാ ജ്ഞാനവും അനുഭവം എന്ന ഒറ്റ മാർഗ്ഗത്തിൽക്കൂടി വരേണ്ടതാകുന്നു. സഹജബോധമെന്നു പറയുന്നതെല്ലാം ക്ഷീണിച്ചു ലീനമായിത്തീർന്നിരിക്കുന്ന പൂർവ്വാനുഭവങ്ങളുടെ ഫലമാണ്. പലപ്രകാരത്തിലുള്ള ഭയങ്ങളുടെ ആവർത്തിച്ചുള്ള അനുഭവങ്ങൾ കാലാന്തരത്തിൽ ജീവിതത്തോടുള്ള പിടിത്തത്തെ നിർമ്മിക്കുന്നു. ഈ പിടിത്തം—ഈ അഭിനിവേശം—സഹജബോധമായും തീരുന്നു. ഇതിനു സംസ്കാരമെന്നും പേരുണ്ട്. സംസ്കാരങ്ങൾ സൂക്ഷ്മമായും ലീനമായും ചിത്തത്തിൽ മങ്ങിക്കിടക്കുന്നു.

കരണത്തിന്റെ എല്ലാ പൂർവ്വാനുഭവങ്ങളും നാം സഹജബോധം എന്നു പറയുന്നതൊക്കെയും അന്തർബോധമാർത്തീന്ന അനുഭവങ്ങളാണു്. അതു ചിത്തത്തിൽ കുടികൊണ്ടിരിക്കുന്നു; ഉദാസീനമായിരിക്കുന്നില്ല; അന്തർഭാഗത്തിൽ വ്യാപരിച്ചുകൊണ്ടിരിക്കയാകുന്നു. സ്ഥൂലങ്ങളായ ചിത്തവൃത്തികളെ നമുക്കു് അറികയും അനുഭവിക്കയും ചെയ്യാം. അവയെ അധികം എളുപ്പത്തിൽ നിയമനം ചെയ്കയുമാവാം. എന്നാൽ ഈ സൂക്ഷ്മസഹജബോധങ്ങളെ എന്താണു ചെയ്യുക! അവയെ എങ്ങനെ നിയമനം ചെയ്യാം. ഞാൻ കോപിക്കുമ്പോൾ എന്റെ മുഴുവൻ മനസ്സും കോപത്തിന്റെ ഉഗ്രമായ അലയായ്ത്തീരുന്നു. ഞാൻ അതു് അറിയുന്നു; കാണുന്നു; സ്പർശിക്കുന്നു. എനിക്കു് അതിനെ എളുപ്പത്തിൽ കൈകാര്യം ചെയ്യാം; അതിനോടു് എതിർക്കാം. എന്നാൽ, അങ്ങിനെ എതിർക്കുന്നതിൽ അതിനെ കടന്നു് അടിയിലേക്കു ചെല്ലാതെ എനിക്കു പൂർണ്ണവിജയം ഉണ്ടാകുന്നതല്ല. കോപാദിവികാരങ്ങളെ അവ നമ്മുടെ മേൽ വരാൻപോകുന്നുവെന്നു നാം അറിയുന്നതോടുകൂടി അങ്കുരത്തിൽ—വേരിൽ—അവയുടെ സൂക്ഷ്മാവസ്ഥയിൽവെച്ചുതന്നെ നിയമനം ചെയ്യേണ്ടതാണു്. മനുഷ്യവർഗ്ഗത്തിൽ അധികംപേരും ഈ വികാരങ്ങളുടെ സൂക്ഷ്മാവസ്ഥയെ—അതായതു് അവ സ്വബോധത്തിന്റെ അടിയിൽനിന്നു മെല്ലെ മെല്ലെ മേല്പോട്ടേക്കു വരുന്ന അവസ്ഥയെ—പ്പറ്റി അറിഞ്ഞിട്ടുതന്നെ ഉണ്ടാകയില്ല. ഒരു നീർപ്പോള തടാകത്തിന്റെ അടിയിൽനിന്നു പൊങ്ങുമ്പോൾ—എന്നുതന്നെയല്ലാ, മിക്കവാറും അതു വെള്ളത്തിന്റെ ഉപരിഭാഗത്തിനു് അ

ട്ടതെന്തിയാൽ തന്നെയും നാം—അതിനെ കാണുന്നില്ല. അതു മീതെ വന്നു പൊട്ടുകയും ഒരു ചെറിയ ചലനം ഉണ്ടാക്കുകയും ചെയ്യുമ്പോൾ മാത്രമാണു് അതുണ്ടെന്നു നാം അറിയുന്നതു്. അലകളെ അടക്കുന്നതിൽ അവയുടെ സൂക്ഷ്മമൂലങ്ങളിൽ പിടിച്ചെങ്കിലല്ലാതെ നമുക്കു വിജയമുണ്ടാകുന്നതല്ല. അവയിൽ പിടിച്ചു അലകൾ സ്ഥൂലമായ്ത്തീരുന്നതിനു മുമ്പു് അവയെ നിയമനംചെയ്യെങ്കിലല്ലാതെ ഒരു വികാരത്തെയും മുഴുവനമായി കീഴടക്കുവാൻ നാം ആളാകുകയില്ല, എങ്ങിനെയാണു് ഈ സൂക്ഷ്മസംസ്കാരങ്ങളെ നിയമനംചെയ്യുന്നതു്. നാം വലിയ അലകളിൽനിന്നു് ആരംഭിച്ചു താഴോട്ടു താഴോട്ടു പോകണം. ദൃഷ്ടാന്തമായി, കോപരൂപമായ ഒരു വലിയ അല മനസ്സിൽ വരുമ്പോൾ, ഉടനെ ഒരു വിപരീതമായ വലിയ അലയെ ഉല്പാദിപ്പിക്കണം. സ്നേഹം കോപത്തിനു വിരുദ്ധമാണു്. അതുകൊണ്ടു, നാം നിരസിപ്പാൻ വിചാരിക്കുന്ന വൃത്തികളെ വിരുദ്ധവൃത്തികൾ ഉത്ഭവിപ്പിച്ചു കീഴടക്കാം. നമ്മുടെ സൂക്ഷ്മമായ സ്വഭാവത്തിൽ ഈ സൂക്ഷ്മമായ വിരുദ്ധവൃത്തികളെ ഉണ്ടാക്കാമെങ്കിൽ അവ സ്വബോധരംഗത്തിന്നടിയിലുള്ള കോപത്തിന്റെ സൂക്ഷ്മമായ വ്യാപാരത്തെ തടയുന്നതാണു്. സഹജബോധജന്യമായ എല്ലാ വ്യാപാരങ്ങളും ആദ്യം സബോധവ്യാപാരങ്ങളായി ആരംഭിച്ചു സൂക്ഷ്മതരങ്ങളായിത്തീർന്നിട്ടുള്ളവയാണല്ലോ. അതുകൊണ്ടു, ബോധവത്തായ ചിത്തത്തിൽ ഇടവിടാതെ നല്ല വൃത്തികൾ ഉല്പാദിപ്പിച്ചാൽ അവ അടിയിലേയ്ക്കു പോയി സൂക്ഷ്മമായിത്തീർന്നു സംസ്കാരരൂപമായിരിക്കുന്ന ചിത്ത വിചാരങ്ങളോടു് എതിർക്കുന്നതാണു്.

സംസ്കാരങ്ങളുടെ ആകത്തുകയ്ക്കു കർമ്മാശയം എന്നാണു പേര്. നാം ഏതെങ്കിലും ഒരു കർമ്മം ചെയ്യുമ്പോൾ മനസ്സു ചലിച്ച് ഒരു അലയായിത്തീരുന്നു. ആ കർമ്മം പൂർത്തിയാകുമ്പോൾ അല അടങ്ങിയെന്നു നമുക്കു തോന്നിയേക്കാം. അങ്ങിനെ അല്ലാ വാസ്തവം. അതു സൂക്ഷ്മമായിത്തീരുക മാത്രമാണു ചെയ്യുന്നതു്. അതു പിന്നെയും അവിടെത്തന്നെയുണ്ടു്. ആ വിഷയത്തെ നാം ഓർമ്മിപ്പാൻ ശ്രമിക്കുമ്പോൾ അതു വീണ്ടും പൊങ്ങിവരുന്നു; ഒരു അലയായിത്തീരുകയും ചെയ്യുന്നു. അതു് അവിടെ ഉണ്ടായിരുന്നില്ലെങ്കിൽ അതിനെപ്പററി ഓർമ്മയ്ക്കു് അവകാശമുണ്ടാകയില്ലായിരുന്നു. അതുകൊണ്ടു് ഓരോ കർമ്മവും—ഓരോ വിചാരവും—നല്ലതോ ചീത്തയോ ആകട്ടെ—താഴോട്ടു പോയി സൂക്ഷ്മമായിത്തീൎന്നു് അവിടെ സഞ്ചയിക്കപ്പെടുന്നു. അവയെ—സുഖാവഹവും ദുഃഖാവഹവുമായ രണ്ടുവിചാരങ്ങളേയും—ക്ലേശങ്ങൾ എന്നു പറയുന്നു. കാരണം, കാലാന്തരത്തിൽ രണ്ടും ദുഃഖാവഹമായിത്തീരുന്നതാണു്. ഇന്ദ്രിയജന്യങ്ങളായ എല്ലാ സുഖങ്ങളും ഒടുവിൽ ദുഃഖത്തെ ഉണ്ടാക്കുന്നതാണു്. എല്ലാ സുഖാനുഭവവും വീണ്ടും അധികസുഖാനുഭവത്തിന്നുള്ള തൃഷ്ണയെ ജനിപ്പിക്കുന്നു. അതിൻെറ ഫലമായി ദുഃഖം വരികയും ചെയ്യുന്നു. മനുഷ്യൻെറ ആഗ്രഹങ്ങൾക്കു് അതിരില്ല; അവൻ ആഗ്രഹിച്ചു് ആഗ്രഹിച്ചുകൊണ്ടേ പോകുന്നു. ആഗ്രഹം സാദ്ധ്യമാവാത്ത ഒരു സ്ഥാനത്തു വരും, അപ്പോൾ ശേഷിക്കുന്നതു ദുഃഖം തന്നെ. അതുകൊണ്ടു, നല്ലതോ ചീത്തയോ ആയ ഇന്ദ്രിയാനുഭവങ്ങളുടെ ആകത്തുകയെ ക്ലേശം എന്നു പറയു

ന്നു. അവ ആത്മാവിന്റെ മോക്ഷമാർഗ്ഗത്തെ തടയുന്നു. നമ്മളുടെ എല്ലാ കർമ്മങ്ങളുടേയും സൂക്ഷ്മമൂലങ്ങളായ സംസ്കാരങ്ങൾ മേലിൽ സംഭവിക്കേണ്ട കാര്യങ്ങളുടെ കാരണങ്ങളാണ്. കാരണങ്ങളായ സംസ്കാരങ്ങൾ ശേഖരിച്ചിരുന്നിട്ട കാര്യങ്ങളായി പരിണമിക്കുന്നു. കാരണം നശിച്ച് കാര്യമായിത്തീരുന്നു. കാര്യം കുറെക്കൂടി സൂക്ഷ്മമായിട്ട് അടുത്തകാര്യത്തിന്റെ കാരണമായിത്തീരുന്നു. നമ്മുടെ ഇപ്പോഴത്തെ പ്രവൃത്തികളെല്ലാം കഴിഞ്ഞുപോയ സംസ്കാരങ്ങളുടെ ഫലങ്ങളാണ്. വീണ്ടും, ഇപ്പോഴത്തെ സംസ്കാരങ്ങൾ ഇനി വരുവാനുള്ള പ്രവൃത്തികൾക്കു കാരണമായും തീരുന്നു. ഇങ്ങിനെ നാം പോയിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടു കാരണം ഉണ്ടായിരിക്കുമ്പോൾ ജാതി, അഥവാ, ജന്മരൂപമായ കാര്യം സംഭവിച്ചേ കഴിയൂ. വിവേകികൾ ജീവിതത്തിലെ സുഖമെന്നും ദുഃഖമെന്നുമുള്ള എല്ലാ വിഷയങ്ങളേയും പരിശോധിച്ചുനോക്കി, അവ എപ്പോഴും തുല്യമായിരിക്കുന്നുവെന്നും, അവയിൽ ഒന്നു മററതിനെ പിന്തുടരുകയും മററതിൽ ലയിക്കുകയുമാണെന്നും അറിയുന്നു. മനുഷ്യൻ ജീവിതകാലം മുഴുവൻ മൃഗതൃഷ്ണികയെ പിന്തുടരുകയാണ്. ഒരിക്കലും അവന് ആഗ്രഹപൂർത്തി ഉണ്ടാകുന്നില്ല. ഈ ലോകത്തിൽ നാശം പ്രാപിക്കാത്തതായി ഒന്നുമില്ല. സ്നേഹംപോലും നശിക്കുന്നു. ഭാര്യാഭർത്താക്കന്മാരുടേയും മക്കളുടേയും മിത്രങ്ങളുടേയും സ്നേഹത്തിനുകൂടിയും അന്തം കാണുന്നുണ്ട്. നാശം ജീവിതത്തിലുള്ള എല്ലാററിനേയും പിടികൂടുന്നു. സർവ്വവും—സ്നേഹംകൂടിയും—നശിച്ചുകഴിയുമ്പോൾ മാത്രമാണു മനുഷ്യൻ വിവേ

കത്താൽ ഈ ലോകം എത്ര മിഥ്യയും സ്വപ്നസദൃശവുമാണെന്നറിയുന്നതു്. അപ്പോൾ വൈരാഗ്യത്തിന്റെ ഒരു ലേശം അവന്നു ലഭിക്കുന്നു; അതീതതത്വത്തിന്റെ ഒരു തുമ്പിൽ പിടികിട്ടുന്നു. ഈ ലോകത്തെ വിട്ടുകളഞ്ഞാൽമാത്രമേ മറേറതുകിട്ടൂ, ഇതിനെ പിടിച്ചുകൊണ്ടിരുന്നാൽ അതു് ഒരിക്കലും കിട്ടുകയില്ല. ഇന്ദ്രിയസുഖങ്ങളേയും ഭോഗങ്ങളേയും ത്യജിക്കാതെ മഹാത്മാവായിത്തീൎന്നിട്ടുള്ള ഒരാൾ ഒരു കാലത്തും ഉണ്ടായിട്ടില്ല. എന്നാൽ, ചെയ്തുകൂട്ടിയ കൎമ്മങ്ങളുടെയെല്ലാം ഫലം ഈ ലോകത്തിൽ നാം അനുഭവിക്കതന്നെ വേണം. ഭാവിയിൽ ഉണ്ടാകുവാൻ പോകുന്ന ക്ലേശങ്ങളെ ഇപ്പോൾ നിരോധിച്ചുതുടങ്ങുകമാത്രം ആവാം: പ്രകൃതിയോടു ചേൎന്നിട്ടും, മനസ്സിനേയും ലോകത്തേയും തന്റേതെന്നു് അഭിമാനിച്ചിട്ടുമാണു പുരുഷനു തന്നെത്താൻ ദുഃഖിതൻ എന്നു തോന്നുന്നതു്. ഇതിൽനിന്നുള്ള മോചനം സ്വാനുഭവത്തിൽക്കൂടിയാണു്. എല്ലാ വിഷയങ്ങളും നാം അനുഭവിച്ചറിയണം. എന്നാൽ അവയെ വേഗം അവസാനിപ്പിക്കയും വേണം. നാം ഈ വലയ്ക്കകത്തു തന്നെത്താൻ കയറിയിരിക്കയാണു്. നാം ഈ കുടുക്കിൽ അകപ്പെട്ടുപോയിരിക്കുന്നു. മോചനത്തിന്നായി നാം തന്നെ ശ്രമിക്കേണ്ടതാണു്. അതുകൊണ്ടു്, ഭൎത്താവായും ഭാൎയ്യയായും, സ്നേഹിതനായും വേറെ ചില്ലറ സ്നേഹവിഷയങ്ങളായുമുള്ള ഭോഗങ്ങളെയെല്ലാം അനുഭവിച്ചറിയുക. പിന്നെ, നിങ്ങളുടെ സാക്ഷാൽ സ്വരൂപത്തെ മറന്നുകളഞ്ഞിട്ടില്ലെങ്കിൽ, അപജയംകൂടാതെ നിങ്ങൾക്കു കടന്നുപോകാവുന്നതാണു്. ഇതു് ഒരു ക്ഷണികാവസ്ഥയാണെ

ന്നും നാം ഇതുവഴിയായി കടന്നുപോകേണ്ടതാണെന്നുമുള്ള വസ്തുതയെ ഒരിക്കലും മറക്കരുതു്. സ്വാതന്ത്ര്യമാണു വലിയ ഗുണം. സുഖങ്ങളുടെയും ദുഃഖങ്ങളുടെയും സ്വാതന്ത്ര്യം; എന്നാൽ അതു കേവലം സ്വാതന്ത്ര്യം മാത്രമേ ആകുന്നുള്ളുവെന്നു് അറിഞ്ഞിരിക്കണം. സ്വാതന്ത്ര്യമെല്ലാം, ഇക്കാണുന്ന മുഴുവൻ പ്രപഞ്ചവും മഹാസമുദ്രത്തിന്റെ മുമ്പിൽ ജലബിന്ദുപോലെ നിസ്സാരവും ആത്മാവുമാത്രം അത്രമാത്രം മഹത്ത്വമാണെന്നറികയും, പ്രപഞ്ചം അതിന്റെ നിസ്സാരതയാൽ സ്വയമേവ മറിഞ്ഞുപോകയും ചെയ്യുന്നതായ അവസ്ഥയിലേക്കു പടിപടിയായി നമ്മെ നയിക്കും.

അജ്ഞാനംകൊണ്ടാണു് ആത്മാവു പ്രകൃതിയോടു സംബന്ധിക്കപ്പെട്ടിരിക്കുന്നതു്. പ്രകൃതിക്കു നമ്മുടെമേലുള്ള അധികാരത്തിൽനിന്നു നാം മുക്തരാകണം. ഓരോ ആത്മാവിലും ഈശ്വരത്വം കുടിയിരിക്കുന്നുണ്ടു്. ആ ആന്തരമായ ഈശ്വരത്വത്തെ ഉള്ളിലും വെളിയിലുമുള്ള പ്രകൃതിയെ നിയമനംചെയ്തു പ്രത്യക്ഷമാക്കേണമെന്നുള്ളതാണു നോട്ടം. അതു കർമ്മംകൊണ്ടോ ഭക്തികൊണ്ടോ ജ്ഞാനംകൊണ്ടോ യോഗംകൊണ്ടോ ആവാം. നമുക്കു നമ്മെ പ്രകൃതിയിൽനിന്നു മോചിപ്പിപ്പാൻ കഴിയാത്ത കാലംവരെ നാം ദാസന്മാരാണു്. അവർ പറയുന്നതിനെ നാം കേൾക്കതന്നെ വേണം. ആരു മനസ്സിനെ നിയമനംചെയ്യുന്നുവോ അവൻ ജഡപദാർത്ഥത്തെയും നിയമനം ചെയ്യുന്നു. ആന്തരപ്രകൃതി ബാഹ്യപ്രകൃതിയെക്കാൾ വളരെ ഉയർന്നതാണു്. അതിനെ പിടിപ്പാൻ അധികം പ്രയാസം; നിയമനംചെയ്യാ

നം അധികം പ്രയാസം. ആന്തരപ്രകൃതിയെ നിയമനം ചെയ്യുവൻ മുഴുവൻ പ്രപഞ്ചത്തെയും നിയമനം ചെയ്തിരിക്കുന്നു. അതു് അവൻെറ ദാസ്യവൃത്തി ചെയ്യും. ശരീരം മനസ്സിൻെറ പുറമെത്ത തോടാണു്. മനസ്സ് എന്നു പറയുന്ന ആന്തരമായ സൂക്ഷ്മശക്തികൾ സ്ഥൂലപദാർത്ഥത്തെ വെളിയിൽനിന്നു ഗ്രഹിക്കയും, അതിൽനിന്നു് ഈ വെളിയിലുള്ള തോടിനെ, അല്ലെങ്കിൽ ശരീരത്തെ നിർമ്മിക്കയും ചെയ്യുന്നു. അതുകൊണ്ടു നമുക്കു് ആന്തരമായ നിയമനമുണ്ടായാൽ ബാഹ്യനിയമനം ഉണ്ടാക്കുന്നതു വളരെ എളുപ്പമാണു്. വിശേഷിച്ചു്, ഈ ശക്തികൾ ഭിന്നങ്ങളല്ലാ. ചിലതു ജഡശക്തികളും ചിലതു മാനസശക്തികളും എന്നുള്ളതില്ല. ജഡപ്രപഞ്ചം സൂക്ഷ്മപ്രപഞ്ചത്തിൻെറയെന്നപോലെ ജഡശക്തികളും സൂക്ഷ്മശക്തികളുടെ സ്ഥൂലപരിണാമങ്ങൾ തന്നെ.

നമ്മുടെ കഷ്ടങ്ങളെല്ലാം അജ്ഞാനംകൊണ്ടു്—അസത്യത്തിൽനിന്നു സത്യത്തെ തിരിച്ചറിയായ്കകൊണ്ടു്—ഉണ്ടാകുന്നതാണു്. നാം എല്ലാവരും ചീത്തയെ നല്ലതെന്നും, ഭ്രാന്തിയെ സത്യമെന്നും വിചാരിക്കുന്നു. ആത്മാവു് ഒന്നു മാത്രമേ സത്യമുള്ളു. അതു നാം മറന്നുപോകയും ചെയ്തിരിക്കുന്നു. ശരീരം ഒരു വെറും സങ്കല്പം, അല്ലെങ്കിൽ സ്വപ്നം മാത്രമാണു്. എന്നാൽ, നാമെന്നതു നമ്മുടെ ശരീരം ആണെന്നാണു നാം വിചാരിക്കുക. ഈ അവിവേകം ആണു കഷ്ടതയ്ക്കു നിമിത്തം. അതു് അജ്ഞാനം കൊണ്ടുണ്ടാകുന്നതുമാണു്. വിവേകം ഉണ്ടാകുമ്പോൾ മനശ്ശക്തിയുണ്ടാകുന്നു. അപ്പോഴേ ശരീ

രാദിനാനാവിധസങ്കല്പങ്ങളെ നിരസിപ്പാൻ നമുക്കു സാധിക്കും. ജാതി, ലക്ഷണം, ദേശം എന്നിവമൂലമായി വസ്തുക്കളെ വേർതിരിച്ചറിയുന്നതിൽനിന്നുണ്ടാകുന്നതാണ് അജ്ഞാനം. ഇതു് ഭേദകങ്ങളാൽ വ്യാവൎത്തിച്ചറിവാൻ പാടില്ലാത്തവിധം അത്ര സങ്കലിതമായ വസ്തുക്കളെ നിൎണ്ണയിക്കുന്നതിന്നു വിവേകം വേണം. പുരുഷൻ ശുദ്ധനും പൂൎണ്ണനുമാണു്; പ്രപഞ്ചത്തിലുള്ള എല്ലാററിലുംവെച്ചുകേവലമായി--അസമ്മിശ്രമായിരിക്കുന്ന—ഏകവസ്തുവാണു്. ശരീരവും മനസ്സും മിശ്രവസ്തുക്കളാണു്. ഇങ്ങിനെ വിവേകജ്ഞാനം സിദ്ധമാകുമ്പോഴാണു് ഈ പ്രപഞ്ചത്തിൽ മാനസികമോ ശാരീരമോ ആയ ഏതെല്ലാമുണ്ടോ അതൊക്കെയും മിശ്രവസ്തുവാണെന്നും അതൊന്നും സത്യമല്ലെന്നും അറിയുന്നതു്. തനിയെയാകുക— അതാണു ലക്ഷ്യം. അതു സാധിച്ചാൽ ആത്മാവു് എക്കാലത്തും കേവലനായി നില്ക്കുന്നുവെന്നും അതിൻെറ സുഖത്തിനായി ഒരാളുടേയും സഹായം ആവശ്യമില്ലെന്നും അതു കാണും. നമ്മുടെ സുഖത്തിനായി നാം വേറൊരാളെ ആശ്രയിക്കേണ്ടിവരുന്ന കാലമത്രയും നാം അടിമകളാകുന്നു. ആത്മാവു് എപ്പോഴും താൻ മുക്തനാണെന്നും, തൻെറ പൂൎണ്ണതയ്ക്കായി താൻ മറെറാന്നിനേയും അവലംബിക്കുന്നില്ലെന്നും, ഇക്കാണുന്ന പ്രപഞ്ചം—പ്രകൃതി—തീരെ മിഥ്യയാണെന്നും കാണുന്നുവോ അപ്പോഴും സ്വാതന്ത്ര്യം സിദ്ധമായി. അതാണു കൈവല്യം.”

---

Vidya Vilasam Press, Trivandrum, 1934.

